

നിയമ നിർമ്മാണസഭ
ശതോത്തര രജത ജൂബിലി

# സ്മരണിക

(വാല്യം-ഒന്ന്)





കേരള നിയമസഭ

# നിയമനിർമ്മാണ സഭയുടെ

## ശതോത്തര രജതജൂബിലി

## (1888 – 2013)

# സ്മരണിക

## വാല്യം ഒന്ന്

(1888 - 1956)

കേരള നിയമസഭാ സെക്രട്ടേറിയറ്റ്
തിരുവനന്തപുരം
2014

**പത്രാധിപസമിതി**

| | | |
|---|---|---|
| *ചീഫ് എഡിറ്റർ* | : | **ശ്രീ. ജി. കാർത്തികേയൻ**, ബഹു. സ്പീക്കർ |
| *കൺവീനർ* | : | **ശ്രീ. പി.ഡി. ശാരംഗധരൻ**, സെക്രട്ടറി |
| *അംഗങ്ങൾ* | : | **ശ്രീ. കെ.എൻ.എ. ഖാദർ**, എം.എൽ.എ. |
| | | **ശ്രീ. സി.പി. മുഹമ്മദ്**, എം.എൽ.എ. |
| | | **ശ്രീ. പുരുഷൻ കടലുണ്ടി**, എം.എൽ.എ. |
| | | **ശ്രീ. വി.എസ്. സുനിൽ കുമാർ**, എം.എൽ.എ. |
| | | **ശ്രീ. തോമസ് ഉണ്ണിയാടൻ**, എം.എൽ.എ. |

*കേരളനിയമസഭാ സെക്രട്ടേറിയറ്റിനുവേണ്ടി*
*സെക്രട്ടറി പ്രസിദ്ധീകരിക്കുന്നത്*

*കവർ ഡിസൈൻ :*
**ശ്രീ. പ്രജിത്ത് കുമാർ കെ.**

*അച്ചടിച്ചത് :*
**അക്ഷര ഓഫ്സെറ്റ്,**
വഞ്ചിയൂർ പി.ഒ.,
തിരുവനന്തപുരം



# ഉള്ളടക്കം

ഈ ഉദ്യമത്തിനു പിന്നിൽ

| | | |
|---|---|---|
| *സ്പെഷ്യൽ സെക്രട്ടറി* | : | ശ്രീ. കെ. മോഹൻദാസ് |
| *അഡീഷണൽ സെക്രട്ടറിമാർ* | : | ശ്രീമതി പി. ജയലക്ഷ്മി, ശ്രീ. കെ. മുരളീധരൻ നായർ |
| *ജോയിന്റ് സെക്രട്ടറിമാർ* | : | ശ്രീ. റ്റി. മനോഹരൻ നായർ, ശ്രീമതി കെ. രാധാമണി<br>ശ്രീ. തോമസ് ചെട്ടുപറമ്പിൽ |
| *ഡെപ്യൂട്ടി സെക്രട്ടറിമാർ* | : | ശ്രീ. സന്തോഷ് വി., ശ്രീമതി എസ്. ഷാഹിന<br>ശ്രീ. എ. ഷാജഹാൻ |
| *ഡെപ്യൂട്ടി ലൈബ്രേറിയൻ* | : | ശ്രീ. ജി. ഹരിലാൽ |
| *അണ്ടർ സെക്രട്ടറിമാർ* | : | ശ്രീമതി എസ്. ജയശ്രീ, ശ്രീ. കെ.എ. രാജു<br>ശ്രീ. ആർ. മോഹനദാസ്, ശ്രീ. എം.എസ്. വിജയൻ<br>ശ്രീ. സക്കറിയ പി. സാമുവൽ, ശ്രീ. എ. ജാഫർഖാൻ |
| *സെക്ഷൻ ഓഫീസർമാർ* | : | ശ്രീമതി എൽ. ജ്യോതി, ശ്രീമതി ഷീന ശിവദാസ്<br>ശ്രീമതി ഷീല ടൈറ്റസ്, ശ്രീമതി അമ്പിളി പി.<br>ശ്രീമതി ആർ. രാജേശ്വരി, ശ്രീമതി എസ്. ബിന്ദു. |
| *അസിസ്റ്റന്റുമാർ* | : | ശ്രീമതി കെ.എസ്. വിശ്വലക്ഷ്മി, ശ്രീമതി കെ. ഷീന<br>ശ്രീ. കെ.എസ്. ശ്യാം, ശ്രീ. അനുകുമാർ എസ്.ആർ.<br>ശ്രീമതി ഷൈന എസ്.എൽ., ശ്രീ. അനിൽകുമാർ ജി.കെ.<br>ശ്രീ. എസ്. ജയകുമാർ, ശ്രീമതി ആർ. സീനത്ത്<br>ശ്രീ. പി.ആർ. ഗോപൻ, ശ്രീമതി സിമി പി.<br>ശ്രീമതി എസ്. പ്രതിഭ |
| *ഓഫീസ് സൂപ്രണ്ട്* | : | ശ്രീമതി പി.എസ്. സരസമ്മ |
| *കമ്പ്യൂട്ടർ അസിസ്റ്റന്റുമാർ* | : | ശ്രീ. റെനീഷ് സി.എൻ., ശ്രീ. ജി. അനിൽ,<br>ശ്രീമതി ആശ എസ്. കുമാർ, ശ്രീമതി തൃപ്തി രാജ് |



## അവതാരിക

നിയമനിർമ്മാണസഭ 125 വർഷം പൂർത്തിയാക്കുന്നു എന്നത് നമ്മെ സംബന്ധിച്ചിടത്തോളം സന്തോഷപ്രദമായ കാര്യമാണ്. മറ്റ് പല നിയമസഭകൾക്കും മാതൃകയായ ധാരാളം നിയമനിർമ്മാണങ്ങൾ നമ്മുടെ സഭകൾ നടത്തിയിട്ടുണ്ട്. 125 വർഷം പൂർത്തിയാക്കുന്ന നമ്മുടെ സഭയുടെ ചരിത്രം മറ്റേത് സംസ്ഥാന നിയമസഭകൾക്കും മുന്നിലാണ് ആരംഭിക്കുന്നത് എന്നതിലും നമുക്ക് അഭിമാനിക്കാം. ഇന്ത്യയിലെ മറ്റ് നാട്ടുരാജ്യങ്ങളിലെല്ലാം, സ്വാതന്ത്ര്യാനന്തരമോ അതിന് അല്പം മുമ്പു മാത്രമോ ആണ് ഇത്തരം സംവിധാനങ്ങൾ രൂപപ്പെടുന്നത്. ജനാധിപത്യത്തിന്റെ ഈറ്റില്ലങ്ങളായി അറിയപ്പെടുന്ന പാശ്ചാത്യ നാടുകളിൽ പോലും 125 തികയ്ക്കുന്ന നിയമസഭകൾ അധികമൊന്നുമുണ്ടാവില്ല. കേരളത്തിലെ നിയമ നിർമ്മാണസഭകൾ മൂന്ന് സമാന്തര മേഖലകളിലായാണ് വളർച്ച പ്രാപിച്ചത്. തിരുവിതാംകൂർ, കൊച്ചി, മലബാർ മേഖലകളിൽ. തിരുവിതാംകൂറും കൊച്ചിയും രാജഭരണത്തിലായിരുന്നെങ്കിൽ, മലബാർ, മദ്രാസ് പ്രവിശ്യയുടെ ഒരു ജില്ലയായിരുന്നു. ഈ മൂന്ന് മേഖലകളിലും 1956 നവംബർ 1-ന് കേരള സംസ്ഥാനമാകും വരെ ഓരോതരത്തിലുള്ള പരിഷ്ക്കാരങ്ങളും ജനാധിപത്യ പരീക്ഷണങ്ങളും നടന്നു വന്നിരുന്നു എന്നും കാണാം.

സമൂഹത്തിലെ അനാചാരങ്ങൾക്കും അനീതികൾക്കും എതിരായുള്ള ശ്രീനാരായണഗുരുവിന്റെ മുന്നേറ്റങ്ങൾ ആരംഭിച്ച അതേസമയത്തുതന്നെയാണ്, തിരുവിതാംകൂറിലെ നിയമനിർമ്മാണസഭയുടെ ആദ്യ തുടിപ്പുകൾ ഉണ്ടായത് എന്നത് യാദൃശ്ചികമായിരിക്കാം. ജനങ്ങളുടെ അധഃസ്ഥിതാവസ്ഥകൾ പരിഹരിക്കുക എന്നതാണല്ലോ ഭരണ വ്യവസ്ഥിതികൾ കൊണ്ട് ലക്ഷ്യമിടുന്നത്. ജനങ്ങളുടെ അഭിലാഷങ്ങൾ നിയമസഭയിൽ പ്രകടിപ്പിക്കാൻ അവരുടെ തന്നെ പ്രതിനിധികൾ എത്തുന്നു. ജനാഭിലാഷമനുസരിച്ച് ഭരണത്തിൽ മാറ്റങ്ങൾ വരുന്നു. ജനനന്മക്കുള്ള പുതിയ നിയമങ്ങൾ നിർമ്മിക്കപ്പെടുന്നു. അത്തരം മാറ്റങ്ങളുടെ അവസ്ഥ വന്നുചേരുകയാണ് ഇത്തരം സംവിധാനങ്ങളിലൂടെ.

1888 ആഗസ്റ്റ് 23 നാണ് തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ ആദ്യ സമ്മേളനം നടന്നത്. 8 അംഗങ്ങളായിരുന്നു കൗൺസിലിൽ. എല്ലാവരേയും രാജാവ് നാമനിർദ്ദേശം ചെയ്തു. 5 പേർ ഔദ്യോഗികാംഗങ്ങളും 3 പേർ അനൗദ്യോഗികാംഗങ്ങളും. തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ ഇല്ലായിരുന്നു എന്നതുകൊണ്ട് ഈ ചരിത്ര സംഭവത്തിന്റെ പ്രാധാന്യം കുറയുന്നില്ല. രാജ്യത്തെ മറ്റൊരു രാജാവും ഇതുപോലൊരു പരീക്ഷണത്തിന് തയ്യാറായില്ല എന്നിടത്താണ് ഇതിന്റെ പ്രാധാന്യം. അന്ന് ദിവാന്റെ അദ്ധ്യക്ഷതയിൽ ചേർന്ന ആ യോഗം ഇനി വരാൻ പോകുന്ന സുപ്രധാന മാറ്റങ്ങളുടെ നാന്ദിയാണെന്ന് ഒരു പക്ഷേ അന്നാരും കരുതിക്കാണില്ല. അന്ന് ആരംഭിച്ച നിയമനിർമ്മാണസഭയുടെ വളർച്ച പലരൂപങ്ങളിൽ കേരള സംസ്ഥാനത്തിന്റെ ആദ്യതെരഞ്ഞെടുപ്പ് വരെയും തുടർന്നിരുന്നു എന്നുകാണാവുന്നതാണ്. എന്നാൽ രസകരമായ ഒരു വസ്തുത, 1956 നവംബർ ഒന്നിന് കേരളം രൂപവത്കൃതമായപ്പോൾ നമുക്ക് ഒരു നിയമനിർമ്മാണസഭ ഉണ്ടായിരുന്നില്ല എന്നതാണ്. അന്ന് പ്രസിഡണ്ട് ഭരണമായിരുന്നു.

1957 മുതൽ 12 നിയമസഭകൾ. ഇപ്പോൾ 13-ാം നിയമസഭയാണ്.

അഭിമാനകരമായ അനേകം നേട്ടങ്ങൾ ഈ 125 വർഷത്തെ പ്രവർത്തനം മൂലം സംസ്ഥാനത്തിനുണ്ടായിട്ടുണ്ട്. ദൂരവ്യാപക ഫലങ്ങൾ ഉണ്ടാക്കുന്ന 1500 നിയമങ്ങൾ, വിവിധ വിഭാഗങ്ങൾക്കുള്ള സാമൂഹ്യസുരക്ഷാ നിയമങ്ങൾ, ക്ഷേമനിധി നിയമങ്ങൾ തുടങ്ങി ഏറ്റവും പുതിയ സേവനാവകാശ നിയമം വരെ ഇതിൽപ്പെടുന്നു.

ജനകീയ പ്രശ്നങ്ങൾ ചർച്ചചെയ്യുന്നതിനാണ് എപ്പോഴും സഭ ശ്രമിച്ചിട്ടുള്ളത്. ജനങ്ങളുടെ വികാരം പൂർണ്ണമായും പ്രതിഫലിപ്പിക്കുന്ന തരത്തിലുള്ള പ്രവർത്തനങ്ങൾക്കാണ് സഭാ സമ്മേളനങ്ങൾ സാക്ഷ്യം വഹിക്കുക. ഓരോ സഭയും ജനകീയ മുന്നേറ്റങ്ങളുടെ കഥയാണ് പറയുന്നത്.

ഒരു വർഷത്തിലേറെയായി വിവിധ പരിപാടികളോടെ ശതോത്തര രജത ജൂബിലി ആഘോഷങ്ങൾ നടന്നു. 2012 ആഗസ്റ്റ് 23-ന് മഹാരാഷ്ട്ര ഗവർണർ കെ. ശങ്കരനാരായണനാണ് ആഘോഷ പരിപാടികൾ ഉദ്ഘാടനം ചെയ്തത്. ഈ കാലയളവിൽ രാഷ്ട്രപതിയും ഉപരാഷ്ട്രപതിയും നിയമസഭയുടെ പ്രത്യേക സമ്മേളനത്തെ അഭിസംബോധന ചെയ്തു. നിയമസഭാ സമുച്ചയം ഹരിതാഭമാക്കുന്ന പരിപാടികൾക്ക് രാഷ്ട്രപതിയാണ് തുടക്കം കുറിച്ചത്. വി. ജെ. ടി. ഹാളിൽ നടന്ന 'നാളത്തെ കേരളം' സെമിനാറിൽ എല്ലാ കക്ഷികളുടെയും സംസ്ഥാന നേതാക്കൾ പങ്കെടുത്തിരുന്നു.

നിയമസഭയിലെ പുതിയ മ്യൂസിയം ഗവർണർ ഉദ്ഘാടനം ചെയ്തു. 'ഗാന്ധി സ്മൃതി'യും, ഭരണഘടനാ വിഭാഗങ്ങളും 'ടച്ച് സ്ക്രീൻ' സംവിധാനവുമുള്ള ആധുനിക മ്യൂസിയമാണ് തുറന്നിട്ടുള്ളത്. തപാൽ വകുപ്പ് ശതോത്തര രജത ജൂബിലി സ്മാരക സ്റ്റാമ്പും ഫസ്റ്റ് ഡേ കവറും പുറത്തിറക്കി. ആഘോഷങ്ങളുടെ ഭാഗമായി ജില്ലാ ആസ്ഥാനങ്ങളിൽ 'പാർലമെന്ററി ജനാധിപത്യം - നമ്മുടെ പൈതൃകവും നേട്ടങ്ങളും' എന്ന പേരിൽ പ്രദർശനങ്ങൾ സംഘടിപ്പിച്ചു. വിദ്യാർത്ഥികൾക്കു വേണ്ടി ക്വിസ് മത്സരവും അഭിരുചി പരീക്ഷയും സംഘടിപ്പിച്ചു. പത്രമാധ്യമങ്ങളുടെ സഹകരണത്തോടെ 'നിയമസഭ മാധ്യമങ്ങളിൽ' എന്ന പേരിൽ ഏഴുദിവസം നീണ്ടുനിന്ന ഒരു ദൃശ്യ-ശ്രവ്യ പുസ്തക പ്രദർശനം നിയമസഭയിൽ സംഘടിപ്പിച്ചിരുന്നു. മുൻ സ്പീക്കർമാർ, മുൻ ഡെപ്യൂട്ടി സ്പീക്കർമാർ, മുൻ സെക്രട്ടറിമാർ, മുൻ ജീവനക്കാർ, നിലവിലുള്ള ജീവനക്കാർ എന്നിവരുടെ ഒരു 'സ്നേഹ സൗഹൃദ' സംഗമം പ്രത്യേകാനുഭവമായിരുന്നു. നിയമസഭാസമുച്ചയം ഹരിതാഭമാക്കുന്ന പദ്ധതിയുടെ ഭാഗമായി 15,30,000 ലിറ്റർ സംഭരണ ശേഷിയുള്ള ആറ് മഴവെള്ള സംഭരണികൾ സ്ഥാപിച്ചു. '125 വർഷം 125 മരം' എന്ന പരിപാടിയിൽ 125 വൃക്ഷത്തൈകൾ നട്ടുപിടിപ്പിച്ചു. ആദ്യ നിയമസഭയിൽ അംഗങ്ങളായിരുന്ന ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ, റോസമ്മ പുന്നൂസ്, കെ. ആർ. ഗൗരിയമ്മ, ആർ. ബാലകൃഷ്ണപിള്ള (ആര്യനാട്), ഇ. ചന്ദ്രശേഖരൻ നായർ എന്നിവരെ അവരുടെ വസതിയിലെത്തി നിയമസഭയുടെ ആദരം സ്പീക്കർ അറിയിച്ചു. മുൻ നിയമസഭാ സാമാജികരിൽ ഏറ്റവും പ്രായം കൂടിയ അംഗമായ എ. സി. ചാക്കോയേയും വീട്ടിലെത്തി ആദരിച്ചു. പാർലമെന്ററി പ്രവർത്തനങ്ങളെപ്പറ്റി പഠനം നടത്താൻ 'പാർലമെന്ററി പാഠശാല' നിയമസഭയിൽ ആരംഭിച്ചു. 'തെരഞ്ഞെടുപ്പ് നിയമങ്ങളും പരിഷ്ക്കാരങ്ങളും' എന്ന വിഷയത്തിൽ നടത്തിയ ഏകദിന സെമിനാർ തെരഞ്ഞെടുപ്പ് കമ്മീഷണർ വി. എസ്. സമ്പത്താണ് ഉദ്ഘാടനം ചെയ്തത്. സമാപനസമ്മേളനം കേന്ദ്ര പ്രതിരോധ മന്ത്രി എ. കെ. ആന്റണിയാണ് ഉദ്ഘാടനം ചെയ്തത്.

അങ്ങനെ ഒരുവർഷത്തിലേറെ നീണ്ടുനിന്ന നിയമനിർമ്മാണസഭാ ശതോത്തര രജത ജൂബിലി ആഘോഷത്തോടനുബന്ധിച്ച് ഇങ്ങനെയൊരു സ്മരണിക പ്രസിദ്ധീകരിക്കുവാൻ വളരെയേറെ സന്തോഷമുണ്ട്. കഴിഞ്ഞ 125 വർഷത്തെ നമ്മുടെ നിയമനിർമ്മാണസഭയുടെ വളർച്ച ഈ പേജുകളിൽനിന്നും മനസ്സിലാക്കാം. ഈ സ്മരണിക എല്ലാവർക്കും ഉപകാരപ്രദമായ ഒരു പ്രസിദ്ധീകരണമാകുമെന്ന് പ്രതീക്ഷിക്കുന്നു.

**ജി. കാർത്തികേയൻ**
സ്പീക്കർ



## ആമുഖം

കേരളത്തിലെ നിയമനിർമ്മാണ സഭകൾ രൂപീകൃതമായിട്ട് 2013 ആഗസ്റ്റ് 23-ാം തീയതി നൂറ്റി ഇരുപത്തി അഞ്ച് വർഷം പിന്നിടുകയാണ്. അനന്തമായ കാലഗണനയിൽ ഒരു ചെറിയ കാലയളവ് മാത്രമാണ് 125 വർഷം എങ്കിലും നമ്മുടെ സംസ്ഥാനത്തെ സംബന്ധിച്ചിടത്തോളം ഇക്കാലയളവ് ഏറെ പ്രസക്തമാണ്. കേരളത്തിൽ നിയമനിർമ്മാണ സഭയ്ക്ക് തുടക്കം കുറിക്കുന്നത് 1888-ൽ അന്നത്തെ തിരുവിതാംകൂർ രാജ്യത്തിൽ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ രൂപീകരണത്തോടെയാണ്. ഇന്ത്യയിൽ തന്നെ നടാടെ ഒരു നിയമനിർമ്മാണ സഭയുണ്ടാകുന്നതും അന്നാണ്. 125 വർഷത്തെ പാരമ്പര്യം അവകാശപ്പെടാവുന്ന മറ്റൊരു നിയമസഭ കൂടിയേ ഇന്ത്യയിലുള്ളൂ. അത് കർണ്ണാടകയിലെ നിയമസഭയാണ്. ജനാധിപത്യത്തിന്റെ ഈറ്റില്ലങ്ങളായി അറിയപ്പെടുന്ന പാശ്ചാത്യനാടുകളിൽ പോലും 125 തികയ്ക്കുന്ന നിയമസഭകൾ അധികമുണ്ടാവില്ല.

കേരളത്തിലെ നിയമനിർമ്മാണ സഭകൾ മൂന്ന് സമാന്തരമേഖലകളിലായാണ് വളർച്ച പ്രാപിച്ചത് - തിരുവിതാംകൂർ, കൊച്ചി, മലബാർ മേഖലകളിൽ. ഈ മൂന്ന് മേഖലകളിലെയും നിയമനിർമ്മാണ സഭകളാണ് സംസ്ഥാന നിയമസഭയുടെ മുൻഗാമികൾ എന്ന് നിസ്സംശയം പറയാം. തിരുവിതാംകൂറും കൊച്ചിയും രാജഭരണത്തിലായിരുന്നെങ്കിൽ മലബാർ, മദ്രാസ് പ്രവിശ്യയിലെ ഒരു ജില്ലയായിരുന്നു. ഈ മൂന്ന് മേഖലകളിലും 1956- നവംബർ 1-ന് കേരള സംസ്ഥാനമാകും വരെ ഭരണതലത്തിൽ വിവിധ തരത്തിലുള്ള ജനപങ്കാളിത്ത നടപടികൾ തുടർന്നിരുന്നു എന്നത് അഭിമാനാർഹമായ ചരിത്രമാണ്. മുൻകാലങ്ങളിലെ രാജകീയ വിളംബരങ്ങളും തുടർന്നുണ്ടായിട്ടുള്ള പുരോഗമനപരമായ നിയമനിർമ്മാണങ്ങളും സംസ്ഥാനത്തിന്റെ നിയമനിർമ്മാണ പാരമ്പര്യത്തെ പ്രതിഫലിപ്പിക്കുന്നു.

അഭിമാനകരമായ അനേകം നേട്ടങ്ങൾ ഈ 125 വർഷത്തെ പ്രവർത്തനം കൊണ്ട് സംസ്ഥാനത്തിനുണ്ടായിട്ടുണ്ട്. ദൂരവ്യാപക ഫലങ്ങൾ ഉണ്ടാക്കുന്ന 1500-ൽ പരം നിയമങ്ങൾ കേരളനിയമസഭ പാസാക്കിയിട്ടുണ്ട്. ഭൂപരിഷ്കരണ നിയമങ്ങൾ, വിദ്യാഭ്യാസ നിയമങ്ങൾ, വിവിധ വിഭാഗങ്ങൾക്കുള്ള സാമൂഹ്യ സുരക്ഷാ നിയമങ്ങൾ, ക്ഷേമനിധി നിയമങ്ങൾ തുടങ്ങി ഏറ്റവും പുതിയ സേവനാവകാശനിയമം വരെ ഇതിൽപ്പെടുന്നു. മറ്റ് സംസ്ഥാന നിയമസഭകൾക്കും പാർലമെന്റിനു തന്നെയും മാതൃകയായി സബ്ജക്ട് കമ്മിറ്റി രൂപീകരണം നടത്തിയത് നമ്മുടെ സഭയാണ്.

കേരളത്തിലെ നിയമനിർമ്മാണസഭകൾ 125 വർഷം പൂർത്തിയാക്കുന്ന ഈ അവസരത്തെ അനുസ്മരിച്ച് രണ്ട് വാല്യങ്ങൾ ഉൾക്കൊള്ളുന്ന ഈ സുവനീർ പ്രസിദ്ധീകരിക്കുന്നതിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. ഇന്ത്യയിലെ നിയമനിർമ്മാണസഭകളിൽ കേരളത്തിന് അഗ്രഗണ്യമായ സ്ഥാനം നേടിത്തന്ന അവിസ്മരണീയമായ സംഭവങ്ങളുടെ വിവരണങ്ങളും അവയ്ക്ക് പിന്നിലെ വ്യക്തിത്വങ്ങളെക്കുറിച്ചുള്ള വിവരങ്ങളും ഈ സുവനീറിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. 125 വർഷം പൂർത്തിയാക്കുന്നതുമായി ബന്ധപ്പെട്ട് കഴിഞ്ഞ ഒരു വർഷമായി നടന്നുവന്നിരുന്ന ആഘോഷപരിപാടികളുടെ ഒരു ലഘുവിവരണവും അതുമായി ബന്ധപ്പെട്ട ഫോട്ടോകളും സുവനീറിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. കൂടാതെ രണ്ട് വാല്യങ്ങളിലായി 1888 മുതലുള്ള കേരളത്തിലെ

നിയമനിർമ്മാണ സഭകളെക്കുറിച്ച് നൽകിയിട്ടുള്ള അമൂല്യ വിവരങ്ങൾ ഇപ്പോൾ മാത്രമല്ല വരും കാലങ്ങളിലും ഏറെ പ്രയോജനപ്രദമാകുമെന്ന് പ്രതീക്ഷിക്കുന്നു.

പുസ്തകരചനയുമായി ബന്ധപ്പെട്ട് ബഹു. സ്പീക്കർ ചീഫ് എഡിറ്ററായും അഞ്ച് എം. എൽ. എ. മാർ അംഗങ്ങളായും രൂപീകരിച്ച എഡിറ്റോറിയൽ ബോർഡിന്റെ ആത്മാർത്ഥമായ പരിശ്രമവും മാർഗ്ഗനിർദ്ദേശവും ഈ അവസരത്തിൽ നന്ദിയോടെ സ്മരിക്കുന്നു.

കേരള നിയമസഭാ സെക്രട്ടേറിയറ്റിലെ ഒരു കൂട്ടം ഉദ്യോഗസ്ഥരുടെ അർപ്പണമനോഭാവത്തിന്റെയും പരിശ്രമത്തിന്റെയും പരിണിത ഫലമാണ് ഈ സുവനീർ. അതിൽ ഓരോരുത്തരോടുമുള്ള കടപ്പാട് രേഖപ്പെടുത്തുന്നു. ഇത്രയും ബൃഹത്തായ ഉദ്യമത്തിൽ തെറ്റുകളും വീഴ്ചകളും ഉണ്ടാകാതിരിക്കാൻ പരമാവധി ശ്രമിച്ചിട്ടുണ്ട്.

ഈ സുവനീർ ഭരണതലത്തിൽ മാത്രമല്ല വിദ്യാർത്ഥികൾക്കും ഗവേഷകർക്കും വരും തലമുറകൾക്കു തന്നെയും പ്രയോജനപ്പെടുമെന്ന് പ്രതീക്ഷിക്കുന്നു.

**പി. ഡി. ശാരംഗധരൻ**
സെക്രട്ടറി




**राष्ट्रपति**

**भारत गणतंत्र**

**PRESIDENT**

**REPUBLIC OF INDIA**



## MESSAGE

I am happy to learn that the Kerala Legislative Assembly is celebrating the 125th Anniversary of the formation of Legislative Bodies in the State.

The Kerala Legislative Assembly has over the years pioneered many unique political initiatives. Legislation in the field of land reforms, education, social welfare, democratic decentralization, anti corruption etc. passed by the Kerala Assembly are amongst the best examples of the use of democratic institutions for bringing socio-economic and political transformation. The fruits of these legislations can be seen in Kerala's achievements in the fields of literacy, population control, labour welfare and promoting socio-economic equality.

Legislatures have to be sensitive and responsive to the problems and concerns of the people, give voice to their grievances and hardships by raising them on the floor of the Legislature and act as the link between the people and the Government.

Welfare of the people, who are the real masters, should be the ultimate and common goal and it is the Legislature more than any other institution which can ensure rapid progress towards this objective. I am confident that the Kerala Legislative Assembly will continue to uphold the true spirit of democracy and aspirations of the people.

On this occasion, I extend my warm greetings and felicitations to all those associated with the Kerala Legislature and wish the Celebrations every success.

June 05, 2013

**(Pranab Mukherjee)**




उप-राष्ट्रपति

**VICE - PRESIDENT OF INDIA**



## MESSAGE

I am happy to know that the Kerala Legislative Assembly is celebrating the 125th Anniversary of the formation of Legislative Bodies in the State.

Kerala has been the pioneer of socio-economic transformation in our Country due to the strong democratic values so cherished by its people and the robustness of its Legislative Institutions.

I extend my felicitations and best wishes to the people of Kerala, Members of the Legislative Bodies in the State and all others concerned, on this historical occasion.

**(M. HAMID ANSARI)**

May 27, 2013




प्रधान मन्त्रि

**PRIME MINISTER**



## MESSAGE

I am happy to note that the Kerala Legislative Assembly is commemorating the 125th Anniversary of formation of Legislative Bodies in the State and is bringing out a souvenir on the occasion.

The Kerala State Legislative Assembly has deep roots which can be traced to the Travancore Legislative Council created in March 1888 by Sri Mulam Thirunal Maharaja, the Sri Mulam Popular Assembly of Travancore formed in October 1904, the Cochin Legislative Council formed in 1925 and the Sri Chitra State Council of Travancore formed in 1933. The legislative bodies of the erstwhile princely states of Travancore and Cochin set the standards for legislative processes and procedures and have legislated many path- breaking and reformative acts which paved the way for the socio- economic development of the State.

I commend the eminent Members of the Kerala State Legislative Assembly, past and present, for their significant contributions to the evolution of Indian legislative systems and convey my felicitations to the Members of the August 13th Assembly, as they renew their sacred and solemn responsibilities to the State and its people.

June 05, 2013

**(Manmohan Singh)**




## GOVERNOR



## MESSAGE

I am very happy to know that the Kerala Leqislature Secretariat is bringing out a reference volume, '125 years of Legislative Bodies in Kerala'.

It is truly a matter of pride that the State has a long and rich parliamentary tradition that dates back to 1888. The legacy has been maintained with resolve and resilience all these decades, upholding the traits of a healthy democratic process. Significantly, the Kerala Legislative Assembly has enshrined itself in the annals of political history as a Bedrock of Democracy.

The Souvenir, I am sure, will be a keepsake both in style and substance highlighting the State's paramount role in pursuit of democratic excellence.

I wish the venture all success.

**(NIKHIL KUMAR)**

May 25, 2013




अध्यक्ष, लोक सभा

**SPEAKER, LOK SABHA**



## MESSAGE

I am glad to learn that the Kerala Legislative Assembly is organizing a year-long celebration to commemorate the 125th year of the formation of Legislative Bodies in the State.

Kerala has traversed a long distance since the Princely State of Travancore laid the foundation of legislative bodies by setting up a Council in 1888. It has witnessed landmark changes reforming the character and raising the stature of representative institutions. Kerala Legislative Assembly truly reflects the hopes and aspirations of the people of Kerala. This august institution has played a crucial role in the progress and prosperity of the State.

On the historic occasion of the 125th year of the establishment of Legislative Bodies, I extend my good wishes to the Kerala Legislative Assembly and the people of Kerala.

**Meira Kumar (Smt.)**

August 16, 2012



**OOMMEN CHANDY**
**CHIEF MINISTER**
**KERALA**



## MESSAGE

I am glad to know that the Kerala Legislative Assembly would be bringing out a souvenir in connection with the 125th Anniversary of formation of Legislative Bodies in the State.

The Kerala Legislative Assembly is a proud symbol among the constitutional bodies in India. Many historic events, the seeds of which were sowed and later reaped in the form of landmark legislations make the Kerala Legislative Assembly endearing to Keralites. It has served the people of Kerala with distinction and continues to be one of the key institutions that strengthen the overall democratic structure. So in the case of other Legislative Bodies the functioning of which have a key role in meeting the aspirations of the people.

My warm felicitation to all on the joyous and memorable occasion of the 125th Anniversary of formation of Legislative Bodies in Kerala.

**(OOMMEN CHANDY)**

May 24, 2013



**V.S. ACHUTHANANDAN**
**LEADER OF OPPOSITION**
**KERALA**



## MESSAGE

Legislative Bodies in Kerala has a long tradition and history than any other such bodies in India. From its inception with very limited functions, in the last quarter of the 19th Century, in the princely states era, it gradually progressed from the feudal to the present day democratic form of Kerala Legislative Assembly. As an active law making functionary, it has been instrumental for the promulgation of so many epoch making legislations like the Land reforms Act, which has positively changed the living condition of common masses, in the State. Many of these were unique and model legislations that were adopted or acclaimed by other States and even by the Parliament itself .

Since laws are made aiming the welfare of the people, it requires periodic changes bearing the aspirations of the people and progress of the State. Accordingly amendments are proposed and finally passed in the Assembly after much deliberations and debates. Honourable Members must give due importance to debates on legislations, to make them able for good governance. I hope that the 125th anniversary of our Legislative Bodies shall be an occasion for all of us to cherish the remarkable achievements of the pioneers of Kerala Legislative Assembly and dedicate ourselves to work for the upliftment and welfare of the toiling masses.

***1 wish all success and good wishes for the 125th anniversary events and the souvenir.***

March 25, 2013

**V. S. ACHUTHANANDAN**

# തിരുവിതാംകൂർ, കൊച്ചി നിയമനിർമ്മാണസഭകളുടെ സംസ്ഥാന രൂപീകരണം വരെയുള്ള വികാസ പരിണാമങ്ങൾ

## തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ (1888–1932)

കേരള നിയമസഭയ്ക്ക് അഭിമാനകരവും തികച്ചും മഹത്തരവുമായ ഒരു പാരമ്പര്യമാണുള്ളത്. നമ്മുടെ നിയമ നിർമ്മാണ സഭ നാളിതിനകം രാഷ്ട്രീയ സാമൂഹിക-സാമ്പത്തിക മേഖലകളിൽ കാതലായ പരിവർത്തനങ്ങൾക്ക് വഴി തെളിച്ച ജനക്ഷേമകരമായ ഒട്ടേറെ നിയമനിർമ്മാണങ്ങൾക്ക് വേദിയൊരുക്കിയിട്ടുണ്ട്. ഇതിന് പശ്ചാത്തലം സൃഷ്ടിക്കുന്നതിലുള്ള പ്രധാനപങ്ക് വഹിച്ചത് തിരുവിതാംകൂർ രാജവംശമാണ്. ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിക്കുന്നതിന് മുമ്പുതന്നെ ഭരണത്തിൽ ജനപങ്കാളിത്തം എന്ന ആശയം പരീക്ഷിക്കാൻ സന്മനസ്സു കാണിച്ചത് തിരുവിതാംകൂർ മഹാരാജാവായിരുന്ന ശ്രീമൂലം തിരുനാൾ രാമവർമ്മയാണ്. 1888 മാർച്ച് 30-ാം തീയതിയിലെ ഒരു വിളംബരത്തിലൂടെയാണ് തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകൃതമായത്. 2-ൽ കുറയാത്ത അനൗദ്യോഗിക അംഗങ്ങൾ അടങ്ങുന്ന 8 അംഗങ്ങളുള്ള പ്രസ്തുത കൗൺസിലിന്റെ കാലാവധി 3 വർഷമെന്ന് നിജപ്പെടുത്തിയിരുന്നു. ആദ്യ കൗൺസിലിൽ അഞ്ച് ഔദ്യോഗികാംഗ ങ്ങളും മൂന്ന് അനൗദ്യോഗികാംഗങ്ങളും ഉണ്ടായിരുന്നു. ഈ കൗൺസിലിന്റെ പ്രഥമ സമ്മേളനം അന്നത്തെ ദിവാൻ ശ്രീ. ടി. രാമറാവുവിന്റെ അദ്ധ്യക്ഷതയിൽ അദ്ദേഹത്തിന്റെ ഓഫീസ് മുറിയിൽ 1888 ആഗസ്റ്റ് 23 വ്യാഴാഴ്ച ഉച്ചയ്ക്ക് 12 മണിക്ക് ചേർന്നു.

ഭാരതത്തിലെ അറുന്നൂറോളം വരുന്ന നാട്ടുരാജ്യങ്ങളിൽ തിരുവിതാംകൂറിലായിരുന്നു ആദ്യമായി ലെജിസ്ലേറ്റീവ് കൗൺസിലിന്റെ രൂപത്തിൽ നിയമനിർമ്മാണസഭ രൂപീകൃതമായത്. പ്രസ്തുത കൗൺസിലിന്റെ ചുമതല നിയമനിർമ്മാണത്തിൽ രാജാവിനാവശ്യമായ ഉപദേശങ്ങൾ നൽകുക എന്നുള്ളതായിരുന്നു. ലെജിസ്ലേറ്റീവ് കൗൺസിൽ രൂപം നൽകിയ നിയമങ്ങൾ മഹാരാജാവിന്റെ അനുമതി ലഭിക്കുന്നതോടെ പ്രാബല്യത്തിൽ വന്നിരുന്നു. കൗൺസിലിന്റെ നിർദ്ദേശങ്ങൾ രാജാവിന്റെ അന്തിമ തീരുമാനത്തിന് വിധേയമായിരുന്നു. എന്നാൽത്തന്നെയും ആദ്യത്തെ ലെജി സ്ലേറ്റീവ് കൗൺസിലിന്റെ രൂപീകരണമാണ് തുടർന്നുള്ള ജനാധിപത്യ പ്രക്രിയയ്ക്ക് നാന്ദികുറിച്ചത്. ഈ കൗൺസിലാണ് കാലാകാലങ്ങളിലുണ്ടായ മാറ്റത്തെത്തുടർന്ന് 1957 ഏപ്രിൽ 1-ന് പിറവി കൊണ്ട ഒന്നാം കേരള നിയമസഭയ്ക്ക് ഉപോൽബലകമായത്.

തിരുവിതാംകൂറിൽ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്ക് നാമ്പുമുളച്ച കാലമായിരുന്നു 1888–89. 1888-ൽ ആദ്യ നിയമനിർമ്മാണ സഭ രൂപംകൊണ്ടതും ശ്രീനാരായണഗുരു അരുവിപ്പുറത്ത് ശിവ പ്രതിഷ്ഠ നടത്തിയതും തിരുവിതാംകൂറിന്റെ സാമൂഹ്യരംഗത്ത് അത്യപൂർവ്വമായ തിരയിളക്കം സൃഷ്ടിക്കുകയുണ്ടായി. വിദേശ ബ്രാഹ്മണരെ മാത്രം സർക്കാർ സർവ്വീസിൽ പ്രവേശിപ്പിക്കുന്നതി നെതിരെ പ്രതിഷേധിച്ചുകൊണ്ടും സാധാരണ ജനങ്ങൾക്ക് സർക്കാർ സർവ്വീസിൽ പ്രാതിനിധ്യം കിട്ടണമെന്ന ആവശ്യം മുന്നോട്ടുവച്ചുകൊണ്ടും നാനാജാതി മതസ്ഥരായ പതിനായിരത്തോളം യുവ ജനങ്ങൾ ഒപ്പിട്ട "മലയാളി മെമ്മോറിയൽ" അഥവാ "ട്രാവൻകൂർ മെമ്മോറിയൽ" എന്ന ഭീമ ഹർജി 1891-ൽ മഹാരാജാവിന് സമർപ്പിച്ചത് അക്കാലത്തെ ഒരു മഹാസംഭവമായിരുന്നു. മദ്രാസ് സ്റ്റാൻഡേർഡ് പത്രാധിപരും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് നേതാവുമായിരുന്ന ബാരിസ്റ്റർ ജി. പി. പിള്ള (ജി. പരമേശ്വരൻ പിള്ള), മലയാളത്തിലെ ആദ്യചരിത്രാഖ്യായികയുടെ കർത്താവായ



സി. വി. രാമൻപിള്ള, അഡ്വ. കെ. പി. ശങ്കരമേനോൻ തുടങ്ങിയവരും ഡോ. പൽപ്പു തുടങ്ങിയ സാമൂഹ്യപരിഷ്കർത്താക്കളും ഈ നിവേദനത്തിൽ ഒപ്പുവച്ചിരുന്നു. ജനങ്ങളുടെ പ്രതികരണ ശേഷിയുടെ നിദർശനമായിരുന്നു "മലയാളി മെമ്മോറിയൽ". തങ്ങൾക്ക് അവകാശപ്പെട്ടത് നേടിയെടുക്കുന്നതിനായി ജനങ്ങൾ സംഘടിക്കുകയും ഒത്തു ചേരുകയും ചെയ്ത ഈ സംഭവം ജനാധിപത്യ വളർച്ചയുടെ ആക്കം കൂട്ടാൻ ഇടനൽകി. തിരുവിതാംകൂറിൽ കാതലായ ഭരണഘടനാ പരിഷ്ക്കാരങ്ങൾ നടന്നത് ഇത്തരം പ്രക്ഷോഭങ്ങളുടെ പശ്ചാത്തലത്തിലായിരുന്നു. ഇതേത്തുടർന്ന് മലയാളി മെമ്മോറിയലിലെ വാദങ്ങളെയെല്ലാംതന്നെ ഖണ്ഡിച്ചുകൊണ്ട് ബ്രാഹ്മണർ ഒരു "കൗണ്ടർ മെമ്മോറിയൽ" മഹാരാജാവിനു സമർപ്പിച്ചു.

ഇക്കാലത്ത് കേരളം സന്ദർശിച്ച സ്വാമി വിവേകാനന്ദൻ താൻ മൈസൂരിൽ വച്ചു പരിചയപ്പെട്ട ഡോ. പൽപ്പുവിൽ നിന്നും കേരളത്തിലെ ആചാരങ്ങളായിരുന്ന "തൊട്ടുകൂടായ്മ" "തീണ്ടിക്കൂടായ്മ" തുടങ്ങിയവയെപ്പറ്റി കേട്ടറിഞ്ഞു. തന്റെ സമുദായത്തെ ഉദ്ധരിക്കുവാനുള്ള മാർഗ്ഗം ആരാഞ്ഞപ്പോൾ ഒരു യഥാർത്ഥ സന്യാസിവര്യന്റെ നേതൃത്വത്തിൽ ഒരു സംഘടന രൂപീകരിക്കുവാനാണ് ഡോ. പൽപ്പുവിനോട് സ്വാമി വിവേകാനന്ദൻ നിർദ്ദേശിച്ചത്. അപ്രകാരം ഡോ. പൽപ്പു ഒരു സംഘടന രൂപീകരിക്കുവാൻ ശ്രമിക്കവെയാണ് "മലയാളി മെമ്മോറിയലു"കാരും "കൗണ്ടർ മെമ്മോറിയലു"കാരും ഉയർത്തിയ കോളിളക്കംകൊണ്ട് തിരുവിതാംകൂർ രാഷ്ട്രീയരംഗം കലുഷിതമായത്.

1895 മേയിൽ ഡോ. പൽപ്പു ഈഴവ സമുദായക്കാർ അനുഭവിച്ചുവരുന്ന അവശതകൾ വിവരിച്ചുകൊണ്ട് ദിവാൻ ശങ്കര സുബ്ബയ്യർക്ക് സ്വന്തം നിലയ്ക്ക് ഒരു നിവേദനം സമർപ്പിച്ചു. തുടർന്ന്, 1896 സെപ്റ്റംബറിൽ 13176 ഈഴവർ ഒപ്പിട്ട ഒരു നിവേദനവും മഹാരാജാവിന് സമർപ്പിച്ചു. ഇതാണ് "ഈഴവ മെമ്മോറിയൽ" എന്ന പേരിൽ അറിയപ്പെട്ടുവരുന്നത്.

തന്റെ അമേരിക്കൻ സന്ദർശനത്തിനുശേഷം വീണ്ടും കേരളത്തിലെത്തിയ സ്വാമി വിവേകാനന്ദൻ ഈഴവർ അനുഭവിക്കുന്ന പ്രശ്നങ്ങൾ ബ്രിട്ടീഷ് പാർലമെന്റിൽ ഉന്നയിക്കുവാനുള്ള ഏർപ്പാടുകൾ ചെയ്തതുപ്രകാരം, തിരുവിതാംകൂറിലെ ജാതിവ്യവസ്ഥയും അനാചാരങ്ങളും ബ്രിട്ടീഷ് പാർലമെന്റിൽ ചർച്ചാവിഷയമായി. ഇത് തിരുവിതാംകൂർ രാജകീയ ഭരണകൂടത്തിന്റെ കണ്ണ് തുറപ്പിക്കുവാൻ ഒരു പരിധി വരെ സഹായിച്ചു. തുടർന്ന് മഹാകവി കുമാരനാശാൻ, അയ്യൻകാളി തുടങ്ങിയ പല സമുദായാംഗങ്ങൾക്കും പ്രജാസഭയിൽ നാമനിർദ്ദേശം വഴി അംഗത്വം ലഭിക്കുകയുണ്ടായി.

ആരംഭകാലത്ത് കൗൺസിലിന് വലിയ അധികാരങ്ങൾ ഒന്നും തന്നെ ഉണ്ടായിരുന്നില്ല. നിയമങ്ങളും ചട്ടങ്ങളും തയ്യാറാക്കി രാജാവിന്റെ അനുമതിക്ക് സമർപ്പിക്കുക എന്നതായിരുന്നു ചുമതല. അതിന്റെ നടത്തിപ്പിനെപ്പറ്റി അന്വേഷിക്കാനുള്ള അവകാശവും ഉണ്ടായിരുന്നില്ല. 1898-ൽ പുതിയ ഉത്തരവനുസരിച്ച് കൗൺസിലിന്റെ അംഗസംഖ്യ 15 ആയി ഉയർത്തി. 9 പേർ ഔദ്യോഗിക അംഗങ്ങളും 6 പേർ അനൗദ്യോഗിക അംഗങ്ങളും ആയിരുന്നു. അംഗങ്ങളുടെ ചുമതലകൾ സംബന്ധിച്ച നിർദ്ദേശങ്ങളും ഈ ഉത്തരവ് വഴി നടപ്പാക്കപ്പെട്ടു. എന്നാൽ പ്രധാന അധികാരങ്ങൾ രാജാവിൽ നിക്ഷിപ്തമാക്കിക്കൊണ്ടായിരുന്നു ഈ ഉത്തരവ്.

1919-ൽ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ രൂപഘടനയിൽ പരിണാമം സംഭവിച്ചു. ജനങ്ങൾക്ക് കൂടുതൽ പ്രാതിനിധ്യം, കൂടുതൽ അധികാരം, കൂടുതൽ ചുമതലകൾ എന്നിങ്ങനെ കാതലായ അംശങ്ങൾ ചേർത്തുകൊണ്ട് 1919-ൽ വളരെ ശ്രദ്ധേയമായ നിയമ ഭേദഗതി വഴി കൗൺസിലിന്റെ അംഗസംഖ്യ 25 ആയി വർദ്ധിപ്പിച്ചു. 11 അനൗദ്യോഗിക അംഗങ്ങളിൽ, 8 പേരെ ജനങ്ങൾക്ക് നേരിട്ട് തെരഞ്ഞെടുക്കുവാനുള്ള അവസരവും നൽകുകയുണ്ടായി. അതോടൊപ്പം വാർഷിക ബജറ്റിന്മേൽ ചർച്ച നടത്തുവാനും ചോദ്യങ്ങൾ ചോദിക്കാനുമുള്ള അവകാശവും അംഗങ്ങൾക്ക് ആദ്യമായി ലഭിച്ചു. ഒരു സമ്മേളനത്തിൽ ഒരംഗത്തിന് ചോദിക്കാവുന്ന ചോദ്യങ്ങളുടെ എണ്ണം മൂന്നായിരുന്നു. പ്രസ്തുത അവകാശപ്രകാരമുള്ള ആദ്യ ചോദ്യം 1920 ഏപ്രിൽ ഏഴാം തീയതി എം. സുബ്രഹ്മണ്യ പിള്ള നോട്ടീസ് നൽകിയ ഒന്നായിരുന്നു. ഗവൺമെന്റ് സർവ്വീസിലെ വിദേശികളെപ്പറ്റിയുള്ള വിശദാംശങ്ങളും വിദേശികൾക്ക് രാജ്യതാത്പര്യമുണ്ടാകാൻ സാധ്യതയില്ലാ



എന്ന പൊതുജനങ്ങളുടെ ആശങ്കകളെപ്പറ്റി സർക്കാരിന് അറിവുണ്ടോ എന്നുമായിരുന്നു ചോദ്യത്തിന്റെ ചുരുക്കം. പ്രസ്തുത ചോദ്യപ്രകാരം വിദേശ സർക്കാർ ഉദ്യോഗസ്ഥരെപ്പറ്റിയുള്ള വിവരം ശേഖരിച്ചുവരുന്നതായും ജനങ്ങളുടെ വികാരം ഗവൺമെന്റിന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുള്ളതായും അന്നത്തെ ചീഫ് സെക്രട്ടറി ശ്രീ. എൻ. രാജാറാം തന്റെ മറുപടിയിൽ പറയുകയുണ്ടായി.

പ്രമേയങ്ങൾ അവതരിപ്പിക്കുന്നതിനോ ഉപചോദ്യങ്ങൾ ചോദിക്കുന്നതിനോ അംഗങ്ങൾക്ക് അവകാശമില്ലായിരുന്നു. 1919-ലെ ഈ പരിഷ്ക്കാരം വഴി കൗൺസിലിന്റെ അധികാരപരിധി വർദ്ധിപ്പിക്കുക എന്ന ലക്ഷ്യം കൈവരിക്കാൻ സാധിച്ചു. ഇത്തരുണത്തിലാണ് 2 വർഷത്തിനു ശേഷം, 1921 ഒക്ടോബറിൽ മറ്റൊരു പരിഷ്ക്കരണത്തിലൂടെ കൗൺസിലിന്റെ അംഗസംഖ്യ തെരഞ്ഞെടുക്കപ്പെട്ട 28-ഉം നാമനിർദ്ദേശം ചെയ്യപ്പെട്ട 22 പേരുമടക്കം 50 പേരായി പുനർ നിശ്ചയിച്ചത്. അതിൽത്തന്നെ നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ 7 പേർ അനൗദ്യോഗിക അംഗങ്ങളുമായിരിക്കുമെന്ന് വ്യവസ്ഥ ചെയ്യപ്പെട്ടിരുന്നു. ഭൂനികുതിയായോ തൊഴിൽക്കരമായോ അഞ്ചുരൂപ "കരം തീരുവ"യുള്ളവർക്കും സർവ്വകലാശാലാ ബിരുദധാരികൾക്കും മാത്രമായിരുന്നു വോട്ടവകാശം. വനിതകൾക്ക് ആദ്യമായി കൗൺസിൽ തെരഞ്ഞെടുപ്പിൽ മത്സരിക്കുവാനും വോട്ടു ചെയ്യുവാനും 1922 -ൽ അനുമതി ലഭിക്കുകയുണ്ടായി. ഇപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെട്ട ഡോ. മേരി പുന്നൻ ലൂക്കോസ് ആണ് കൗൺസിലിലേയ്ക്ക് ആദ്യമായി നാമനിർദ്ദേശം ചെയ്യപ്പെട്ട വനിത. ഇന്ത്യയിൽ ആദ്യമായി വനിതകളെ നിയമനിർമ്മാണ വേദിയിലേക്ക് എത്തിക്കാനുള്ള കാൽവയ്പായി ഈ നടപടി വിവക്ഷിക്കപ്പെടുന്നു.

ദിവാനായിരുന്നു കൗൺസിലിന്റെ അദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ അഭാവത്തിൽ ഒരു ഉപാദ്ധ്യക്ഷനെ നിയമിക്കാനും വ്യവസ്ഥയുണ്ടായിരുന്നു. ഉപാദ്ധ്യക്ഷൻ ഒരു ഉദ്യോഗസ്ഥാംഗമാകണമെന്നില്ലായിരുന്നു. അംഗങ്ങളുടെ പ്രത്യേകാവകാശങ്ങളിൽ പ്രഥമഗണനീയമായവ ബജറ്റ് ചർച്ചയിൽ പങ്കെടുത്ത് വോട്ടുചെയ്യുവാനുള്ള അവകാശവും, പൊതുതാല്പര്യം പ്രമാണിച്ചുള്ള പ്രമേയങ്ങൾ അവതരിപ്പിക്കുന്നതിനുമുള്ള അവകാശവുമാണ്. പ്രസ്തുത റഗുലേഷൻ നിലവിൽ വന്നശേഷം 1922 ഏപ്രിൽ 22, 1925 മേയ് 14, 1928 മേയ് 27, 28, 1931 മേയ് 20, 23 എന്നീ തീയതികളിൽ വോട്ടെടുപ്പുകൾ നടക്കുകയുണ്ടായി. 1925-ലെ നായർ റഗുലേഷനും ഈഴവ റഗുലേഷനും പാസ്സായത് ഈ കാലഘട്ടത്തിലാണ്. 1930-ൽ കൗൺസിലിന് പൂർണ്ണ അഭിപ്രായപ്രകടനം നടത്താനുള്ള സ്വാതന്ത്ര്യവും ലഭിച്ചു.

## ശ്രീമൂലം പ്രജാസഭ (1904-1932)

ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിലിന്റെ രൂപീകരണത്തോടെ ഭരണത്തിൽ ജനപങ്കാളിത്തം എന്ന ആശയത്തിന് തുടക്കമായി. ജനങ്ങൾ തങ്ങളുടെ സ്വാതന്ത്ര്യാഭിലാഷം പ്രകടമാക്കുന്ന വിധത്തിൽ ശക്തമായ ഭാഷയിൽ പ്രതികരിച്ചുകൊണ്ട് പ്രക്ഷോഭങ്ങൾ തുടർന്നപ്പോൾ കൗൺസിലിന്റെ അധികാര പരിധിയിലും ഘടനയിലും മാറ്റം വരുത്തുവാൻ മഹാരാജാവ് നിർബന്ധിതനായി. 1904 ഒക്ടോബർ 1-ന് അന്നുവരെയുണ്ടായിരുന്ന ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിലിനു പുറമേ ശ്രീമൂലം പ്രജാസഭയ്ക്ക് രൂപം നൽകിക്കൊണ്ട് തന്റെ പ്രജകൾക്ക് ഭരണത്തിൽ കൂടുതൽ പങ്കാളിത്തത്തിനുള്ള അവസരം അദ്ദേഹം സൃഷ്ടിച്ചു. ജനങ്ങൾക്ക് അവരുടെ ആവശ്യങ്ങളും അഭിലാഷങ്ങളും പരാതികളും സർക്കാർ ശ്രദ്ധയിൽപ്പെടുത്തുന്നതിനുള്ള വേദിയായി സഭയെ ഉപയോഗിക്കുക, സർക്കാരിന്റെ നയങ്ങളെയും ഭരണ വ്യവസ്ഥയെയും സംബന്ധിച്ചുള്ള നേരായ വിവരങ്ങൾ ജനങ്ങളിലെത്തിക്കുക, അങ്ങനെ ഇരുഭാഗത്തു നിന്നുമുണ്ടാകാവുന്ന തെറ്റിദ്ധാരണകൾ പരിഹരിക്കുക ഇവയായിരുന്നു ശ്രീമൂലം പ്രജാസഭയിലൂടെ മഹാരാജാവ് ലക്ഷ്യമിട്ടത്.

പ്രഥമ പ്രജാസഭയിലെ അംഗങ്ങളെ തെരഞ്ഞെടുത്തിരുന്നത് ജില്ലാ മേധാവികളായ പേഷ്ക്കാർമാരായിരുന്നു. ഓരോ താലൂക്കിൽ നിന്നും രണ്ടുപേർവീതം തെരഞ്ഞെടുക്കപ്പെട്ടു. പ്രജാസഭയുടെ ആദ്യയോഗം തിരുവനന്തപുരം വി. ജെ. ടി. ഹാളിൽ വച്ച് 1904 ഒക്ടോബർ 22-ന് ചേർന്നു. പ്രസ്തുത യോഗത്തിൽ 88 അംഗങ്ങളാണ് പങ്കെടുത്തത്.



1905 മേയ് 1-ലെ പുതിയ ഉത്തരവനുസരിച്ച് ജനങ്ങൾക്ക് വോട്ടവകാശം ലഭിച്ചു. ഇതനുസരിച്ച് ശ്രീമൂലം പ്രജാസഭയിലേയ്ക്ക് അംഗങ്ങളെ തെരഞ്ഞെടുക്കുവാനുള്ള അവകാശം ജനങ്ങളിൽ നിക്ഷിപ്തമായി. ആകെയുള്ള 100 അംഗങ്ങളിൽ 77 പേരെ അപ്രകാരം തെരഞ്ഞെടുക്കുവാനും 23 പേരെ നാമനിർദ്ദേശം ചെയ്യുവാനുമായിരുന്നു തീരുമാനം. സഭയുടെ കാലാവധി ഒരു വർഷമായിരുന്നു. തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്യുവാനുള്ള അവകാശം താലൂക്കിലെ സ്ഥിരതാമസക്കാരായവരും വാർഷിക ഭൂനികുതി 50 രൂപ ഒടുക്കുന്നവരോ അല്ലെങ്കിൽ വാർഷിക അറ്റാദായം 2000 രൂപയിൽ കുറയാത്തവരോ അല്ലെങ്കിൽ സർവ്വകലാശാല ബിരുദം നേടി 10 വർഷങ്ങൾ കഴിഞ്ഞിട്ടുള്ളവരോ ആയ ആളുകൾക്കാണ് നൽകിയിരുന്നത്. ഭരണം സുഗമമായി നടത്തുവാൻ ഇവരുടെ സഹകരണവും അഭിപ്രായവും അന്നത്തെക്കാലത്ത് അനിവാര്യമായിരുന്നു. വർഷത്തിലൊരിക്കൽ മാത്രം സമ്മേളിച്ചിരുന്ന പ്രജാസഭയ്ക്ക് നിയമനിർമ്മാണാധികാരം ഉണ്ടായിരുന്നില്ല. ഓരോ അംഗങ്ങൾക്കും രണ്ട് വീതം ഉപക്ഷേപങ്ങൾ അസംബ്ലിയിൽ അവതരിപ്പിക്കാൻ അവസരം ലഭിച്ചിരുന്നു. ലെജിസ്ലേറ്റീവ് കൗൺസിലിന്റെ അധികാരവും ശക്തിയും വർദ്ധിപ്പിക്കുന്നതിനാവശ്യമായ പല നിവേദനങ്ങളും പ്രജാസഭയിൽ അവതരിപ്പിക്കപ്പെട്ടു. അതിന്റെ ഫലമായാണ് 1907-ൽ ശ്രീമൂലം പ്രജാസഭാംഗങ്ങൾക്ക് തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിലേക്ക് 4 അംഗങ്ങളെ തെരഞ്ഞെടുത്തയയ്ക്കുവാനുള്ള അവകാശം സിദ്ധിച്ചത്.

1930 നവംബർ 25-ന് വനിതകൾക്ക് പ്രജാസഭയിൽക്കൂടി അംഗത്വം നൽകുവാനുള്ള ഉത്തരവ് റീജന്റ് മഹാറാണി പുറപ്പെടുവിച്ചു.

## ദ്വിമണ്ഡല സംവിധാനം (1933-1947)
## (ശ്രീമൂലം അസംബ്ലി/ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ)

ശ്രീമൂലം പ്രജാസഭയുടെ പ്രവർത്തനങ്ങൾ മേൽവിവരിച്ച പ്രകാരം 1932 വരെ തുടർന്നുവന്നു. റീജന്റ് മഹാറാണിയിൽ നിന്നും ഭരണച്ചുമതല ഏറ്റെടുത്ത ശ്രീ ചിത്തിര തിരുനാൾ മഹാരാജാവ് തന്റെ സ്ഥാനാരോഹണ വേളയിൽ പുതിയ ഭരണഘടനാപരിഷ്ക്കാരം സംബന്ധിച്ച് നൽകിയ വാഗ്ദാനപ്രകാരം നിയമനിർമ്മാണ സഭയ്ക്ക് പുത്തൻ രൂപഭാവങ്ങൾ നൽകാൻ വേണ്ട ചില സുപ്രധാന തീരുമാനങ്ങൾ നടപ്പിൽ വരുത്തി. അതിൽ പ്രധാനമായ ഒന്നാണ് 1932-ൽ നിയമസഭയ്ക്ക് ദ്വിമണ്ഡല സംവിധാനം ഏർപ്പെടുത്തിയത്.

ഉപരിമണ്ഡലത്തിന് ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ എന്നും അധോമണ്ഡലത്തിന് ശ്രീമൂലം അസംബ്ലി എന്നുമായിരുന്നു പേരുകൾ. 72 അംഗങ്ങളുള്ള ശ്രീമൂലം അസംബ്ലിയിൽ 43 പേർ പൊതു മണ്ഡലത്തേയും, 5 പേർ പ്രത്യേക മണ്ഡലത്തേയും, 14 പേർ അധഃസ്ഥിതവർഗ്ഗക്കാർക്കുള്ള സംവരണ മണ്ഡലത്തേയും പ്രതിനിധീകരിക്കുമ്പോൾ 10പേർ നാമനിർദ്ദേശം ചെയ്യപ്പെട്ടവരായിരുന്നു. 37 അംഗങ്ങളുള്ള ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലിൽ 27 അനൗദ്യോഗിക അംഗങ്ങളിൽ 16 പേർ പൊതുമണ്ഡലം, 6 പേർ പ്രത്യേക മണ്ഡലം, 5 പേർ നാമനിർദ്ദേശം, എന്നിങ്ങനെയും 10 പേർ ഔദ്യോഗിക രംഗത്ത് ഉള്ളവർ എന്നിങ്ങനെയുമായിരുന്നു. 72 അംഗങ്ങളുണ്ടായിരുന്ന ശ്രീമൂലം അസംബ്ലിയിലും 37 അംഗങ്ങളുള്ള ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലും അനൗദ്യോഗികാംഗങ്ങൾക്കായിരുന്നു ഭൂരിപക്ഷം. അവരിൽത്തന്നെ അസംബ്ലിയിലെ 62 പേരും കൗൺസിലിലെ 22 പേരും നേരിട്ടു തെരഞ്ഞെടുക്കപ്പെടുന്നവരായിരുന്നു. ദിവാൻതന്നെയായിരുന്നു രണ്ടു സഭകളുടെയും അദ്ധ്യക്ഷൻ. ധനാഭ്യർത്ഥനകൾ വോട്ടിനിട്ട് നിരാകരിക്കാനുള്ള അധികാരം ഈ കാലഘട്ടത്തിലാണ് ലഭിച്ചത്. സർക്കാർ കണക്കുകൾ പരിശോധിക്കുന്ന പബ്ലിക് അക്കൗണ്ട്സ് കമ്മിറ്റി രൂപീകരിച്ചത് ഈ സഭയാണ്. അങ്ങനെ രാജ്യത്തിന്റെ വരവു ചെലവു കണക്കുകൾ പരിശോധിക്കാൻ ജനങ്ങൾക്ക് ആദ്യമായി അധികാരം ലഭിച്ചു.

ശ്രീചിത്തിര തിരുനാളിന്റെ ദ്വിമണ്ഡല സഭകൾക്കായുള്ള വിളംബരം, സഭകളിൽ പ്രാതിനിധ്യം കുറഞ്ഞവരായ ഈഴവ-ക്രൈസ്തവ-മുസ്ലീം ജനവിഭാഗങ്ങളെ പ്രക്ഷുബ്ധരാക്കുകയുണ്ടായി.

വിളംബരപ്രകാരമുള്ള നിയോജക മണ്ഡല നിർണ്ണയം തങ്ങളുടെ സമുദായ താല്പര്യങ്ങൾക്ക് ഹാനികരമായിരിക്കുമെന്ന ചിന്തയായിരുന്നു അതിനു കാരണം. തങ്ങൾക്ക് സർക്കാർ ഉദ്യോഗങ്ങളിലും നിയമസഭയിലും ജനസംഖ്യാനുപാതികമായി സ്ഥാനങ്ങൾ നൽകണമെന്നാവശ്യപ്പെട്ട് അവർ പ്രക്ഷോഭങ്ങൾ നടത്തിയെങ്കിലും, അവയെല്ലാം അവഗണിച്ചുകൊണ്ട് സർക്കാർ പൊതു തെരഞ്ഞെടുപ്പ് പ്രഖ്യാപിച്ചു. പ്രസ്തുത സമുദായാംഗങ്ങൾ തെരഞ്ഞെടുപ്പ് ബഹിഷ്ക്കരിക്കുവാൻ തീരുമാനിച്ചു. "നിവർത്തനം" എന്നുപേരിട്ട പ്രക്ഷോഭ പരിപാടികൾ ആവേശപൂർവ്വം പുരോഗമിക്കവേ, ചില സമുദായാംഗങ്ങളെ സർക്കാരിന്റെ പ്രലോഭനങ്ങൾ മോഹിപ്പിച്ചുവെങ്കിലും അവസാനം സമരനേതാക്കൾ ഏതാനും ചില സ്ഥാനങ്ങൾ കരസ്ഥമാക്കുകതന്നെ ചെയ്തുകൊണ്ട് നിവർത്തന പ്രക്ഷോഭം വിജയത്തിലെത്തിച്ചു.

ഈ അവസരത്തിലാണ് സർക്കാരിനെ വിമർശിച്ചു പ്രസംഗിച്ചതിന്റെ പേരിൽ രണ്ടരവർഷത്തെ തടവുശിക്ഷ കഴിഞ്ഞു പുറത്തുവന്ന സി. കേശവന് സ്വീകരണം നൽകിയ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ച നിവർത്തന പ്രക്ഷോഭനേതാവും ശ്രീമൂലം അസംബ്ലിയുടെ ഉപാദ്ധ്യക്ഷനുമായിരുന്ന ടി. എം. വർഗ്ഗീസിനെ 1937 നവംബർ 26-ന് അവിശ്വാസ പ്രമേയം പാസ്സാക്കി സ്ഥാനഭ്രഷ്ടനാക്കിയത്.

1947 സെപ്റ്റംബർ 4 വരെ ദ്വിമണ്ഡല സംവിധാനം തുടർന്നു. പിന്നീട് നിലവിൽ വന്ന ഭരണഘടനാ നിർമ്മാണ സഭയുടെ ആദ്യയോഗം 1948 മാർച്ച് 20-ന് ചേർന്നു. 120 അംഗങ്ങളാണ് ഈ സഭയിൽ ഉണ്ടായിരുന്നത്. ഇന്ത്യയിലാദ്യമായി പ്രായപൂർത്തിവോട്ടവകാശം നടപ്പാക്കിയത് ഈ തിരഞ്ഞെടുപ്പിലായിരുന്നു. 1948 മാർച്ച് 24-ന് ഒരു പ്രധാനമന്ത്രിയും രണ്ട് മന്ത്രിമാരുമുള്ള മന്ത്രിസഭയ്ക്ക് ഭരണം കൈമാറി. പട്ടം താണുപിള്ള പ്രധാനമന്ത്രിയും, ശ്രീ. സി. കേശവൻ, ശ്രീ. ടി. എം. വർഗ്ഗീസ് എന്നിവർ മറ്റ് മന്ത്രിമാരുമായിരുന്നു. 1948 ജൂലൈ 13-ന് നാലംഗങ്ങളെ കൂടി ഉൾപ്പെടുത്തി മന്ത്രിസഭ വികസിപ്പിച്ചു.

1948 ഒക്ടോബർ 17-ന് പട്ടം താണുപിള്ള രാജിവയ്ക്കുകയും പറവൂർ ടി. കെ. നാരായണ പിള്ളയുടെ നേതൃത്വത്തിൽ 1948 ഒക്ടോബർ 22-ന് 7 അംഗ മന്ത്രിസഭ നിലവിൽ വരികയും ചെയ്തു. 1949 ജൂലായ് 1-ന് തിരുവിതാംകൂർ കൊച്ചി ലയനംവരെ ഈ മന്ത്രിസഭ തുടർന്നു.

## കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിൽ (1925-1948)

കൊച്ചിയിൽ ആദ്യമായൊരു നിയമനിർമ്മാണസഭ നിലവിൽ വന്നത് 1925 ഏപ്രിലിൽ ആയിരുന്നു. അനുദ്യോഗസ്ഥർക്ക് ഭൂരിപക്ഷമുള്ളതും നികുതിദായകർക്കുമാത്രം വോട്ടവകാശമുള്ളതുമായിരുന്നു പ്രസ്തുത നിയമസഭ. 45 അംഗങ്ങളുള്ള കൗൺസിലിൽ 30 പേരും നേരിട്ട് ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെട്ടവരും 15 പേർ നാമനിർദ്ദേശം ചെയ്യപ്പെട്ടവരുമായിരുന്നു. എന്നാൽ വോട്ടവകാശം ജന്മിമാരിലും തോട്ടമുടമകളിലും വ്യാപാരികൾ, വ്യവസായികൾ എന്നിവരിലും മാത്രം ഒതുങ്ങി നിന്നു. അംഗങ്ങൾക്ക് സഭയിൽ ബഡ്ജറ്റ് ചർച്ച ചെയ്യുന്നതിനും പ്രമേയങ്ങൾ അവതരിപ്പിക്കുന്നതിനും ചോദ്യങ്ങൾ ചോദിക്കുന്നതിനും പരിപൂർണ്ണാവകാശമുണ്ടായിരുന്നു.

1926-ൽ രണ്ട് സെലക്ട് കമ്മിറ്റികൾ രൂപീകരിക്കപ്പെടുകയുണ്ടായി. 1932-ൽ കൗൺസിലിന്റെ അംഗസംഖ്യ 54 ആയി ഉയർന്നു. ഇതിൽ 36 പേർ തിരഞ്ഞെടുക്കപ്പെട്ടവരും 18 പേർ നാമനിർദ്ദേശം ചെയ്യപ്പെട്ടവരും ആയിരുന്നു. 1935-ൽ 4 സ്റ്റാൻഡിംഗ് അഡ്വൈസറി കമ്മിറ്റികൾ നിലവിൽ വന്നു. അതിൽ ചരിത്രമുഹൂർത്തമായത് 1938-ൽ ഗ്രാമവികസനവകുപ്പിന്റെ ഭരണച്ചുമതല തെരഞ്ഞെടുക്കപ്പെട്ട ഒരംഗത്തിന് നൽകിയ സംഭവമാണ്. നിയമനിർമ്മാണ സഭയിലെ അംഗമായിരുന്ന അമ്പാട്ട് ശിവരാമമേനോൻ 1938 ജൂൺ 17 ന് ആദ്യത്തെ ജനകീയമന്ത്രിയായി അധികാരമേറ്റു. പിന്നീട് 1946-ൽ മന്ത്രിമാരുടെ എണ്ണം 4 ആയി. ഓരോരുത്തർക്കും ഓരോ വകുപ്പുകൾ നൽകി. ആദ്യത്തെ ജനകീയ മന്ത്രിസഭ എന്ന് ഇതിനെ വിശേഷിപ്പിക്കാം. പനമ്പിള്ളി ഗോവിന്ദമേനോൻ, സി. ആർ. ഇയ്യുണ്ണി, കെ. അയ്യപ്പൻ, ടി. കെ. നായർ എന്നിവർ 1946 സെപ്റ്റംബർ 9-ന് അധികാരമേറ്റു. പബ്ലിക്



അക്കൗണ്ട്സ് കമ്മിറ്റി ഈ കാലഘട്ടത്തിലാണ് രൂപീകരിച്ചത്. സ്വാതന്ത്ര്യദിനത്തിനു തൊട്ടുമുമ്പാ യിട്ട് 1947 ആഗസ്റ്റ് 14-ന് പരിപൂർണ്ണ ഉത്തരവാദ ഭരണം സ്ഥാപിക്കുവാനും രാജാവ് തയ്യാറായി. ഇതിനെത്തുടർന്ന്, 1947 ഒക്ടോബർ 22 വരെ പനമ്പിള്ളി ഗോവിന്ദമേനോൻ പ്രധാനമന്ത്രിയാകുക യുണ്ടായി. പിന്നീട് 1948 സെപ്റ്റംബർ 20 വരെ ടി. കെ. നായരും പ്രധാനമന്ത്രിയായി. പ്രായപൂർത്തി വോട്ടവകാശം നിലവിൽ വന്നശേഷം ഇക്കണ്ടവാര്യരുടെ നേതൃത്വത്തിൽ 1948 സെപ്റ്റംബർ 20-ന് പുതിയ മന്ത്രിസഭ നിലവിൽ വരികയും തിരു-കൊച്ചി ലയനം വരെ ഇത് തുടരുകയും ചെയ്തു.

## തിരു-കൊച്ചി നിയമസഭ (1949-1956)

1949 ജൂലൈ 1-ന് തിരുവിതാംകൂർ-കൊച്ചി സംയോജനം നടന്നു. അങ്ങനെ തിരു-കൊച്ചി സംസ്ഥാനം ഉടലെടുത്തു. തിരുവിതാംകൂർ മഹാരാജാവ് പുതിയ സംസ്ഥാനത്തിന്റെ രാജപ്രമുഖനാ കുകയും കൊച്ചി രാജാവ് സ്ഥാനമൊഴിയുകയും ചെയ്തു. സംയോജനവേളയിൽ തിരുവിതാം കൂറിലെ മുഖ്യമന്ത്രിയായിരുന്ന പറവൂർ ടി. കെ. നാരായണപിള്ള തന്നെ തിരു-കൊച്ചി സംസ്ഥാന ത്തിലെ ആദ്യ ജനകീയ മന്ത്രിസഭയ്ക്ക് നേതൃത്വം നൽകി. സഭയുടെ ആദ്യ സ്പീക്കറായി ടി. എം. വർഗ്ഗീസ് 1949 ജൂലായ് 11-ന് തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു.

തിരുവിതാംകൂർ-കൊച്ചി സംയോജനത്തിനുശേഷം പറവൂർ ടി. കെ. നാരായണപിള്ളയുടെ നേതൃത്വത്തിൽ രൂപംകൊണ്ട നിയമസഭയിൽ തിരുവിതാംകൂറിലെ പ്രതിനിധിസഭയിലെ 120 പേരും കൊച്ചി നിയമസഭയിലുണ്ടായിരുന്ന 58 പേരും അംഗങ്ങളായിരുന്നു. 1949 ജൂലൈ 11-ന് ആണ് തിരു-കൊച്ചി നിയമസഭയുടെ പ്രഥമയോഗം. 1951 ഫെബ്രുവരി 24-ാം തീയതി ടി. കെ. നാരായണ പിള്ളയുടെ നേതൃത്വത്തിലുള്ള മന്ത്രിസഭ രാജിവച്ചു. 1951 മാർച്ച് 3-ന് സ്ഥാനമേറ്റ സി. കേശവന്റെ നേതൃത്വത്തിലുള്ള മന്ത്രിസഭ 1952 മാർച്ച് 12 വരെ തുടർന്നു.

ഭാരതത്തിന്റെ പുതിയ ഭരണഘടന നിലവിൽ വന്നതിനുശേഷം പ്രായപൂർത്തി വോട്ടവകാശ ത്തിന്റെ അടിസ്ഥാനത്തിൽ നടന്ന പൊതുതെരഞ്ഞെടുപ്പിനെത്തുടർന്ന് 1952 മാർച്ച് 12-ന് 108 അംഗങ്ങൾ ഉൾക്കൊള്ളുന്ന ഒരു പുതിയ നിയമസഭ തിരു-കൊച്ചിയിൽ നിലവിൽ വന്നു. വ്യക്തമായ ഭൂരിപക്ഷം ലഭിച്ചില്ലെങ്കിലും സ്വതന്ത്രരുടെയും മറ്റു ചില കക്ഷികളുടെയും പിൻബലത്തോടെ എ. ജെ. ജോണിന്റെ നേതൃത്വത്തിൽ കോൺഗ്രസ് മന്ത്രിസഭ നിലവിൽ വന്നു. എ. ജെ. ജോൺ 1953 സെപ്റ്റംബർ 23-ന് അവതരിപ്പിച്ച ഒരു വിശ്വാസപ്രമേയം പരാജയപ്പെട്ടതിനെ തുടർന്ന് 1953 സെപ്റ്റം ബർ 24-ന് നിയമസഭ പിരിച്ചുവിടപ്പെട്ടു. അടുത്ത തെരഞ്ഞെടുപ്പിലെ ജനവിധി അറിയുന്നതുവരെ കാവൽ മന്ത്രിസഭ തുടർന്നു.

1954-ൽ നടന്ന തെരഞ്ഞെടുപ്പിൽ ഒരുകക്ഷിക്കും ഭൂരിപക്ഷമുണ്ടായില്ല. 118 അംഗങ്ങൾ ഉള്ള സഭയിൽ 19 അംഗങ്ങൾ മാത്രമുള്ള പ്രജാ സോഷ്യലിസ്റ്റ് പാർട്ടി ശ്രീ. പട്ടം താണുപിള്ളയുടെ നേതൃത്വത്തിൽ കോൺഗ്രസ് പിന്തുണയോടെ 1954 മാർച്ച് 16-ന് അധികാരമേറ്റു. 1955 ഫെബ്രുവരി 8-ാം തീയതി ഒരു അവിശ്വാസപ്രമേയം പാസ്സായതിനെത്തുടർന്ന് പ്രസ്തുത മന്ത്രിസഭ രാജിവച്ചു. 1955 ഫെബ്രുവരി 14-ന് സ്ഥാനമേറ്റ പനമ്പിള്ളി ഗോവിന്ദമേനോൻ മന്ത്രിസഭയ്ക്കും അല്പായുസ്സാ യിരുന്നു. പ്രസ്തുത മന്ത്രിസഭ 1956 മാർച്ച് 23-ന് സ്ഥാനമൊഴിഞ്ഞു. 1956 മാർച്ച് 23 മുതൽ രാഷ്ട്ര പതി ഭരണം നിലവിൽ വന്നു. ഈ അവസ്ഥയിലാണ് 1956 നവംബർ 1-ന് കേരള സംസ്ഥാനം രുപീകൃതമായത്.



# മദ്രാസ് പ്രവിശ്യയുടെ ഭാഗമായിരുന്ന മലബാറിൽ സംസ്ഥാന രൂപീകരണം വരെ മദ്രാസ് നിയമനിർമ്മാണസഭയുടെ ചരിത്ര വുമായി ബന്ധപ്പെട്ടുണ്ടായിട്ടുള്ള വികാസ പരിണാമങ്ങൾ

സ്വാതന്ത്ര്യവും അവകാശങ്ങളും നേടിയെടുക്കുന്നതിനുള്ള ജനകീയസമരങ്ങൾക്ക് മലബാറിലെ ജനങ്ങൾ എല്ലായ്പ്പോഴും മുൻനിരയിലായിരുന്നു. ജനാധിപത്യത്തിനും ജനപ്രാതി നിധ്യമുള്ള നിയമനിർമ്മാണ സഭയ്ക്കും വേണ്ടി മലബാറിലെ ജനനേതാക്കൾ നൽകിയ സംഭാവ നയും ചെറുതല്ല. എന്നാൽ ബ്രിട്ടീഷ് സാമ്രാജ്യത്വത്തിനെതിരെയുള്ള സമരവും ജനാധിപത്യത്തിനാ യുള്ള പോരാട്ടവും നടത്തിയ തിരുവിതാംകൂർ, കൊച്ചി പ്രദേശങ്ങളിലെ സാഹചര്യങ്ങളിൽ നിന്നും തികച്ചും വിഭിന്നമായിരുന്നു സമാന കാലഘട്ടത്തിലെ മലബാറിന്റെ ചരിത്രം.

വടക്കൻ കേരളത്തിലെ ചെറുനാട്ടുരാജ്യങ്ങൾ ചേർന്ന മലബാർ പ്രദേശം ടിപ്പുസുൽത്താന്റെ പടയോട്ടങ്ങൾക്കും വിവിധ കാലങ്ങളിൽ ഡച്ച്, പോർട്ടുഗീസ്, ഫ്രഞ്ച്, ബ്രിട്ടീഷ് സൈന്യങ്ങളുടെ ആക്രമണങ്ങൾക്കും ഇരയാവുകയും 18-ാം നൂറ്റാണ്ടിന്റെ അവസാനത്തോടുകൂടി ബ്രിട്ടീഷ് മേൽക്കോ യ്മയ്ക്കു കീഴിലാവുകയും ചെയ്തു. നാട്ടുരാജ്യങ്ങളുടെ കഠിനമായ എതിർപ്പു നേരിട്ടു കൊണ്ടാണ് മലബാറിൽ ബ്രിട്ടീഷുകാർ ആധിപത്യം സ്ഥാപിച്ചത്. 18-ാം നൂറ്റാണ്ടിന്റെ അവസാനത്തിലും 19-ാം നൂറ്റാണ്ടിലും കോട്ടയം രാജവംശത്തിലെ പഴശ്ശി രാജാവ് നയിച്ച വിപ്ലവവും മറ്റു പ്രക്ഷോഭങ്ങളും ബ്രിട്ടീഷുകാർക്ക് മലബാറിൽ നേരിടേണ്ടി വന്നു. വടക്കൻ കേരളത്തിലെ ചിറയ്ക്കൽ, കോട്ടയം, കുറുമ്പ്രനാട്, കോഴിക്കോട്, വയനാട്, ഏറനാട്, വള്ളുവനാട്, പൊന്നാനി, പാലക്കാട് താലൂക്കുകളും ബ്രിട്ടീഷ് കൊച്ചിയും കൊച്ചി രാജ്യത്തിലെ ചില പ്രദേശങ്ങളും ഉൾപ്പെട്ട കൊച്ചി താലൂക്കും ചേർന്നതായിരുന്നു ബ്രിട്ടീഷുകാരുടെ അധീനതയിലുള്ള മലബാർ പ്രദേശം.

കേരളത്തിലെ നിയമനിർമ്മാണസഭയുടെ ചരിത്രം പരിശോധിക്കുമ്പോൾ മലബാർ പ്രദേശ ങ്ങളിൽ നിന്നും ജനപ്രതിനിധിസഭകളിലേക്ക് തെരഞ്ഞെടുക്കപ്പെട്ടവരുടെ പ്രവർത്തനങ്ങൾ കണക്കിലെടുക്കേണ്ടതുണ്ട്. വടക്കൻ കേരളത്തിലെ നിയമസഭകളുടെ വികാസപരിണാമങ്ങൾ മുൻ മദ്രാസ് പ്രസിഡൻസിയുമായി ബന്ധപ്പെട്ടിരിക്കുന്നതായി കാണാവുന്നതാണ്. എ.ഡി 1800 മുതൽ മലബാർ പ്രദേശം മദ്രാസ് പ്രസിഡൻസിയുടെ ഭാഗമായിരുന്നു. മദ്രാസ് പ്രസിഡൻസിയെക്കൂടാതെ ബോംബെ, കൽക്കട്ട എന്നീ പ്രസിഡൻസികളും നിലനിന്നിരുന്നു. ഇന്നത്തെ കാസർഗോഡ്, ഹോസ്ദുർഗ് എന്നീ താലൂക്കുകൾ ഉൾപ്പെട്ട കാസർഗോഡ് ജില്ല തെക്കൻകാനറ ഡിസ്ട്രിക്റ്റിന്റെ ഭാഗമായി ബോംബെ പ്രസിഡൻസിയുടെ കീഴിലായിരുന്നു. ബ്രിട്ടീഷ് ഭരണത്തിൽ ബോംബെ, മദ്രാസ്, കൽക്കത്ത എന്നീ പ്രസിഡൻസികൾ നിയമനിർമ്മാണ അധികാരങ്ങളോടെ സ്വതന്ത്രമായി പ്രവർത്തിച്ചിരുന്നു. 1773-ലെ റെഗുലേറ്ററി ആക്ട് മുഖേന ബംഗാൾ ഗവർണ്ണറായ വാറൻഹേസ്റ്റിംഗ് സിനെ ഗവർണ്ണർ ജനറലായി നാമകരണം ചെയ്യുകയും എല്ലാ പ്രസിഡൻസികളുടെയും അമരക്കാ രനായി നിയമിക്കുകയും ചെയ്തു.

1801 ഒക്ടോബർ 1-ാം തീയതി മേജർ മക്ലിയോഡ് മലബാർ ജില്ലയുടെ ആദ്യത്തെ പ്രിൻസി പ്പൽ കലക്ടറായി ചാർജ്ജെടുത്തു. അദ്ദേഹത്തെ സഹായിക്കാൻ ഒമ്പതു സബോർഡിനേറ്റ് കല ക്ടർമാരും നിയമിക്കപ്പെട്ടു. അതോടെ മദ്രാസ് പ്രവിശ്യയുടെ ഒരു ഭരണഘടകമെന്ന നിലയിൽ മല ബാർ പുരോഗതി നേടാൻ തുടങ്ങി. നീതിന്യായവ്യവസ്ഥ, ഗതാഗതം, വിദ്യാഭ്യാസം, പ്രാദേശിക സ്വയംഭരണം എന്നീ മേഖലകളിൽ ബ്രിട്ടീഷ് ഭരണകൂടത്തിന്റെ നടപടികളെത്തുടർന്ന് മാറ്റങ്ങളു ണ്ടായി. ബ്രിട്ടീഷ് ഭരണകാലത്ത് നിലവിൽ വന്ന പല നിയമങ്ങളും മലബാർ ഉൾപ്പെട്ട മദ്രാസ് പ്രവിശ്യയിലെ നിയമനിർമ്മാണസഭയുടെ വികാസത്തെ സ്വാധീനിച്ചു.

1833-ലെ ചാർട്ടർ ആക്ട് പ്രകാരം പ്രസിഡൻസികൾക്ക് മുമ്പുണ്ടായിരുന്ന സ്വതന്ത്ര നിയമ നിർമ്മാണാധികാരം എടുത്തു കളയപ്പെട്ടു. അവശ്യം നിർമ്മിക്കേണ്ട നിയമങ്ങളുടെയും റഗുലേഷനു കളുടെയും കരട്ചട്ടം ഗവർണ്ണർ ജനറലിന്റെ കൗൺസിലിൽ പ്രസിഡൻസികൾ സമർപ്പിക്കണം എന്ന നിബന്ധന മേൽപ്പറഞ്ഞ ആക്ട് പ്രകാരം നിലവിൽ വന്നു. 1833-ലെ ആക്ട് പ്രകാരം ഗവർ ണ്ണർ ജനറലിന്റെ കൗൺസിലിലെ അംഗസംഖ്യ 4 ആയും 1853-ലെ ചാർട്ടർ ആക്ട് പ്രകാരം 12



ആയും വർദ്ധിപ്പിക്കുകയുണ്ടായി. 1861-ലെ ഇന്ത്യൻ കൗൺസിൽ ആക്ട് പ്രകാരം മദ്രാസ് പ്രസിഡൻസിയുടെ നിയമനിർമ്മാണാധികാരം പുനഃസ്ഥാപിക്കപ്പെടുകയുണ്ടായി. മദ്രാസ് ഗവർണ്ണറുടെ കൗൺസിലിലെ അംഗസംഖ്യ, അഡ്വക്കേറ്റ് ജനറൽ, 4-8 വരെയുള്ള അഡീഷണൽ അംഗങ്ങൾ എന്നിങ്ങനെയാക്കി വിപുലീകരിച്ചു. അഡീഷണൽ അംഗങ്ങളിൽ പകുതിപ്പേർ അനൗദ്യോഗിക അംഗങ്ങൾ ആയിരിക്കണമെന്ന നിബന്ധന ഉൾക്കൊള്ളിച്ചു. 1892-ലെ ഇന്ത്യൻ കൗൺസിൽ ആക്ട് പ്രകാരം മദ്രാസ് ഗവർണ്ണറുടെ കൗൺസിലിലെ അഡീഷണൽ അംഗങ്ങളുടെ എണ്ണം 12 ആയി (9 പേർ അനൗദ്യോഗിക അംഗങ്ങൾ) വർദ്ധിപ്പിച്ചു. ഈ അനൗദ്യോഗിക അംഗങ്ങൾ ബോർഡുകൾ, യൂണിവേഴ്സിറ്റികൾ, മുനിസിപ്പാലിറ്റികൾ, വിവിധ സംഘടനകൾ തുടങ്ങിയവയിൽ നിന്നും നിർദ്ദേശിക്കപ്പെട്ടിട്ടുള്ള അംഗങ്ങളായിരിക്കണമെന്നും വ്യവസ്ഥ ചെയ്തു. 1892-ലെ കൗൺസിൽ ആക്ടിലെ വ്യവസ്ഥ പ്രകാരമാണ് അംഗങ്ങൾക്ക് ചില നിബന്ധനകൾക്ക് വിധേയമായി ബഡ്ജറ്റ് ചർച്ച ചെയ്യുന്നതിനും ചോദ്യങ്ങൾ ചോദിക്കുന്നതിനും അവകാശം ലഭ്യമായത്. അംഗങ്ങളുടെ കാലാവധി രണ്ടു വർഷമായി നിജപ്പെടുത്തിയിരുന്നു.

ഇന്ത്യയിലെ നിയമനിർമ്മാണ സഭകളുടെ വികാസത്തെ ഏറെ സ്വാധീനിച്ച ഒരു നിയമമായിരുന്നു 1909-ലെ ഇന്ത്യൻ കൗൺസിൽ ആക്ട് (മിന്റോ മോർലി പരിഷ്കാരം). പ്രസ്തുത ആക്ട് പ്രകാരം മദ്രാസ് ഗവർണ്ണറുടെ കൗൺസിലിലെ അഡീഷണൽ അംഗങ്ങളുടെ എണ്ണം 42 ആയി വർദ്ധിപ്പിച്ചു. അതിൽ 19-21 പേർ തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. ഇതോടെയാണ് മലബാർ ഉൾപ്പെട്ട മദ്രാസ് പ്രസിഡൻസിയിൽ നേരിട്ടല്ലാതെയുള്ള ആദ്യ തെരഞ്ഞെടുപ്പ് നടന്നത്. ഗവർണ്ണർ ജനറലിന്റെ കൗൺസിലിൽ മദ്രാസ് പ്രസിഡൻസിയെ പ്രതിനിധീകരിച്ച് ഒരു ജന്മിയും ഒരു മുഹമ്മദീയനും ഉൾപ്പെടെ 4 പ്രതിനിധികൾ ഉണ്ടായിരുന്നു.

1919-ലെ ഗവൺമെന്റ് ഓഫ് ഇന്ത്യ ആക്ട് പ്രകാരം (മൊണ്ടേഗു ചെംസ്ഫോർഡ് പരിഷ്ക്കാരം) മദ്രാസ് ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകൃതമാകുകയും പ്രസ്തുത കൗൺസിലിലേയ്ക്കുള്ള തെരഞ്ഞെടുപ്പ് 1920 ഡിസംബറിൽ നടക്കുകയും 1921-ൽ കൗൺസിൽ നിലവിൽ വരികയും ചെയ്തു. പ്രസ്തുത കൗൺസിലിൽ ഗവർണ്ണർ നാമനിർദ്ദേശം ചെയ്ത 34 പേരും തെരഞ്ഞെടുക്കപ്പെട്ട 98 പേരും ഉൾപ്പെടെ 132 അംഗങ്ങൾ ഉണ്ടായിരുന്നു. കൗൺസിലിന്റെ കാലാവധി 3 വർഷമായിരുന്നു. 1921 ജനുവരി 9-ന് ആദ്യമായി കൂടിയ ഒന്നാം ലെജിസ്ലേറ്റീവ് കൗൺസിലിന്റെ ഔപചാരികമായ ഉദ്ഘാടനം ജനുവരി 12-നാണ് നിർവ്വഹിച്ചത്. തുടർന്ന് പ്രസ്തുത കൗൺസിലിലേക്ക് 1923, 1926, 1930 എന്നീ വർഷങ്ങളിൽ തെരഞ്ഞെടുപ്പ് നടന്നു. 1920-ലെയും 1923-ലെയും തെരഞ്ഞെടുപ്പുകളിൽ 61-ഉം 1926-ലെയും 1930-ലെയും തെരഞ്ഞെടുപ്പുകളിൽ 62-ഉം ആയിരുന്നു നിയോജക മണ്ഡലങ്ങളുടെ എണ്ണം. എന്നാൽ സീറ്റുകളുടെ എണ്ണത്തിന് മാറ്റമുണ്ടായില്ല (98 സീറ്റ്). ജനറൽ (നോൺ മുഹമ്മദൻ) -65, മുഹമ്മദൻ-13, യൂറോപ്യൻ - 1, ആംഗ്ലോ ഇന്ത്യൻ-1, ഇന്ത്യൻ ക്രിസ്ത്യൻ-5, തോട്ടക്കാർ-1, യൂണിവേഴ്സിറ്റി-1, ജന്മികൾ-6, വാണിജ്യ വ്യവസായം-5 എന്നിങ്ങനെയായിരുന്നു സീറ്റുകളുടെ വിഭജനം. ഓരോ സീറ്റുള്ള യൂറോപ്യൻ, ആംഗ്ലോ ഇന്ത്യൻ, തോട്ടക്കാർ, യൂണിവേഴ്സിറ്റി എന്നീ നിയോജക മണ്ഡലങ്ങളുടെ പരിധി മദ്രാസ് പ്രസിഡൻസി മുഴുവനുമായിരുന്നു. ഒരു വർഷം 10 രൂപ നികുതി അടയ്ക്കുന്നവർക്കായിരുന്നു ജനറൽ നിയോജക മണ്ഡലങ്ങളിലെ തെരഞ്ഞെടുപ്പിൽ വോട്ട് ചെയ്യുന്നതിനുള്ള അവകാശം. 1930-ൽ നിലവിൽ വന്ന കൗൺസിലിന്റെ കാലാവധി 1935 വരെ ദീർഘിപ്പിക്കുകയുണ്ടായി. മേൽപ്പറഞ്ഞ എല്ലാ കൗൺസിലുകളിലും മലബാറിൽ നിന്നുള്ള പ്രതിനിധികൾ ഉണ്ടായിരുന്നു.

1935-ലെ ഗവൺമെന്റ് ഓഫ് ഇന്ത്യാ ആക്ട് അനുസരിച്ച് മദ്രാസ് പ്രവിശ്യയിൽ ദ്വിമണ്ഡല സംവിധാനം നിലവിൽ വന്നു. അതോടെ നിയമ സമിതിയും (ലെജിസ്ലേറ്റീവ് കൗൺസിൽ) നിയമസഭയും (ലെജിസ്ലേറ്റീവ് അസംബ്ലി) രൂപീകൃതമായി. മദ്രാസ് പ്രവിശ്യാ നിയമസമിതിയിൽ 31 നിയോജകമണ്ഡലങ്ങളിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന 46 അംഗങ്ങളും ഗവർണ്ണർ നാമനിർദ്ദേശം ചെയ്യുന്ന 8-10 അംഗങ്ങൾ ഉൾപ്പെടെ 54-56 അംഗങ്ങളുമാണ് ഉണ്ടായിരുന്നത്. ഒരംഗത്തിന്റെ സാധാരണ കാലാവധി 9 വർഷമാണ്. നിയമസമിതി ഒരു സ്ഥിരം സഭയും പിരിച്ചുവിടലിന് വിധേയമാകാത്തതുമായിരുന്നു. ഓരോ 3 വർഷം അവസാനിക്കുമ്പോഴും ഏകദേശം $^{1}/_{3}$ അംഗങ്ങൾ വിരമിക്കുന്നതിനും ആ സ്ഥാനത്ത് പുതിയ അംഗങ്ങൾ വരുന്നതിനുമാണ് വ്യവസ്ഥ ചെയ്തിരു



ന്നത്. ജനറൽ വിഭാഗത്തിന് 35, മുഹമ്മദൻ-7, യൂറോപ്യൻ-1, ഇന്ത്യൻ ക്രിസ്ത്യൻ-3 എന്നിങ്ങനെയായിരുന്നു സീറ്റുകളുടെ വിഭജനം. ഇവയിൽ മലബാർ (2 സീറ്റ്), സൗത്ത് കാനറാ (1 സീറ്റ്) എന്നീ ജനറൽ നിയോജക മണ്ഡലങ്ങളും ഉൾപ്പെടുത്തിയിരുന്നു. അതത് ജില്ലകളായിരുന്നു ഇവയുടെ പരിധി. യൂറോപ്യൻ, ഇന്ത്യൻ ക്രിസ്ത്യൻ എന്നീ നിയമസമിതി നിയോജക മണ്ഡലങ്ങളുടെ പരിധി മദ്രാസ് പ്രവിശ്യ മുഴുവനുമായിരുന്നു.

മദ്രാസ്പ്രവിശ്യാ നിയമസഭയിൽ 173 നിയോജക മണ്ഡലങ്ങളിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന 215 അംഗങ്ങളാണുണ്ടായിരുന്നത്. 1937-ലും 1946-ലും പ്രസ്തുത സഭയിലേക്ക് തെരഞ്ഞെടുപ്പ് നടന്നു. ജനറൽ-146, മുഹമ്മദൻ-28, വനിത-8, ആംഗ്ലോ ഇന്ത്യൻ-2, യൂറോപ്യൻ-3, ഇന്ത്യൻ ക്രിസ്ത്യൻ-8, പിന്നോക്ക ആദിവാസി-1, വാണിജ്യ-വ്യവസായ-തോട്ടക്കാർ-6, ജന്മികൾ-6, തൊഴിലാളികൾ-6, യൂണിവേഴ്സിറ്റി-1 എന്നിങ്ങനെയായിരുന്നു സീറ്റുകളുടെ വിഭജനം. ഇവയിൽ ആംഗ്ലോ ഇന്ത്യൻ, യൂറോപ്യൻ, യൂണിവേഴ്സിറ്റി എന്നീ നിയോജക മണ്ഡലങ്ങളുടെ പരിധി മദ്രാസ്പ്രവിശ്യ മുഴുവനുമായിരുന്നു. മേൽപ്പറഞ്ഞ 215 അംഗങ്ങളിൽ 19 പേർ മലബാറിൽ നിന്നുള്ള പ്രതിനിധികളായിരുന്നു.

മദ്രാസ് സംസ്ഥാനത്ത് ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള നിയമസഭയും നിയമസമിതിയും ഒന്നാം പൊതുതെരഞ്ഞെടുപ്പിന് ശേഷം 1952-ൽ നിലവിൽ വന്നു. അതുവരെ പഴയ പ്രവിശ്യാ നിയമസഭയും നിയമസമിതിയും തുടർന്നു. ഇവയിലെ ഓരോ യൂറോപ്യൻ പ്രാദേശിക മണ്ഡലങ്ങൾ 1947-ൽ നിർത്തലാക്കി. ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള ഒന്നാം പൊതുതെരഞ്ഞെടുപ്പിന് മുമ്പായി 1951 -ൽ നിയോജകമണ്ഡല അതിർത്തി നിർണ്ണയം നടന്നു. അതുപ്രകാരം മദ്രാസ് സംസ്ഥാനത്ത് 62 ലോക്സഭാ മണ്ഡലങ്ങളും (75 സീറ്റ്) 309 നിയമസഭാ നിയോജകമണ്ഡലങ്ങളും (375 സീറ്റ്) രൂപീകരിച്ചു. 1956-ൽ കേരളത്തിന്റെ ഭാഗമായി തീർന്ന മലബാർ ജില്ലയും കാസർഗോഡ് താലൂക്കും 5 ലോക്സഭാ നിയോജക മണ്ഡലങ്ങളുടെയും 27 നിയമസഭാ നിയോജകമണ്ഡലങ്ങളുടെയും (31 സീറ്റ്) പരിധിക്കുള്ളിലായിരുന്നു. ഒന്നാം ഡീലിമിറ്റേഷൻ കമ്മീഷന്റെ 1954-ലെ ഉത്തരവ് അനുസരിച്ച് മദ്രാസ് സംസ്ഥാനത്ത് ആകെ 41 ലോക്സഭാ നിയോജകമണ്ഡലങ്ങളും (49 സീറ്റ്) 205 നിയമസഭാ നിയോജകമണ്ഡലങ്ങളും (245 സീറ്റ്) രൂപീകരിച്ചു. പിന്നീട് കേരളത്തിന്റെ ഭാഗമായിത്തീർന്ന മലബാർ ജില്ലയും കാസർഗോഡ് താലൂക്കും 6 ലോക്സഭാ നിയോജകമണ്ഡലങ്ങളുടെയും 31 നിയമസഭാ നിയോജകമണ്ഡലങ്ങളുടെയും (35 സീറ്റ്) പരിധിക്കുള്ളിലായിരുന്നു. ഒരു ലോക്സഭാ മണ്ഡലവും 4 നിയമസഭാ നിയോജകമണ്ഡലങ്ങളും ദ്വയാംഗ മണ്ഡലങ്ങളായിരുന്നു. ഭരണഘടന നിലവിൽ വന്നശേഷം രൂപീകൃതമായ മദ്രാസ് ലെജിസ്ലേറ്റീവ് കൗൺസിലിൽ 72 സീറ്റ് ഉണ്ടായിരുന്നു. ഗവർണ്ണർ നാമനിർദ്ദേശം ചെയ്യുന്ന 12 പേരെയും നിയമസഭ തെരഞ്ഞെടുക്കുന്ന 24 പേരെയും കൂടാതെ ബിരുദധാരികൾക്ക് 6-ഉം അദ്ധ്യാപകർക്ക് 6-ഉം തദ്ദേശ സ്ഥാപനങ്ങൾക്ക് 24-ഉം പ്രതിനിധികൾ ഉണ്ടായിരുന്നു. ഒരു അംഗത്തിന്റെ കാലാവധി 6 വർഷമായും ഓരോ രണ്ട് വർഷം കൂടുമ്പോൾ ഏകദേശം $^1/_3$ അംഗങ്ങൾ വിരമിക്കുകയും പുതിയ അംഗങ്ങൾ ആ സ്ഥാനത്ത് വരികയും ചെയ്യുന്നതിനാണ് വ്യവസ്ഥ ഉണ്ടായിരുന്നത്. മലബാർ, സൗത്ത് കാനറാ എന്നീ ജില്ലകൾ 2 സീറ്റുള്ള വെസ്റ്റ് കോസ്റ്റ് തദ്ദേശ സ്ഥാപന നിയോജക മണ്ഡലത്തിലാണ് ഉൾപ്പെട്ടിരുന്നത്.

1937-39 കാലയളവിലെ സി. രാജഗോപാലാചാരി മന്ത്രിസഭയിൽ പാലാട്ട് രാമുണ്ണി മേനോൻ, കോങ്ങാട്ടിൽ രാമൻമേനോൻ (മലബാർ പ്രതിനിധി), സി. ജെ. വർക്കി എന്നിവർ അംഗങ്ങളായിരുന്നു. 1946-47 കാലയളവിലെ ടി. പ്രകാശം മന്ത്രിസഭയിൽ ആർ. രാഘവമേനോൻ അംഗമായിരുന്നു. 1947-49-ലെ രാമസ്വാമി റെഡ്യാർ മന്ത്രിസഭയിലും 1949-52-ലെ പി. എസ്. കുമാരസ്വാമി രാജ മന്ത്രിസഭയിലും കോഴിപ്പുറത്തു മാധവമേനോൻ അംഗമായിരുന്നു. 1952-54-ലെ രാജഗോപാലാചാരി മന്ത്രിസഭയിൽ കെ.പി.കുട്ടികൃഷ്ണൻനായർ മന്ത്രിയായിരുന്നു. 1955-56-ൽ എൻ. ഗോപാലമേനോൻ മദ്രാസ് ലെജിസ്ലേറ്റീവ് അസംബ്ലിയുടെ സ്പീക്കറായും 1956-ൽ പി.വി.ചെറിയാൻ ലെജിസ്ലേറ്റീവ് കൗൺസിൽ ചെയർമാനായും തെരഞ്ഞെടുക്കപ്പെടുകയുണ്ടായി. (മലബാറിൽ നിന്നുള്ള അംഗങ്ങളുടെ പട്ടിക അനുബന്ധമായി ചേർത്തിരിക്കുന്നു.)

1956 നവംബർ 1-ാം തീയതി ഇന്ത്യൻ സംസ്ഥാനങ്ങൾ ഭാഷാടിസ്ഥാനത്തിൽ പുന:സംഘടിപ്പിക്കപ്പെട്ടപ്പോൾ മലബാർ പുതിയതായി രൂപംകൊണ്ട കേരള സംസ്ഥാനത്തിന്റെ ഭാഗമായി മാറുകയും ചെയ്തു.



# റെഗുലേഷനുകളും രാജകീയ വിളംബരങ്ങളും പ്രധാനപ്പെട്ട നിയമസഭാ രേഖകളും

ജനക്ഷേമത്തിനും സാമൂഹ്യ പരിഷ്ക്കരണത്തിനും വേണ്ടിയുള്ള പുരോഗമനപരമായ നിയമങ്ങൾ നിർമ്മിക്കുന്നതിൽ കേരളം ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങൾക്ക് മാതൃകയാണ്. സാമൂഹിക, രാഷ്ട്രീയ, സാമ്പത്തിക മേഖലകൾക്ക് ഉണർവ്വും വ്യാപ്തിയും നൽകുന്ന നിയമങ്ങൾക്ക് രൂപം നൽകാൻ നമ്മുടെ നിയമനിർമ്മാണസഭകൾക്ക് കഴിഞ്ഞിട്ടുണ്ട്. ജനജീവിതത്തിന്റെ സമസ്ത മേഖലകളെയും സ്പർശിക്കുന്ന ഇത്തരം നിയമനിർമ്മാണങ്ങൾ സാമൂഹ്യമാറ്റങ്ങൾക്കും നാടിന്റെ സമഗ്ര വികസനത്തിനും കാരണമായിട്ടുണ്ട്.

തിരുവിതാംകൂർ, കൊച്ചി തുടങ്ങിയ നാട്ടുരാജ്യങ്ങളിൽ പരിമിതമായ അധികാരമുണ്ടായിരുന്ന ജനപ്രതിനിധി സഭകൾ കാലാന്തരത്തിൽ വളർച്ചയുടെ പടവുകൾ കയറി ഐക്യകേരളത്തിലെ സമ്പൂർണ്ണാധികാരമുള്ള നിയമനിർമ്മാണ സഭയായി വളർന്നിരിക്കുന്നു. നിയമനിർമ്മാണത്തിന്റെ പരിണാമ ചരിത്രം ആദ്യകാല രാജകീയ വിളംബരങ്ങളിൽത്തുടങ്ങി തികച്ചും ജനാധിപത്യ രീതിയിലുള്ള നിയമനിർമ്മാണത്തിലേയ്ക്ക് വ്യാപിച്ചു കിടക്കുന്നു.

തിരുവിതാംകൂറിൽ ജനപ്രതിനിധി സഭകളുടെ രൂപീകരണത്തിന് വളരെ മുമ്പു രാജകീയ വിളംബരങ്ങൾ എന്ന രൂപത്തിൽ നിയമനിർമ്മാണ പ്രക്രിയ നിലവിലുണ്ടായിരുന്നു. 988 ME (1813 AD) യിൽ പുറത്തിറങ്ങിയ രാജകീയ വിളംബരത്തിൽ കർഷകരിൽ നിന്നും ധാന്യ കൃഷിക്ക് അധിക നികുതി ഈടാക്കുന്നത് നിരോധിച്ചിരുന്നു. ഇതിലൂടെ നിർബന്ധിതമായി ഈടാക്കിയിരുന്ന Poll tax, കോട്ടേജ് നികുതി എന്നിവ ഇല്ലാതായി. 993 ME (1818 AD)-ലെ രാജകീയ വിളംബരം നാഞ്ചിനാട്ടിലെ ഭൂവുടമകൾക്ക് നികുതിയിളവും നൽകിയിരുന്നു. 1000 ME (AD1825)-ലെ വിളംബരം ഉദ്യോഗസ്ഥന്മാരുടെ അധികാര ദുർവിനിയോഗങ്ങളിൽ നിന്നും നിർബന്ധിത റവന്യൂ റിക്കവറികളിൽ നിന്നും കർഷകർക്ക് സംരക്ഷണം നൽകുന്നതിനുള്ളതായിരുന്നു.

ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി തിരുവിതാംകൂർ ഭരണത്തിൽ സ്വാധീനം ചെലുത്തിത്തുടങ്ങിയതോടെ ആംഗ്ലോ-ഇന്ത്യൻ ലെജിസ്ലേഷൻ തത്വങ്ങൾ തിരുവിതാംകൂറിലും പ്രാബല്യത്തിൽ വന്നുതുടങ്ങി. പിൽക്കാലത്ത് നടപ്പിലാക്കിയ നിയമങ്ങൾ ബ്രിട്ടീഷ് ഭരണസംവിധാനത്തിന്റെയും തദ്ദേശീയ ഭരണത്തിന്റെയും സ്വഭാവങ്ങളോടുകൂടിയവയായിരുന്നു. ഇതേത്തുടർന്നാണ് റഗുലേഷനുകളുടെ രൂപത്തിലുള്ള നിയമ നിർമ്മാണങ്ങൾ ആരംഭിച്ചത്. 1010 ME യിൽ ദിവാനായിരുന്ന കണ്ഠൻമേനോന്റെ നേതൃത്വത്തിലുള്ള ഒരു സമിതി അക്കാലയളവിൽ നിലനിന്നിരുന്ന നിയമങ്ങൾ പഠിച്ച് സമഗ്രമായ പരിഷ്കരണത്തിനുള്ള നിർദ്ദേശങ്ങൾ നൽകുകയും അതിൻപ്രകാരം ആവശ്യമായ പുതിയ റെഗുലേഷനുകൾ പുറപ്പെടുവിക്കുകയും ചെയ്തു. ബ്രിട്ടീഷ് റസിഡന്റുകളുടെ നിർദ്ദേശങ്ങളും ഉപദേശങ്ങളും അനുസരിച്ചാണ് ഇത്തരം റെഗുലേഷനുകൾ പുറപ്പെടുവിച്ചിരുന്നത്. 1888 മാർച്ച് 30-ന് ശ്രീമൂലം തിരുനാൾ മഹാരാജാവ് ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകരിച്ചത് (റെഗുലേഷൻ II, 1063 ME) ജനാധിപത്യ ഭരണ സംവിധാനത്തിലേക്കുള്ള ആദ്യ ചുവടുവയ്പായി മാറി. തിരുവിതാംകൂറിൽ 1088 ME (1913 AD)-യിൽ പുറപ്പെടുവിച്ച നായർ റെഗുലേഷൻ, നായർകുടുംബങ്ങളിലെ പിൻതുടർച്ചാവകാശ നിയമങ്ങൾ പരിഷ്കരിക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതായിരുന്നു. തുടർന്ന് 1925-ൽ (റെഗുലേഷൻ II, ഏപ്രിൽ 13, 1925) നിലവിൽ വന്ന രണ്ടാം നായർ റഗുലേഷൻ മുഖാന്തിരം ഒന്നാം നായർ റെഗുലേഷനിലെ അപാകതകൾ പരിഹരിക്കുകയുണ്ടായി. തിരുവിതാംകൂറിൽ ക്രിസ്ത്യാനികളുടെ അനന്തരാവകാശം സംബന്ധിച്ചുള്ള ക്രിസ്റ്റ്യൻ സക്സഷൻ റെഗുലേഷൻ (റെഗുലേഷൻ II, 1092 ME) 1916 ഡിസംബർ 21 ന് പുറപ്പെടുവിച്ചു. ഈഴവ റെഗുലേഷൻ (റെഗുലേഷൻ III, 1925 ഏപ്രിൽ 13), നാഞ്ചിനാട്-വെള്ളാള റെഗുലേഷൻ (റെഗുലേഷൻ VI, 1101 ME: ജൂൺ 20, 1926), ട്രാവൻകൂർ ക്ഷത്രിയ റെഗുലേഷൻ (റെഗുലേഷൻ



VII, 1108: MEഡിസംബർ 31,1932) എന്നിവയും അതാതു സമുദായങ്ങളിലെ വിവാഹം, പിൻതുടർച്ചാവകാശം, സ്വത്തു വിഭജനം എന്നിവയ്ക്കുള്ള നിയമ വ്യവസ്ഥകൾ ഉൾക്കൊള്ളുന്നവയായിരുന്നു.

സാമ്പത്തിക വികസനം ലക്ഷ്യമാക്കിയുള്ളതായിരുന്നു 1918 ഡിസംബർ 8-ലെ ട്രാവൻകൂർ ചിട്ടീസ് റെഗുലേഷൻ (റെഗുലേഷൻ III, 1094 ME). 1913 ഒക്ടോബർ 31 ലെ ഫാക്ടറീസ് റെഗുലേഷൻ (റെഗുലേഷൻ V, 1089 ME) ഫാക്ടറികളിലെ തൊഴിലാളികളുടെ നിയന്ത്രണവും ക്ഷേമവും ലക്ഷ്യമാക്കിയുള്ളതായിരുന്നു. സമാനസ്വഭാവമുള്ള മറ്റൊരു റെഗുലേഷനായിരുന്നു 1937 മാർച്ച് 18 ന് പുറപ്പെടുവിച്ച ട്രാവൻകൂർ ട്രേഡ് യൂണിയൻസ് റെഗുലേഷൻ (റെഗുലേഷൻ VIII, 1112 ME). ജന്മി-കുടിയാൻ ആക്ട്, നായർ ആക്ട്, ഈഴവ ആക്ട്, നാഞ്ചിനാട് വെള്ളാള ആക്ട്, തിരുവിതാംകൂർ ക്ഷത്രിയ ആക്ട് തുടങ്ങി ആദ്യകാലഘട്ടങ്ങളിലെ നിയമനിർമ്മാണങ്ങൾ വിവിധ സമുദായങ്ങളുടെ ക്ഷേമ പ്രവർത്തനങ്ങളിലാണ് കേന്ദ്രീകരിച്ചിരുന്നത്. 1904-ൽ ശ്രീമൂലം പ്രജാസഭയുടെ രൂപീകരണം കാതലായ ഒരു സാമൂഹ്യ മാറ്റത്തിനു കാരണമാവുകയും ഭരണകാര്യങ്ങളിൽ ജനങ്ങളുടെ വികാരങ്ങൾ പ്രകടിപ്പിക്കാനുള്ള ശക്തമായ ഒരു വേദി എന്ന നിലയിൽ പൊതുജനശ്രദ്ധ പിടിച്ചുപറ്റുകയും ചെയ്തു. അതോടൊപ്പം തന്നെ ഭരണപരമായ പോരായ്മകളും ക്രമക്കേടുകളും പുറത്തു കൊണ്ടുവരുവാൻ ശ്രീമൂലം പ്രജാസഭയ്ക്ക് അവസരം ലഭിക്കുകയും ചെയ്തു. ശ്രീ. ചിത്തിരതിരുനാൾ മഹാരാജാവിന്റെ ഭരണകാലത്ത് ചരിത്രപരമായ പല നിയമനിർമ്മാണങ്ങളും നടന്നു. അതിൽ പ്രധാനം ക്ഷേത്രപ്രവേശന വിളംബരം ആയിരുന്നു. 1936 നവംബർ 12-ന് പുറപ്പെടുവിച്ച ക്ഷേത്രപ്രവേശന വിളംബരം കേരള ചരിത്രത്തിലെ നാഴികക്കല്ലായി മാറി. ജാതിഭേദമെന്യേ എല്ലാ ഹിന്ദുമത വിശ്വാസികൾക്കും ക്ഷേത്രപ്രവേശനം അനുവദിച്ചു കൊണ്ടുള്ള വിളംബരം, കേരളത്തിൽ സാമൂഹ്യ പരിവർത്തനത്തിനുള്ള വലിയ സംഭാവനയായിരുന്നു.

തിരുവിതാംകൂറിലെ പോലീസ് നിയമങ്ങൾ ക്രോഡീകരിക്കുന്നതിനും പോലീസ് സേനയുടെ നിയന്ത്രണത്തിനുള്ള നിയമങ്ങൾ ഭേദഗതി ചെയ്യുന്നതിനുമുള്ള റെഗുലേഷൻ 1920 ജൂൺ 18-ന് പുറപ്പെടുവിക്കപ്പെട്ടു (റെഗുലേഷൻ IV, 1095 ME). ഗ്രാമീണ വികസനത്തിനും തദ്ദേശീയ ഭരണ സംവിധാനത്തിനും അടിസ്ഥാനമായ ചില നിയമനിർമ്മാണങ്ങളും ഇക്കാലത്തുണ്ടായി. 1925 ആഗസ്റ്റ് 13-ലെ വില്ലേജ് പഞ്ചായത്ത് ആക്ട്, (റെഗുലേഷൻ VII, 1100 ME), 1939 നവംബർ 14-ലെ ട്രാവൻകൂർ വില്ലേജ് യൂണിയൻസ് ആക്ട് (ആക്ട് 9, 1115 ME) എന്നിവ ഗ്രാമീണമേഖലയുടെ വികസനം ലക്ഷ്യമാക്കിയുള്ളവയായിരുന്നു.

1937-ലെ ട്രാവൻകൂർ യൂണിവേഴ്സിറ്റി റെഗുലേഷൻ (ആക്ട് I, 1113 ME) പ്രകാരം രൂപീകൃതമായ ട്രാവൻകൂർ യൂണിവേഴ്സിറ്റിയാണ് പിൽക്കാലത്ത് കേരള യൂണിവേഴ്സിറ്റിയായി മാറിയത്. 1914 ഏപ്രിൽ 4-ലെ കോ-ഓപ്പറേറ്റീവ് സൊസൈറ്റീസ് റെഗുലേഷൻ (റെഗുലേഷൻ X, 1089 M.E), 1914 സെപ്തംബർ 11-ലെ വില്ലേജ് പഞ്ചായത്ത് കോർട്ട്സ് റെഗുലേഷൻ (റെഗുലേഷൻ I, 1090 ME); ഒക്ടോബർ 3, 1916-ലെ ട്രാവൻകൂർ കമ്പനീസ് റെഗുലേഷൻ (റെഗുലേഷൻ I, 1092 ME), 1915 ആഗസ്റ്റ് 7-ലെ ഇൻസോൾവൻസി റെഗുലേഷൻ (റെഗുലേഷൻ VIII, 1090 ME), 1919 മാർച്ച് 9-ലെ മോട്ടോർ വെഹിക്കിൾസ് റെഗുലേഷൻ (റെഗുലേഷൻ VI, 1094 ME), 1919 മേയ് 22-ലെ ലാൻഡ് ഇംപ്രൂവ്മെന്റ് ആന്റ് അഗ്രിക്കൾച്ചറൽ ലോൺസ് റെഗുലേഷൻ (റെഗുലേഷൻ IX, 1094 ME), 1937 മാർച്ച് 18-ലെ ട്രാവൻകൂർ കോ-ഓപ്പറേറ്റീവ് സൊസൈറ്റീസ് റെഗുലേഷൻ (റെഗുലേഷൻ V, 1112 ME), 1937 ജനുവരി 6 ന് പുറപ്പെടുവിച്ച ട്രാവൻകൂർ അഗ്രിക്കൾച്ചറിസ്റ്റ്സ് റിലീഫ് റെഗുലേഷൻ (റെഗുലേഷൻ III, 1112 ME), **1937** മാർച്ച് 18-ലെ ട്രാവൻകൂർ ബാർ കൗൺസിൽ റെഗുലേഷൻ (റെഗുലേഷൻ VII, 1112 ME) എന്നിവയും തിരുവിതാംകൂറിലെ പ്രധാനപ്പെട്ട നിയമനിർമ്മാണങ്ങളായിരുന്നു. 1888 മുതൽ 1938 വരെയുള്ള കാലയളവിൽ തിരുവിതാംകൂറിൽ പ്രധാനപ്പെട്ട 200-ൽപ്പരം റെഗുലേഷനുകളും 80-ൽ അധികം രാജകീയ വിളംബരങ്ങളും ഉണ്ടായിട്ടുണ്ട്. 1939 മാർച്ച് 18-ലെ വിളംബരത്തിലൂടെ എല്ലാ റെഗുലേഷനുകളും ആക്ട് ആയി മാറ്റുകയും തുടർപ്രാബല്യം ഉറപ്പിക്കുകയും ചെയ്തു.



നാട്ടുരാജ്യമായിരുന്ന കൊച്ചിയിൽ റെഗുലേഷൻ VIII, 1098 ME (ആഗസ്റ്റ് 9, 1923) പ്രകാരം ആദ്യ ലെജിസ്ലേറ്റീവ് കൗൺസിൽ നിലവിൽ വന്നത് 1925 ഏപ്രിൽ മാസത്തിലായിരുന്നു. 1930 ആഗസ്റ്റ് 4-ലെ കൊച്ചിൻ സെൻസസ് റെഗുലേഷൻ, (റെഗുലേഷൻ II,1105 ME), 1931 ഏപ്രിൽ 25 ലെ കച്ചിമേമൺസ് റെഗുലേഷൻ (റെഗുലേഷൻ IV,1106 ME) കൊച്ചിൻ പ്രിവെൻഷൻ ഓഫ് ഫുഡ് അഡൽറ്ററേഷൻ റെഗുലേഷൻ (റെഗുലേഷൻ XIV, 1109 ME ആഗസ്റ്റ് 13, 1934), 1936- ആഗസ്റ്റ് 27-ലെ കൊച്ചിൻ ട്രേഡ് യൂണിയൻ റെഗുലേഷൻ (റെഗുലേഷൻ III,1112). 1945 ഫെബ്രുവരി 10-ലെ കൊച്ചിൻ കമ്പനീസ് ആക്ട് (ആക്ട് XI, 1120 ME), 1945 ജൂലൈ 6-ലെ കൊച്ചിൻ പഞ്ചായത്ത് ആക്ട് (ആക്ട് 20, 1120 ME), 1938 ജൂലൈ 22 -ലെ കൊച്ചിൻ നായർ ആക്ട് (ആക്ട് XXIX, 1113 ME) തുടങ്ങിയവ ആദ്യകാലഘട്ടത്തിലെ റെഗുലേഷനുകളിൽ പ്രധാനപ്പെട്ടവയായിരുന്നു.

കൊച്ചിയിലെ കർഷകരുടെ അവകാശങ്ങളും സംരക്ഷണവും ഉറപ്പാക്കുവാനുള്ള നിയമങ്ങളും വിളംബരങ്ങളും ശ്രദ്ധേയമായിരുന്നു. 1950-ലെ ട്രാവൻകൂർ-കൊച്ചിൻ ഹോൾഡേഴ്സ് (സ്റ്റേ ഓഫ് എവിക്ഷൻ പ്രൊസീഡിംസ് ആക്ട്)-ഉം ഭൂവുടമകളിൽ നിന്നും കുടിയാന്മാർ അനുഭവിച്ചിരുന്ന ചൂഷണങ്ങളെ തടയുന്നതിനും കുടിയൊഴിപ്പിക്കലിന് നിബന്ധനകൾ ഏർപ്പെടുത്തുന്നതിനും വേണ്ടി യുള്ള 1938 ജനുവരി 29-ലെ കൊച്ചിൻ ടെനൻസി ആക്ട്, 1943 മാർച്ച് 3-ലെ Verum Pattamdars Act (ആക്ട് VIII, 1118 ME), എന്നിവയും കുടികിടപ്പുകാരുടെയും പാട്ടക്കാരുടേയും സുരക്ഷ ഉറപ്പാക്കുന്നതായിരുന്നു.

1925-ൽ കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകൃതമായതിനുശേഷം 1945 വരെയുള്ള കാലയളവിൽ പ്രധാനപ്പെട്ട 70-ൽ പരം റെഗുലേഷനുകളും, 1945-48 കാലയളവിൽ 25-ൽ പരം ആക്ടുകളും ഉണ്ടായി. കൂടാതെ 180-ൽപ്പരം പ്രധാനപ്പെട്ട രാജകീയ വിളംബരങ്ങളും പുറപ്പെടുവിക്കുകയുണ്ടായി.

സ്വാതന്ത്ര്യലബ്ധി വരെ മദ്രാസ് പ്രവിശ്യയുടെ ഭാഗമായിരുന്ന മലബാറിന് മദിരാശി നിയമ നിർമ്മാണ സഭയിലേക്ക് ജനപ്രാതിനിധ്യം ഉണ്ടായിരുന്നു. മലബാർ മേഖലയുടെ ജനക്ഷേമ താല്പര്യങ്ങൾ മുൻനിർത്തിയുള്ള നിയമനിർമ്മാണങ്ങൾ മദ്രാസ് നിയമസഭയിലും ഉണ്ടായിട്ടുണ്ട്. ഇതിൽ പാട്ടക്കാരുടെ സംരക്ഷണം ഉറപ്പാക്കുവാനുള്ള 1930-ലെ മലബാർ ടെനൻസി ആക്ട് പ്രത്യേക പരാമർശം അർഹിക്കുന്നു. 1937-ലെ മദ്രാസ് പ്രൊഹിബിഷൻ ആക്ട് 1947 മുതൽ മലബാറിലും നടപ്പിലാക്കുകയുണ്ടായി.

1949 ജൂലൈ 1 ന് തിരു-കൊച്ചി സംസ്ഥാനം നിലവിൽ വന്നതിനുശേഷം ഓർഡിനൻസിന്റെ രൂപത്തിലും ആക്ടിന്റെ രൂപത്തിലുള്ള നിയമനിർമ്മാണങ്ങളുണ്ടായി. ട്രാവൻകൂർ-കൊച്ചിൻ ലാൻഡ് അസൈൻമെന്റ് ആക്ട് (1950), ട്രാവൻകൂർ- കൊച്ചിൻ ടെമ്പിൾ ഡെവലപ്മെന്റ് ആക്ട് (1950), ട്രാവൻകൂർ- കൊച്ചിൻ ടെമ്പിൾ എൻട്രി (റിമൂവൽ ഓഫ് ഡിസ്എബിലിറ്റീസ്) ആക്ട് (ആക്ട് 27, 1950), ട്രാവൻകൂർ-കൊച്ചിൻ കോ-ഓപ്പറേറ്റീവ് സൊസൈറ്റീസ് ആക്ട് (ആക്ട് 10, 1952), ട്രാവൻകൂർ-കൊച്ചിൻ മെറ്റേണിറ്റി ബെനിഫിറ്റ് ആക്ട് (ആക്ട് 20, 1952), ട്രാവൻകൂർ-കൊച്ചിൻ പബ്ലിക് ഹെൽത്ത് ആക്ട് (1955), കാണം ടെനൻസി ആക്ട് (ആക്ട് 24, 1955) എന്നിവ തിരു-കൊച്ചി നിയമസഭയിലെ ശ്രദ്ധേയമായ നിയമനിർമ്മാണങ്ങളായിരുന്നു. 1956 നവംബർ 1-ന് തിരു -കൊച്ചി സംസ്ഥാനവും മലബാറും ചേർന്ന് കേരള സംസ്ഥാനം രൂപീകരിക്കപ്പെട്ടതിനെത്തുടർന്ന് 1957 ഏപ്രിൽ 1-ന് ആദ്യ കേരള നിയമസഭ നിലവിൽ വന്നു. 1957 മുതൽ 2013 ജൂൺ മാസം വരെയുള്ള കാലയളവിലെ പതിമൂന്ന് നിയമസഭകളിലായി ഇതിനകം 1509 നിയമനിർമ്മാണങ്ങൾ നടക്കുകയുണ്ടായി. ഇതിൽ 393 എണ്ണം ഒറിജിനൽ നിയമങ്ങളും 714 എണ്ണം നിലവിലുണ്ടായിരുന്ന നിയമങ്ങളുടെ ഭേദഗതികളുമായിരുന്നു. ശേഷിച്ച 402 എണ്ണം ധനവിനിയോഗ ബില്ലുകളുമായിരുന്നു.

തിരുവിതാംകൂറിലും കൊച്ചിയിലും ഉണ്ടായിട്ടുള്ള റെഗുലേഷനുകളും രാജകീയ വിളംബരങ്ങളും ആക്ടുകളും ജനജീവിതത്തിന്റെ നാനാ മേഖലകളേയും സ്പർശിക്കുന്നവയായിരുന്നു. ജനാധി



പത്യത്തെ ശക്തിപ്പെടുത്തുന്നതിനും ജനജീവിതം മെച്ചപ്പെടുത്തുന്നതിനും അതിലൂടെ ഒരു ക്ഷേമ രാഷ്ട്രം കെട്ടിപ്പടുക്കുന്നതിനും വേണ്ടിയുള്ള നടപടികളായിരുന്നു അവയെല്ലാം.

തിരു-കൊച്ചി സംസ്ഥാനവും തുടർന്ന് കേരള സംസ്ഥാനവും രൂപീകരിക്കപ്പെട്ടതിനെത്തുടർന്ന് നിലവിൽ വന്ന വിവിധ സർക്കാരുകൾ രൂപം നൽകിയ വ്യത്യസ്തങ്ങളായ നിരവധി നിയമങ്ങൾ സംസ്ഥാനത്തിലെ ജനങ്ങളുടെ ആശയാഭിലാഷങ്ങൾക്ക് അനുഗുണമായവയും നാടിന്റെ സർവ്വതോന്മുഖമായ വികസനത്തിന് ദിശാബോധം നൽകുന്നവയും ആയിരുന്നു.

ആദ്യകാലങ്ങളിൽ പുറത്തിറങ്ങിയ നിയമനിർമ്മാണ സ്വഭാവത്തിലുള്ള രാജകീയ വിളംബരങ്ങളും റെഗുലേഷനുകളും, പിൽക്കാലത്തുണ്ടായ നിയമങ്ങളും കർഷകരുടെയും ദുർബ്ബല വിഭാഗങ്ങളുടെയും പരിരക്ഷയും സാമ്പത്തിക-സാമൂഹ്യ വികസനവും മാത്രമല്ല, സമൂഹത്തിലെ എല്ലാ വിഭാഗം ജനങ്ങളുടെയും ക്ഷേമവും ഉറപ്പാക്കുവാൻ ലക്ഷ്യമിട്ടുകൊണ്ടുള്ളതായിരുന്നു. നിലവിലുള്ള നിയമങ്ങൾ കാലോചിതമായി പരിഷ്ക്കരിക്കുവാനും ആവശ്യമായ പുതിയ നിയമങ്ങൾ നിർമ്മിക്കുവാനും കേരളത്തിലെ നിയമനിർമ്മാണസഭകൾ സദാ ജാഗ്രത പുലർത്തിയിരുന്നു.

## തിരുവിതാംകൂറിലെ ചില സുപ്രധാന റെഗുലേഷനുകൾ
## 1063-ാമാണ്ടത്തെ II-ാം റെഗുലേഷൻ
## (1888 മാർച്ച് 30/1063 മീനം 19)

തിരുവിതാംകൂർ സംസ്ഥാനത്ത് ന്യായ നിബന്ധനകളും റെഗുലേഷനുകളും ഉണ്ടാക്കുന്നതിന് ലെജിസ്ലേറ്റീവ് കൗൺസിൽ രൂപീകരിക്കുന്നതിനു വേണ്ടി ശ്രീമൂലം തിരുനാൾ മഹാരാജാവാണ് ഈ റെഗുലേഷൻ പുറപ്പെടുവിച്ചത്. 1861-ലെ ഇന്ത്യൻ കൗൺസിൽ ആക്ട് ആണ് ഈ റെഗുലേഷന് അടിസ്ഥാനമായത്.

ദിവാൻ കൗൺസിലിന്റെ അദ്ധ്യക്ഷനായിരിക്കുമെന്നും രാജാവിനാൽ നിയമിക്കപ്പെടുന്ന 5 പേരിൽ കുറയാതെയും 8 പേരിൽ കൂടാതെയും ഉള്ള അംഗങ്ങൾ കൗൺസിലിൽ ഉണ്ടാകണമെന്നും അവരിൽ 2 പേരിൽ കുറയാതെ അനൗദ്യോഗിക അംഗങ്ങൾ ഉണ്ടാകണമെന്നും വ്യവസ്ഥ ചെയ്തു. സഭാംഗങ്ങളുടെ കാലാവധി 3 വർഷം ആയി നിശ്ചയിച്ചിരുന്നു. ആദ്യ സഭ കൂടുന്നതിന് മുമ്പായി സഭാ ചട്ടങ്ങൾ ഉണ്ടാക്കുവാൻ ദിവാന് അധികാരം നൽകി. സഭ കൂടിയതിനു ശേഷം ചട്ടങ്ങൾ ഭേദഗതി ചെയ്യുവാനുള്ള അധികാരം സഭയ്ക്ക് നൽകി. ന്യായനിബന്ധനകളും റെഗുലേഷനുകളും ചർച്ച ചെയ്ത് തയ്യാറാക്കുക എന്നതായിരുന്നു കൗൺസിലിന്റെ ചുമതല. കൗൺസിൽ ഉണ്ടാക്കുന്ന പ്രസ്തുത റെഗുലേഷനുകളും ചട്ടങ്ങളും ദിവാൻ മുഖേന രാജാവിന്റെ അംഗീകാരം നേടുവാനും വ്യവസ്ഥ ചെയ്തിരുന്നു.

ആദ്യകൗൺസിൽ 32 ദിവസങ്ങളിൽ സമ്മേളിക്കുകയുണ്ടായി. കൗൺസിലിന്റെ രണ്ടാം സമ്മേളനത്തിൽ ബില്ലുകളെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് സമർപ്പിക്കാൻ നിയോഗിക്കപ്പെട്ട സെലക്ട് കമ്മിറ്റിയാണ് പിൽക്കാലത്ത് പരക്കെ അംഗീകാരം ലഭിച്ച കമ്മിറ്റി സമ്പ്രദായത്തിന് തുടക്കമിട്ടത്.

## 1073-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ
## 1073-ാമാണ്ടത്തെ V-ാം റെഗുലേഷൻ (മാർച്ച് 21, 1898/മീനം 9, 1073)

ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിലുമായി ബന്ധപ്പെട്ട നിയമങ്ങൾ ഭേദഗതി ചെയ്യുന്നതിനുവേണ്ടിയാണ് ഈ റെഗുലേഷൻ പുറപ്പെടുവിച്ചത്. നിലവിലുണ്ടായിരുന്ന 1063-ലെ II-ാം റെഗുലേഷൻ ഇതോടെ ഇല്ലാതായി. ഈ റെഗുലേഷൻ പ്രകാരം കൗൺസിലിൽ 8-ൽ കുറയാതെയും 15-ൽ കൂടാതെയും അംഗങ്ങൾ ഉണ്ടാകണമെന്ന് വ്യവസ്ഥ നിലവിൽവന്നു. കൗൺസിലിൽ ചർച്ചയ്ക്കു വരേണ്ട വിഷയങ്ങൾ നിഷ്കർഷിക്കുന്നതിനും അംഗങ്ങൾ വിഷയങ്ങൾ അവതരിപ്പിക്കു



ന്നതിനും അവ പരിഗണിക്കുന്നതിനും ചില നിബന്ധനകൾ ഏർപ്പെടുത്തുന്നതിനും ഈ റെഗുലേഷനിൽ വ്യവസ്ഥ ചെയ്തിരുന്നു. അംഗങ്ങളെല്ലാവരും നാമനിർദ്ദേശം ചെയ്യപ്പെട്ടവരായിരുന്നു. രാജാവ് നാമനിർദ്ദേശം ചെയ്യുന്ന അംഗങ്ങളിൽ 2/5-ൽ കുറയാതെയുള്ളവർ അനൗദ്യോഗിക അംഗങ്ങളായിരിക്കണമെന്നും ഇതിൽ വ്യവസ്ഥ ചെയ്തിരുന്നു.

## ശ്രീമൂലം പ്രജാസഭ
## (ഒക്ടോബർ 1, 1904/കന്നി 16, 1080-ൽ പുറപ്പെടുവിച്ച റെഗുലേഷൻ)

കാലാകാലങ്ങളിൽ സർക്കാർ സ്വീകരിക്കുന്ന ഭരണപരമായ നടപടികളിന്മേൽ ജനങ്ങളുടെ അഭിപ്രായങ്ങൾ ശേഖരിക്കുന്നതിനും അവരുടെ ആവശ്യങ്ങളും ആഗ്രഹങ്ങളും നേരിട്ട് സർക്കാരിനെ അറിയിക്കുന്നതിനും, അതിലൂടെ ഭരണവുമായി ജനങ്ങളെ ബന്ധപ്പെടുത്തുന്നതിനും വേണ്ടി ഭൂവുടമകളുടേയും വ്യാപാരികളുടേയും പ്രതിനിധികൾ ഉൾക്കൊള്ളുന്ന ഒരു സഭ ശ്രീമൂലം പ്രജാസഭ എന്ന പേരിൽ രൂപീകരിച്ചുകൊണ്ടുള്ളതായിരുന്നു ഈ റെഗുലേഷൻ. ശ്രീമൂലം പ്രജാസഭയിലെ അംഗസംഖ്യ 100 ആയിരുന്നു. ഡിവിഷൻ പേഷ്കാർമാരായിരുന്നു അംഗങ്ങളെ തെരഞ്ഞെടുത്തിരുന്നത്.100 രൂപയിൽ കുറയാതെ വാർഷിക ഭൂനികുതി ഒടുക്കുന്ന, വാർഷിക വരുമാന പരിധി 6000 രൂപയും അതിലധികവും ഉള്ള കാർഷിക, വ്യാപാര, വാണിജ്യ മേഖലകളിൽ പ്രവർത്തിക്കുന്ന രണ്ട് പ്രതിനിധികൾ വീതം ഓരോ താലൂക്കിൽ നിന്നും തെരഞ്ഞെടുക്കാൻ വ്യവസ്ഥ ചെയ്തിരുന്നു. തിരുവനന്തപുരം, നാഗർകോവിൽ, കൊല്ലം, കോട്ടയം, ആലപ്പുഴ എന്നീ മുൻസിപ്പാലിറ്റികളിൽ നിന്നും സർക്കാർ നിശ്ചയിക്കുന്ന പൊതു സംഘടനകളിൽ നിന്നും ഓരോ അംഗങ്ങൾ സഭയെ പ്രതിനിധീകരിക്കുന്നതിന് വ്യവസ്ഥ ചെയ്തിരുന്നു. 18 വയസ്സിൽ കുറഞ്ഞവരും സ്ഥിരബുദ്ധിയില്ലാത്തവരും ക്രിമിനൽ കുറ്റങ്ങളിൽ ശിക്ഷിക്കപ്പെട്ടവരും ശിക്ഷണനടപടികൾക്ക് വിധേയരായ ഉദ്യോഗസ്ഥരും പ്രതിനിധികളാകാൻ യോഗ്യരല്ലായിരുന്നു. പ്രജാസഭയുടെ കാലാവധി ഒരു വർഷമായിരുന്നു. രാജാവിന്റെ ജന്മദിനശേഷം എല്ലാവർഷവും തലസ്ഥാനത്ത് സഭ ചേരുന്നതിന് വ്യവസ്ഥ ചെയ്തു. ആദ്യയോഗം 1904 ഒക്ടോബർ 22 ന് രാവിലെ 11 മണിക്ക് വി.ജെ.ടി ഹാളിൽ ചേരുമെന്നും സഭാംഗങ്ങളുടെ പേരുവിവരം പിന്നാലെ പ്രസിദ്ധീകരിക്കുമെന്നും ഈ റെഗുലേഷനിൽ പറഞ്ഞിരുന്നു. സഭയിൽ ദിവാൻ ഗവൺമെന്റ് ഡിപ്പാർട്ടുമെന്റുകളുടെ പ്രവർത്തനം വിശദീകരിക്കുമെന്നും ജനങ്ങളെ സംബന്ധിക്കുന്ന വിഷയങ്ങൾ വിശദമാക്കാൻ അംഗങ്ങൾക്ക് അവസരം നൽകുമെന്നും പുറപ്പെടുവിച്ച റെഗുലേഷനിൽ വിശദമാക്കിയിരുന്നു. അതിൻപ്രകാരം ശ്രീമൂലം പ്രജാസഭയുടെ ആദ്യസമ്മേളനം 1904 ഒക്ടോബർ 22 ന് വി.ജെ.ടി ഹാളിൽ ചേർന്നു.

രണ്ടാമത്തെ വർഷം മുതൽ നിയമസഭയിലേക്ക് അംഗങ്ങളെ തെരഞ്ഞെടുക്കുന്നതിനുള്ള അവകാശം ജനങ്ങളിൽ നിക്ഷിപ്തമാക്കുകയും 1905 മേയ് 1 ന് സഭയുടെ രുപീകരണവും നടപടിക്രമങ്ങളും സംബന്ധിച്ച് ചട്ടങ്ങൾ പുറപ്പെടുവിക്കുകയും ചെയ്തു.

അമ്പത് രൂപയിൽ കുറയാതെ ഭൂനികുതി നൽകുന്നവർ, മൂവായിരം രൂപയും അധികവും വാർഷിക വരുമാനമുള്ളവർ, താലൂക്കിൽ സ്ഥിരതാമസമാക്കിയിട്ടുള്ള ബിരുദധാരികൾ എന്നിവർക്ക് ആയിരുന്നു അതാതു താലൂക്കുകളിൽ വോട്ടവകാശം. (വിവിധ താലൂക്കുകളിൽ നികുതി നൽകുന്നവർക്ക് ഏതെങ്കിലും ഒരു താലൂക്കിൽ വോട്ടു ചെയ്യാൻ അനുവാദം നൽകിയിരുന്നു) ചിങ്ങമാസത്തിൽ (ഒരു മാസം മുൻകൂട്ടി നോട്ടീസ് നൽകി) നിശ്ചയിക്കുന്ന ദിവസം ഓരോ താലൂക്കിലുമുള്ള മേൽസൂചിപ്പിച്ച പ്രകാരം യോഗ്യരായ വോട്ടറെ താലൂക്ക് ആസ്ഥാനത്ത് ക്ഷണിച്ചുവരുത്തി അവരുടെ ഇടയിൽ നിന്ന് വോട്ടിംഗിലൂടെ ശ്രീമൂലം പ്രജാസഭയിലേക്ക് അംഗങ്ങളെ തെരഞ്ഞെടുക്കുവാനും ചട്ടങ്ങളിൽ വ്യവസ്ഥ ചെയ്തിരുന്നു. താലൂക്കിൽ നിന്ന് തെരഞ്ഞെടുക്കുന്നവർക്കുപുറമേ തിരുവനന്തപുരം, നാഗർകോവിൽ, കൊല്ലം, ആലപ്പുഴ, കോട്ടയം മുനിസിപ്പാലിറ്റികളിൽ നിന്നും അംഗീകൃത അസോസിയേഷനുകളിൽ നിന്നും (സർക്കാർ ഉദ്യോഗസ്ഥരല്ലാത്ത, 100 ൽ കുറയാതെ അംഗങ്ങൾ ഉള്ള അസോസിയേഷനുകളുടെ 75 ൽ കുറയാതെ അംഗങ്ങൾ പങ്കെടുക്കുന്നയോഗം, തെരഞ്ഞെടുക്കുന്ന അംഗങ്ങൾ) ശ്രീമൂലം പ്രജാസഭയി



ലേക്ക് അംഗങ്ങളെ തെരഞ്ഞെടുക്കുമെന്ന് വ്യവസ്ഥ ചെയ്തിരുന്നു. മേൽസൂചിപ്പിച്ച വിഭാഗങ്ങളിൽ 18 വയസ് പൂർത്തിയായവർക്കും സ്ഥിരബുദ്ധിയുള്ളവർക്കും, ക്രിമിനൽ കേസിൽ പ്രതിയാകാത്തവർക്കും, സർക്കാർ സർവ്വീസിൽ നിന്ന് പുറത്താക്കപ്പെടാത്തവർക്കും മാത്രമായിരിക്കും വോട്ടവകാശം എന്ന് വ്യക്തമാക്കിയിരുന്നു. ശ്രീമൂലം പ്രജാസഭയിലേക്ക് വോട്ട് ചെയ്യുവാനും അംഗമാകുവാനും സർക്കാർ ഉദ്യോഗസ്ഥന്മാർക്ക് അവകാശമില്ലായിരുന്നു. മുനിസിപ്പാലിറ്റികളും അസോസിയേഷനുകളും അവർ തെരഞ്ഞെടുക്കുന്ന അംഗങ്ങളുടെ ലിസ്റ്റ് ചിങ്ങമാസം രണ്ടാം ആഴ്ചയ്ക്കകം ദിവാൻ പേഷ്കാർക്ക് സമർപ്പിക്കുവാൻ ചട്ടങ്ങളിൽ വ്യവസ്ഥ ചെയ്തിരുന്നു. തെരഞ്ഞെടുക്കുന്നവർക്കു പുറമേ, സഭയിൽ പ്രാതിനിധ്യം ലഭിക്കാത്ത സമുദായങ്ങളിൽ നിന്നും, പത്തിൽ കവിയാത്ത അംഗങ്ങളെ പ്രജാസഭയിലേക്ക് സർക്കാർ നാമനിർദ്ദേശം ചെയ്യുന്നതിനും വ്യവസ്ഥ ചെയ്തിരുന്നു.

റൂൾ (2) പ്രകാരം താലൂക്കുകളിൽ നിന്നും അറുപത്തിയാറു പേരും, തിരുവനന്തപുരം, നാഗർകോവിൽ, കൊല്ലം, കോട്ടയം, ആലപ്പുഴ എന്നീ മുനിസിപ്പാലിറ്റികളിൽ നിന്നും റൂൾ 5(എ) പ്രകാരം അഞ്ച് പേരും റൂൾ 5(ബി) പ്രകാരം 19 പേരും വിവിധ സമുദായങ്ങളിൽ നിന്നും റൂൾ (13) പ്രകാരം പത്തു പേരും ഉൾപ്പെടെ ആകെ 100 അംഗങ്ങളെ ഉൾപ്പെടുത്തുന്ന വിശദാംശങ്ങൾ ഉൾക്കൊള്ളുന്ന ഷെഡ്യൂളും 1905 മെയ് 1 ലെ പ്രൊസീഡിംഗ്സിൽ ഉൾപ്പെടുത്തിയിരുന്നു.

മേൽ സൂചിപ്പിച്ച ചട്ടങ്ങളുടെ തുടർച്ചയായി പ്രജാസഭയിലേക്ക് അംഗങ്ങളെ തെരഞ്ഞെടുക്കാൻ യോഗ്യരായ വോട്ടർമാരുടെ പേരുകൾ തഹസിൽദാർമാർക്ക് നിർദ്ദിഷ്ടഫോമിൽ സമർപ്പിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട് 1905 മേയ് 22-ന് നോട്ടിഫിക്കേഷൻ പുറപ്പെടുവിച്ചു.

ഒരു നിയമനിർമ്മാണ സഭയല്ലെങ്കിലും ശ്രീമൂലം പ്രജാസഭ ഭരണകാര്യങ്ങളിൽ ജനങ്ങളുടെ വികാരങ്ങൾ പ്രകടിപ്പിക്കാനുള്ള ശക്തമായ ഒരു വേദിയായിത്തീർന്നു. ഓരോ അംഗത്തിനും രണ്ട് വിഷയങ്ങൾ സഭ മുമ്പാകെ അവതരിപ്പിക്കുന്നതിനുള്ള അനുവാദം ഉണ്ടായിരുന്നു. ലെജിസ്ലേറ്റീവ് കൗൺസിലിന്റെ അംഗത്വം, അധികാരങ്ങൾ, പ്രവർത്തനങ്ങൾ എന്നിവ വിപുലീകരിക്കുന്നതിനും കൗൺസിലിലേക്കുള്ള അനൗദ്യോഗിക അംഗങ്ങളെ തെരഞ്ഞെടുക്കുവാൻ പ്രജാസഭയ്ക്ക് അവകാശം ലഭിക്കണമെന്നുള്ള ആവശ്യങ്ങൾ ഉയർന്നു. അതിനെത്തുടർന്ന് തിരുവിതാംകൂറിലെ 4 ഡിവിഷനുകളിൽ നിന്ന് ഓരോ പ്രതിനിധിയെ വീതം ലെജിസ്ലേറ്റീവ് കൗൺസിലിലേയ്ക്ക് തെരഞ്ഞെടുക്കുന്നതിന് 1907-ൽ പ്രജാസഭയ്ക്ക് അധികാരം ലഭിച്ചു. സാമൂഹ്യപ്രശ്നങ്ങൾ സജീവമായി പ്രജാസഭയിൽ ചർച്ച ചെയ്യപ്പെട്ടു. സ്വത്തവകാശം, മരുമക്കത്തായം തുടങ്ങിയവയെക്കുറിച്ച് അന്വേഷിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് 5 പേരുൾപ്പെട്ട വർക്കിംഗ് കമ്മിറ്റി 1907 നവംബർ 20 ന് രൂപീകരിച്ചു. 1904 ഒക്ടോബർ 22 മുതൽ 1932 മാർച്ച് 21 വരെയുള്ള കാലയളവിൽ 28 സെഷനുകളിലായി 242 ദിവസം പ്രജാസഭ സമ്മേളിച്ചു.

## സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെ നാടുകടത്തിക്കൊണ്ടുള്ള വിളംബരം (സെപ്തംബർ 26, 1910 കന്നി 10, 1086) ശ്രീമൂലം തിരുനാൾ മഹാരാജാവ് പുറപ്പെടുവിച്ച വിളംബരം

തിരുവനന്തപുരത്തുനിന്നും പ്രസിദ്ധീകരിച്ചിരുന്ന സ്വദേശാഭിമാനി എന്ന വർത്തമാന പത്രത്തെ നിരോധിക്കുന്നതിനും ആ പത്രത്തിന്റെ മാനേജിംഗ് പ്രൊപ്രൈറ്ററും എഡിറ്ററുമായിരുന്ന ശ്രീ. കെ. രാമകൃഷ്ണപിള്ളയെ തിരുവിതാംകൂർ സംസ്ഥാനത്തിന്റെ അതിർത്തിക്കു പുറത്താക്കുകയും ചെയ്യുന്നതിനു വേണ്ടി പുറപ്പെടുവിച്ച ഈ വിളംബരം പത്ര സ്വാതന്ത്ര്യത്തിനും ജനാധിപത്യത്തിനും നേരെയുണ്ടായ ഭരണകൂടത്തിന്റെ തെറ്റായ നടപടിയായി വിലയിരുത്തപ്പെടുന്നു. ഈ വിളംബരത്തിലൂടെ ശ്രീ. കെ. രാമകൃഷ്ണപിള്ളയെ നാടുകടത്തുകയും സ്വദേശാഭിമാനി എന്ന വർത്തമാന പത്രത്തിന്റെ എല്ലാ പ്രതികളും സ്വദേശാഭിമാനി പത്രത്തിന്റെ അച്ചടി യന്ത്രവും അതിന്റെ അനുസാരികളും ഗവൺമെന്റിലേയ്ക്ക് കണ്ടുകെട്ടുകയും ചെയ്തു. നടപടി സംബന്ധിച്ച് ഗവൺ



മെന്റിന്റെ പേരിലോ ഗവൺമെന്റ് ഉദ്യോഗസ്ഥന്റെ പേരിലോ സിവിൽ-ക്രിമിനൽ കേസുകൾക്ക് നിരോധനവും ഈ വിളംബരത്തിൽ ഉൾപ്പെടുത്തിയിരുന്നു.

## 1095-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ (സെപ്റ്റംബർ 6, 1919/ചിങ്ങം 21, 1095)

ലെജിസ്ലേറ്റീവ് കൗൺസിലുമായി ബന്ധപ്പെട്ട നിയമങ്ങൾ ഭേദഗതി ചെയ്യുന്നതിന് വേണ്ടിയുള്ളതായിരുന്നു ഈ റെഗുലേഷൻ. 1073-ലെ V-ാം റെഗുലേഷൻ ഇതോടെ ഇല്ലാതായി. നാമനിർദ്ദേശം ചെയ്യപ്പെടുന്ന അംഗങ്ങൾ ഉൾക്കൊള്ളുന്ന കൗൺസിലിലെ അംഗസംഖ്യ 15-ൽ കുറയാതെയും 25-ൽ കൂടാതെയും ആയിരിക്കണമെന്ന് വ്യവസ്ഥ ചെയ്തു. $^2/_5$ ൽ കുറയാതെയുള്ളവർ അനൗദ്യോഗിക അംഗങ്ങൾ ആയിരിക്കണമെന്നും നിഷ്കർഷിച്ചിരുന്നു. കൗൺസിലിൽ ചർച്ച ചെയ്യാവുന്ന വിഷയങ്ങളെ സംബന്ധിച്ചുള്ള വ്യക്തമായ വ്യവസ്ഥകളും ഉൾക്കൊള്ളിച്ചിരുന്നു. 1095 തുലാം ഒന്നിന് നിലവിൽ വന്ന ഈ റെഗുലേഷൻ പ്രകാരം ദിവാന് അടിയന്തര ഘട്ടങ്ങളിൽ നിയമം തയ്യാറാക്കി രാജാവിന്റെ അംഗീകാരത്തിന് സമർപ്പിക്കുമായിരുന്നു. ഏതെങ്കിലും നിയമം പാസ്സാക്കുന്ന വേളയിൽ അനൗദ്യോഗിക സഭാംഗങ്ങളുടെ പ്രാതിനിധ്യം കുറവായിരുന്നു എന്ന കാരണത്താൽ ഒരു നിയമവും അസാധു ആയി കണക്കാക്കിയിരുന്നില്ല. വാർഷിക ബഡ്ജറ്റിന്മേൽ ചർച്ച നടത്തുന്നതിനും ചോദ്യങ്ങൾ ഉന്നയിക്കുന്നതിനും അംഗങ്ങൾക്ക് അവകാശമുണ്ടായിരുന്നു. എന്നാൽ ബഡ്ജറ്റുമായി ബന്ധപ്പെട്ടോ, ബഡ്ജറ്റ് ചർച്ചയുമായി ബന്ധപ്പെട്ടോ പ്രമേയങ്ങൾ കൊണ്ടുവരാൻ അനുവാദമില്ലായിരുന്നു.

## 1097-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ 1097-ാമാണ്ടത്തെ II-ാം റെഗുലേഷൻ (ഒക്ടോബർ 2, 1921/കന്നി 16, 1097)

ലെജിസ്ലേറ്റീവ് കൗൺസിലുമായി ബന്ധപ്പെട്ട നിയമങ്ങൾ ഭേദഗതി ചെയ്തുകൊണ്ടുള്ള ഈ റെഗുലേഷൻ 1097 വൃശ്ചികം 1-ന് നിലവിൽ വരികയും അതോടൊപ്പം 1095-ലെ റെഗുലേഷൻ നിലവിലില്ലാതാകുകയും ചെയ്തു. തെരഞ്ഞെടുക്കപ്പെട്ട 28 പേർ ഉൾപ്പെടെ കൗൺസിലിലെ അംഗത്വം 50 ആയി ഉയർത്തപ്പെട്ടു. ബാക്കിയുള്ള 22 പേർ നോമിനേറ്റഡ് അംഗങ്ങളായിരുന്നു. നടപടിക്രമങ്ങൾ പാലിച്ചുകൊണ്ട് പൊതുതാല്പര്യാർത്ഥം പ്രമേയങ്ങൾ കൊണ്ടുവരാൻ അംഗങ്ങൾക്ക് അവകാശമുണ്ടായിരുന്നു.

നോമിനേറ്റ് ചെയ്യപ്പെടുന്ന 22 പേരിൽ 7 പേർ അനൗദ്യോഗികാംഗങ്ങളായിരിക്കണമെന്നും വ്യവസ്ഥ ചെയ്തിരുന്നു. സ്റ്റേറ്റ്മെന്റ് രൂപത്തിൽ വാർഷിക ബഡ്ജറ്റ് കൗൺസിലിൽ വയ്ക്കുവാൻ നിബന്ധന ഉൾപ്പെടുത്തി. എങ്കിലും ധനവിനിയോഗം സംബന്ധിച്ചുള്ള ശിപാർശ നൽകുവാൻ അവകാശമില്ലായിരുന്നു. ഗവൺമെന്റ് കൊണ്ടുവരുന്ന ചില ധനവിനിയോഗ ശിപാർശകളിൽ വോട്ടവകാശം അനുവദിച്ചിരുന്നു. എങ്കിലും ദിവാന്റെ തീരുമാനം അന്തിമമായിരുന്നു.

## 1105-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ (ഭേദഗതി) റെഗുലേഷൻ 1105-ാമാണ്ടത്തെ II-ാം റെഗുലേഷൻ (ജനുവരി 12, 1930/ധനു 28, 1105)

ട്രാവൻകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ റെഗുലേഷൻ II (1097) ഭേദഗതി ചെയ്യുന്നതിനു വേണ്ടിയുള്ള ഈ റെഗുലേഷൻ പുറപ്പെടുവിച്ചത് റീജന്റ് മഹാറാണി ആയിരുന്നു. 1097-ലെ II-ാം റെഗുലേഷന്റെ സെക്ഷൻ 20 ആണ് ഭേദഗതി ചെയ്തത്. ലെജിസ്ലേറ്റീവ് കൗൺസിലിൽ നടത്തുന്ന പ്രസംഗത്തിന്റെയോ വോട്ടിന്റെയോ പേരിൽ, കൗൺസിൽ അംഗത്തിന്റെ പേരിൽ കോടതി നടപടി



സ്വീകരിക്കണമെങ്കിൽ ഗവൺമെന്റിന്റെ മുൻകൂർ അനുമതി തേടണമെന്ന് വ്യവസ്ഥ ചെയ്തു. അംഗങ്ങളുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതിനുള്ള ആദ്യകാല നടപടികളിൽ ഒന്നായിരുന്നു ഇത്.

## 1108-ലെ ട്രാവൻകൂർ ലെജിസ്ലേറ്റീവ് റിഫോംസ് റെഗുലേഷൻ II (ഒക്ടോബർ 28, 1932/തുലാം 12, 1108)

ജനങ്ങളുമായുള്ള ബന്ധം ദൃഢമാക്കുന്നതിലേക്കായി കൂടുതൽ അധികാരങ്ങളും ചുമതലകളും നൽകി ശ്രീമൂലം പ്രജാസഭയ്ക്ക് നിയമപരമായ അടിത്തറ ഉറപ്പാക്കുന്നതിനും പ്രജാസഭയും ലെജിസ്ലേറ്റീവ് കൗൺസിലും നിയമനിർമ്മാണ സഭയുടെ രണ്ട് അറകളായി പ്രവർത്തിക്കണമെന്ന് വ്യവസ്ഥ ചെയ്യുന്നതിനും വേണ്ടി ശ്രീ ചിത്തിര തിരുനാൾ മഹാരാജാവാണ് ഈ റെഗുലേഷൻ പുറപ്പെടുവിച്ചത്. അതനുസരിച്ച് ദ്വിമണ്ഡല നിയമസഭാ സംവിധാനം നിലവിൽ വരികയും ലെജിസ്ലേറ്റീവ് കൗൺസിൽ, ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിൽ എന്ന് പുനർനാമകരണം ചെയ്ത് ഉപരിസഭയായും ശ്രീമൂലം അസംബ്ലി അധോമണ്ഡലമായും നിലവിൽ വന്നു. 22 തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ ഉൾപ്പെടെ 37 അംഗങ്ങളായിരുന്നു ശ്രീചിത്രാ സ്റ്റേറ്റ് കൗൺസിലിൽ ഉണ്ടായിരുന്നത്. അതേസമയം ശ്രീമൂലം അസംബ്ലിയിൽ ഉണ്ടായിരുന്നത് 72 അംഗങ്ങളായിരുന്നു. 60 അനൗദ്യോഗിക അംഗങ്ങളിൽ 48-ൽ കുറയാതെയുള്ളവർ തെരഞ്ഞെടുക്കപ്പെടുന്നവരായിരിക്കണമെന്നും നോമിനേറ്റ് ചെയ്യപ്പെടുന്നവർ 24-ൽ കൂടരുതെന്നും നിഷ്കർഷിച്ചിരുന്നു. കൂടാതെ നോമിനേറ്റ് ചെയ്യപ്പെടുന്നവരിൽ 12 പേർ ഔദ്യോഗിക അംഗങ്ങളായിരിക്കണമെന്നും അസംബ്ലിയുടെയും കൗൺസിലിന്റെയും കാലാവധി ആദ്യസമ്മേളനം മുതൽ 4 വർഷമായിരിക്കുമെന്നും ഇതിൽ വ്യവസ്ഥ ചെയ്തിരുന്നു.

## ക്ഷേത്രപ്രവേശന വിളംബരം (നവംബർ 12, 1936 തുലാം 27, 1112)

ജാതിഭേദമന്യെ എല്ലാ ഹിന്ദുമതവിശ്വാസികൾക്കും ക്ഷേത്രങ്ങളിൽ പ്രവേശിക്കുവാനും ആരാധന നടത്തുവാനും അനുമതി നൽകിക്കൊണ്ട് ശ്രീ ചിത്തിരതിരുനാൾ മഹാരാജാവ് പുറപ്പെടുവിച്ച ഈ വിളംബരം ശ്രദ്ധേയമായ ഒരു സാമൂഹിക പരിഷ്കരണമായിരുന്നു. കേരളത്തിലെ മനുഷ്യാവകാശ നിയമ നിർമ്മാണങ്ങളിൽ പ്രധാന സ്ഥാനമാണ് ഈ വിളംബരത്തിനുള്ളത്.

## ട്രാവൻകൂർ കോൺസ്റ്റിറ്റ്യൂഷൻ ആക്ട് 1122 M.E. (ഏപ്രിൽ 7, 1947/മീനം 24, 1122)

തിരുവിതാംകൂറിലെ ലെജിസ്ലേച്ചർ, എക്സിക്യൂട്ടീവ്, ജുഡീഷ്യറി എന്നിവയുടെ ഘടന നിശ്ചയിച്ചുകൊണ്ട് തിരുവിതാംകൂർ മഹാരാജാവ് പാസ്സാക്കിയ ഈ നിയമം പ്രാബല്യത്തിൽ വരുന്ന തീയതി നോട്ടിഫിക്കേഷനിലൂടെ അറിയിക്കുമെന്ന് വ്യക്തമാക്കിയിരുന്നു. എന്നാൽ പ്രസ്തുത നിയമം പുതുക്കി 'ട്രാവൻകൂർ റെപ്രസേന്റേറ്റീവ് ബോഡി' രൂപീകരിച്ചുകൊണ്ട് 1947 സെപ്തംബർ 4 ന് വിളംബരം പുറപ്പെടുവിച്ചു.

## ട്രാവൻകൂർ റെപ്രസെന്റേറ്റീവ് ബോഡി രൂപീകരിച്ചുകൊണ്ടുള്ള വിളംബരം (സെപ്തംബർ 4, 1947/ചിങ്ങം 19, 1123)

1122 മീനം 24 (ഏപ്രിൽ 7, 1947)-ലെ തിരുവിതാംകൂർ കോൺസ്റ്റിറ്റ്യൂഷൻ ആക്ട് പുതുക്കുന്നതിനുവേണ്ടിയുള്ളതായിരുന്നു ഈ വിളംബരം. പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ ഒരു പ്രതിനിധിസഭ രൂപീകരിക്കുമെന്നും 1123 ധനുമാസം 17 (ജനുവരി 1, 1948)-നു മുൻപായി പ്രസ്തുത സഭ യോഗം ചേരുമെന്നും സർക്കാർ അതിനുവേണ്ടിയുള്ള നിയമാവലിയും ഉത്തരവും പുറപ്പെടുവിക്കുമെന്നും വിളംബരത്തിൽ വ്യക്തമാക്കിയിരുന്നു. ഉത്തരവാദിത്തഭരണ



സംവിധാനരൂപീകരണത്തിനായി "തിരുവിതാംകൂർ കോൺസ്റ്റിറ്റ്യൂഷൻ ആക്ട്" ചർച്ച ചെയ്ത് ആവശ്യമായ മാറ്റങ്ങൾ നിർദ്ദേശിക്കുവാൻ പ്രസ്തുത പ്രതിനിധിസഭയെ ചുമതലപ്പെടുത്തി.

1123 ചിങ്ങം 19 (സെപ്തംബർ 4, 1947) ലെ രാജകീയ വിളംബരത്തിലെ ലക്ഷ്യങ്ങൾ പരിഗണിച്ച് നിയമാവലി ഉണ്ടാക്കുവാനും ട്രാവൻകൂർ റെപ്രസെന്റേറ്റീവ് ബോഡിയിലേക്കുള്ള തെരഞ്ഞെടുപ്പ് നടത്തുവാനുമുള്ള നടപടിക്രമങ്ങൾ നിർദ്ദേശിക്കുവാനും വേണ്ടി ഒരു സമിതി (ട്രാവൻകൂർ റിഫോംസ് കമ്മിറ്റി) രൂപീകരിച്ചുകൊണ്ട് 1947 സെപ്തംബർ 4-ാം തീയതി ഗവൺമെന്റ് സെക്രട്ടറി, പത്രക്കുറിപ്പ് പുറപ്പെടുവിച്ചു.

വോട്ടർമാരുടേയും സ്ഥാനാർത്ഥികളുടേയും യോഗ്യത, മണ്ഡലനിർണ്ണയം, പ്രതിനിധിസഭയിലെ അംഗസംഖ്യ, തെരഞ്ഞെടുപ്പു രീതി, വോട്ടിംഗ് രീതി, സ്ഥാനാർത്ഥി സംവരണം, വോട്ടേഴ്സ് ലിസ്റ്റ് തയ്യാറാക്കൽ, തെരഞ്ഞെടുപ്പിലെ പരാതിപരിഹാരം തുടങ്ങി തെരഞ്ഞെടുപ്പ് സംവിധാനം സംബന്ധിച്ചുള്ള വിവിധ നിർദ്ദേശങ്ങൾ സമർപ്പിക്കുവാൻ കമ്മിറ്റിയെ ചുമതലപ്പെടുത്തി.

1947 സെപ്റ്റംബർ 17-ന് 15 അംഗങ്ങളുള്ള ട്രാവൻകൂർ റിഫോംസ് കമ്മിറ്റി രൂപീകരിച്ചു. താഴെപ്പറയുന്നവരായിരുന്നു കമ്മിറ്റി അംഗങ്ങൾ

1. ടി. എം. വർഗ്ഗീസ്, അഡ്വക്കേറ്റ്, കൊല്ലം
2. എ. ജെ. ജോൺ, അഡ്വക്കേറ്റ്, തിരുവനന്തപുരം
3. സി. കേശവൻ, മയ്യനാട്, കൊല്ലം
4. പി. എസ്. നടരാജപിള്ള, പേരൂർക്കട, തിരുവനന്തപുരം
5. എസ്. എൽ. പാണ്ഡിയ നാടാർ, ജില്ലാ കോടതി വക്കീൽ, നാഗർകോവിൽ
6. മന്നത്ത് പത്മനാഭപിള്ള, പെരുന്ന, ചങ്ങനാശ്ശേരി
7. എ. താണുപിള്ള, പട്ടം, തിരുവനന്തപുരം
8. എം. ഗോവിന്ദൻ, പ്രസിഡന്റ്, എസ്.എൻ.ഡി.പി യോഗം, തിരുവനന്തപുരം
9. ടി. എ. അബ്ദുള്ള, അഡ്വക്കേറ്റ്, ആലപ്പുഴ
10. ജി. രവിവർമ്മ, അഡ്വക്കേറ്റ്, ആറ്റിങ്ങൽ
11. പി. വിവേകാനന്ദൻ, പ്രസിഡന്റ്, ആൾ ട്രാവൻകൂർ ഷെഡ്യൂൾഡ് കാസ്റ്റ് ഫെഡറേഷൻ
12. എസ്. കൃഷ്ണ അയ്യർ, പ്രസിഡന്റ്, ആൾ ട്രാവൻകൂർ ഹിന്ദു മഹാജനസഭ, കോട്ടയം.
13. ഇ. പി. വർഗ്ഗീസ്, അഡ്വക്കേറ്റ്, തിരുവനന്തപുരം
14. ടി. എം. ചിദംബര താണുപിള്ള, പ്രസിഡന്റ്, നാഞ്ചിനാട് അഗ്രികൾച്ചറിസ്റ്റ്സ് അസോസിയേഷൻ, ട്രാവൻകൂർ വെള്ളാള അസോസിയേഷൻ, സൗത്ത് ട്രാവൻകൂർ ചേമ്പർ ഓഫ് കോമേഴ്സ്.
15. എൻ. രാമകൃഷ്ണപിള്ള, ഗവൺമെന്റ് ലീഗൽ റിമെമ്പ്രൻസർ

1947 ഒക്ടോബർ 15-ന് എം. ഗോവിന്ദൻ കമ്മിറ്റിയിൽ നിന്നും രാജിവയ്ക്കുകയും പകരം ആർ. ശങ്കറിനെ (ജനറൽ സെക്രട്ടറി, എസ്.എൻ.ഡി.പി. യോഗം) സർക്കാർ നോമിനേറ്റ് ചെയ്യുകയും ചെയ്തു. ട്രാവൻകൂർ റിഫോംസ് കമ്മിറ്റി 1947 നവംബർ 12-ന് രാജാവിന് റിപ്പോർട്ട് സമർപ്പിച്ചു.

## തിരുവിതാംകൂർ ഇടക്കാല ഭരണഘടന (മാർച്ച് 24, 1948/മീനം 11, 1123)

1948 മാർച്ച് 24 (മീനം 11, 1123) ന് തിരുവിതാംകൂർ മഹാരാജാവ് അംഗീകാരം നൽകിയ തിരുവിതാംകൂർ ഇടക്കാല ഭരണഘടന ഉടനടി നിലവിൽ വന്നു. ട്രാവൻകൂർ റെപ്രസന്റേറ്റീവ് ബോഡി (തിരുവിതാംകൂർ പ്രതിനിധിസഭ) യിൽ ചർച്ച ചെയ്ത് ഭരണഘടന രൂപീകരിക്കുന്നതുവരെയുള്ള കാലയളവിൽ ഇടക്കാല ഭരണഘടന നിലനിന്നിരുന്നു.



## 1888 മുതലുള്ള സുപ്രധാന റെഗുലേഷനുകളും പ്രൊക്ലമേഷനുകളും

| *Sl. No.* | *Regulation / Proclamation* | *Date of enactment* | *Subject* |
|---|---|---|---|
| *(1)* | *(2)* | *(3)* | *(4)* |
| 1. | Regulation II of 1063 | 30th March 1888 | Establishment of Legislative Council |
| 2. | Regulation V of 1063 | 30th Meenam 1063/10th April 1888 | Empowers certain revenue officers to issue summonses for the attendance of persons or the production of documents relating to matters of revenue, a measure to facilitate revenue administration |
| 3. | Proclamation | 18th Mithunam 1063/30th June 1888 | Relinquishes the right of Government to certain succession fees which the people following the Marumakkathayam law |
| 4. | Regulation I of 1064 | 25th July 1889 | Better management of Anchal service, regulation of postage duties and punishment of offences against Anchal service |
| 5. | Proclamation | 17th Kanni 1065 | Abolition of Vilavasi due from Viruthikars |
| 6. | Proclamation | 16th Thulam1065 | Issue of silver half and quarter rupees |
| 7. | Regulation I of 1065 | 24th December 1889 | Revising and amending law relating to High Court |
| 8. | Regulation 2 of 1065 | 23 May 1890 | Amending the law relating to the procedure of the Courts of Civil Judicature |
| 9. | Regulation I of 1066 | November1, 1890 | Matters in connection with Census 1891 |
| 10. | Proclamation | 18th May 1891/ 1066 ME | Imposing a light tax on coffee lands |
| 11. | Regulation IV of 1066 | 28 May 1891 | Lons of money by government for agriculture improvements |
| 12. | Regulation II of 1067 | 11 April 1892 | Restricting unauthorized occupation of government lands |
| 13. | Regulation III of 1067 | 4th June 1892 | Acquisition of land for public purposes |
| 14. | Regulation IV of 1067 | 2 August 1892 | Providing reformatories for male youthful offenders |
| 15. | Regulation V of 1067 | 31st Karkatakam 1067/14th August 1892 | Consolidates and amends the law relating to Criminal Procedure |



| (1) | (2) | (3) | (4) |
|---|---|---|---|
| 16. | Regulation I of 1068 | 8th Makaram 1068/19th January 1893 | Defines the procedure for the realization of public revenue |
| 17. | Regulation II of 1068 | 8th Makaram 1068/19th January 1893 | Consolidates the law for the protection and management of the forests |
| 18. | Regulation III of 1068 | 8th Makaram 1068/19th January 1893 | Prescribes the mode of valuing suits and for assessing pleaders' fees for purposes of taxation of costs |
| 19. | Regulation IV of 1068 | 8th Makaram 1068/ 19th January 1893 | Defines the conditions on which the estates of Kilimanoor and Edapally are administered and legalises the practice of recovering arrears of rent due to those estates as if they were arrears of public revenue |
| 20. | Proclamation | 1st Edavam 1068/13th May 1893 | Removes certain doubts which had arisen in respect of some portions of the Revenue Settlement Proclamation, dated 13th Kumbham 1061 relating to Service Inam tenures |
| 21. | Proclamation | 24th Karkatakam 1068/7th August 1893 | Grants a permanent concession to viruthicars considerably reducing the burden and scope of viruthi service |
| 22. | Proclamation | 14th Chingam1070 | Grant karivu remission in Shencottah taluk |
| 23. | Regulation II of 1070 | 22nd Edavam 1070/3rd June 1895 | Amends the Code of Civil Procedure |
| 24. | Regulation II of 1069 | 25 Janu. 1894 | Providing for the conservancy and improvement of Towns |
| 25. | Regulation III of 1070 | 1st Mithunam 1070/14th June 1895 | Repeals the Police Superannuation Regulation III of 1060 |
| 26. | Proclamation | 11 Karkatakam 1070 | Abolition of certain extra cesses |
| 27. | Proclamation | 15 Karkatakam 1070 | Abolition of Rakshabhogom cess |
| 28. | Proclamation | 22 Karkatakam 1070 | Fixing dates for Karivu Remission Application |



| (1) | (2) | (3) | (4) |
|---|---|---|---|
| 29. | Regulation I of 1071 | 25th Thulam 1071/ 9th November 1895 | Provides for the Management of Prisons |
| 30. | Regulation II of 1071 | 12th Meenam 1071/23rd March 1896 | Extends greater protection to Judges, Magistrates and others acting judicially |
| 31. | Regulation III of 1071 | 12th Meenam 1071/23rd March 1896 | Provides for the punishment of public gambling houses |
| 32. | Regulation IV of 1071 | 17th Edavam 1071/29th May 1896 | Amends Forest Regulation II of 1068 by providing for the prevention of fire in areas set aside for reservation |
| 33. | Regulation V of 1071 | 21st Mithunam 1071/3rd July 1896 | Defines clearly the relative rights of Jenmies and Kudiyans for the purpose of better carrying out the intention of the Royal Proclamation dated 25th Karkatakam 1042 |
| 34. | Proclamation | 28th Kanni1072 | Remission of Muthalelpu amounts |
| 35. | Regulation II of 1072 | 1st Mithunam 1072/13th June 1897 | Defines certain words that occur in Regulations and lays down some general provisions applicable to all future Regulations and some applicable to all Regulations |
| 36. | Regulation III of 1072 | 7th Mithunam 1072/19th June 1897 | Provides for the construction, repair and maintenance of irrigation works and for the conservation and distribution of water for purposes of irrigation |
| 37. | Regulation II of 1073 | 4th Kanni 1073/18th September 1897 | Provides for the better prevention of the spread of dangerous epidemic diseases |
| 38. | Regulation IV of 1073 | 3rd Meenam 1073/15th March 1898 | Consolidates the Abkari Law in Travancore |
| 39. | Regulation VI of 1073 | 17th Edavam 1073/29th May 1898 | Invests officers holding departmental enquiries into the conduct of public servants with certain powers |
| 40. | Regulation I of 1074 | 2nd Kanni 1074/ 17th September 1898 | Provides a general Penal Code for the State based on the Indian Penal Code-exemption of Brahmins and women from capital punishment; penal prohibition of unauthorised erection or opening of cemeteries attached to places of public worship are some distinctive features of the Code |



| (1) | (2) | (3) | (4) |
|---|---|---|---|
| 41. | Proclamation | 13th Vrischikam 1074/27th November 1898 | Regulates the erection and use of new places of public worship |
| 42. | Regulation II of 1074 | 10th Dhanu 1074/ 23rd December 1898 | Amends the Code of Criminal Procedure |
| 43. | Regulation III of 1074 | 11th Meenam 1074/23rd March 1899 | Amends the Code of Criminal Procedure |
| 44. | Regulation IV of 1074 | 11th Meenam 1074/23rd March 1899 | Amends the Abkari Regulation IV of 1073 by providing for a legal presumption of the guilt of a person unable to account for his possession of intoxicating drugs |
| 45. | Regulation V of 1074 | 7th Edavam 1074/ 9th May 1899 | Provides for the acquisition of land for Railways |
| 46. | Regulation VI of 1074 | 18th Edavam 1074/30th May 1899 | Defines the law relating to Wills |
| 47. | Proclamation | 9th Kanni 1075/ 25th September 1899 | Declares the position of the State in respect of the tract known as Anjenad and Kannan Devan Hills |
| 48. | Proclamation | 26th Kanni 1075 | Remission of outstanding old arrears |
| 49. | Regulation II of 1075 | 13th Meenam 1075/25th March 1900 | Codifies and defines the law relating to negotiable instruments |
| 50. | Regulation III of 1075 | 29th Edavam 1075/11th June 1900 | Consolidates the law relating to Vakils |
| 51. | Proclamation | 16th Chingam 1076 | Adoption of two princesses to the royal family |
| 52. | Regulation IV of 1076 | 30th Mithunam 1076/13th July 1901 | Makes better provision for the efficient working of the British Postal Department in the State |



| (1) | (2) | (3) | (4) |
|---|---|---|---|
| 53. | Proclamation | 15th Karkatakam 1176/30th July 1901 | Issue of silver and copper coins |
| 54. | Regulation II of 1077 | 15th Meenam 1077/28th March 1902 | Makes provision for the care of the person and property of minors |
| 55. | Regulation III of 1077 | 30th Edavam 1077/12th June 1902 | Provides for the segregation and medical treatment of pauper lepers and the control of lepers following certain callings |
| 56. | Proclamation | 6th Vrischikam 1078/21 Nov. 1902 | Issue of copper one chakram withdrawing silver chakrams |
| 57. | Proclamation | 3rd Kumbham 1078/14th Feb.1903 | Amending the proclamation withdrawing silver chakrams |
| 58. | Regulation II of 1079 | 28th Vrischikam 1079/13th December 1903 | Provides for the proper regulation of printing presses and periodicals containing news and for the registration and preservation of copies of books printed in the State |
| 59. | Regulation III of 1079 | 28th Vrischikam 1079/13th December 1903 | Provides for the better administration of certain Hindu Religious Endowments |
| 60. | Regulation IV of 1079 | 20th Kumbham 1079/3rd March 1904 | Provides for the prevention of cruelty to animals |
| 61. | Regulation V of 1079 | 20th Kumbham 1079/3rd March 1904 | Regulates the possession and use of explosives |
| 62. | Regulation VI of 1079 | 31st Meenam 1079/12th April 1904 | Gives the force of law to the Standing Orders that may be passed under the Regulation |
| 63. | Regulation III of 1080 | 13th Karkatakam 1080/28th July 1905 | Provides for the prevention of loss to Government by the default or misconduct of Public Accounts |
| 64. | Regulation IV of 1080 | 22nd Karkatakam 1080/6th August 1905 | Consolidates the law relating to stamps |

| (1) | (2) | (3) | (4) |
|---|---|---|---|
| 65. | Regulation I of 1082 | 6th Chingam 1082/22nd August 1906 | Provides for the extradition of criminals from Travancore |
| 66. | Regulation II of 1082 | 15th Kanni 1082/ 1st October 1906 | Provides for the vesting and administration of property held in trust for charitable purposes |
| 67. | Proclamation | 18th Mithunam 1082/ 2nd July 1907 | Withdrawing silver chakrams from currency |
| 68. | Regulation IV of 1082 | 22nd Karkatakam 1082/6th August 1907 | Modifies and supplements the provisions of the Code of Criminal Procedure |
| 69. | Proclamation | 15th Sept. | Withdrawing silver two chakram |
| 70. | Proclamation | 5th Kanni1084/ 20th Sept.1908 | Imposition of a tax of 12 anna per acre per annum on the registry of waste lands |
| 71. | Proclamation | 25th Kanni 1084/10th October 1908 | Provides for the hearing of appeals from Special Magistrates during the absence of the Special Appellate Judge by the constitution of a Special Appellate Court |
| 72. | Proclamation | 8th Dhanu 1084/ 22nd Dec. 1908 | Writing off arrears of vilavasi due from viruthikars |
| 73. | Regulation II of 1084 | 21st Kumbham 1084/4th March 1909 | Consolidates the law relating to the Civil Courts of Travancore |
| 74. | Regulation III of 1084 | 5th Meenam 1084/18th March 1909 | Declare the rights of Government and of private individuals with respect to hidden treasure and makes provision for prescribing the rules to be observed on discovery of such treasure |
| 75. | Regulation V of 1084 | 12th Karkatakam 1084/27th July 1909 | Consolidates and amends the law relating to arms, ammunition and military stores |
| 76. | Proclamation | 28th Karkatakam 1084/12th Aug. 1909 | Abolition of export duty |
| 77. | Regulation I of 1085 | 15th Kanni 1085/ 30th September 1909 | Amends the Vakils Regulation III of 1075 by exempting Sirkar Vakils from the purview of Sections 6,13 and 14 |



| (1) | (2) | (3) | (4) |
|---|---|---|---|
| 78. | Regulation IV of 1085 | 10th Dhanu 1085/ 24th December 1909 | Amends the Public Gambling Regulation III of 1071 by the addition of a set of provisions which create certain helpful presumptions in favour of the prosecution falling under the Regulation |
| 79. | Regulation VI of 1085 | 28th Meenam 1085/10th April 1910 | Provides for the adoption of a uniform system of weights and measures throughout the State |
| 80. | Regulation VII of 1085 | 28th Meenam 1085/10th April 1910 | Amends the Code of Criminal Procedure (Regulation V of 1067) to enable Government to invest any class of Police officers with the power to conduct prosecutions and meet similar administrative convenience in the Excise Department |
| 81. | Regulation IX of 1085 | 28th Meenam 1085/10th April 1910 | Amends the Forest Regulation II of 1068 as amended by IV of 1071 by removing the existing defects in its administrative and legal aspects |
| 82. | Proclamation | 3rd Mithunam 1085/17th June 1910 | Reduces the vilayartham payable by the ryots of the Palliport Farm to ten times the difference between the Kuthakapattam and Pandarapattom assessments thus amends the Proclamation dated 14th Kumbham 1061/24th February 1886 |
| 83. | Proclamation | 10th Kanni 1086/ 26th Sept. 1910 | Exile of K. Ramakrishna Pillai, Managing Proprietor and Editor of Swadesabhimani and confiscation of the press etc |
| 84. | Proclamation | 17th Kanni 1086/ 3rd October 1910 | Enhances tax on lands granted for coffee or tea cultivation under the Coffee Land Rules |
| 85. | Regulation III of 1086 | 1st Dhanu 1086/ 16th December 1910 | Consolidates the law relating to the currency of British coinage in the State |
| 86. | Proclamation | 18th Thulam 1086/3rd Nov. 1910 | Erection of places of public worship(amending the proclamation dt.13/04/1074 ME) |
| 87. | Regulation IV of 1086 | 22nd Makaram 1086/4th February 1911 | Consolidates and amends the law relating to tresspass by cattle |



| (1) | (2) | (3) | (4) |
|---|---|---|---|
| 88. | Regulation I of 1087 | 12th Kanni 1087/28th September 1911 | Regulates the cultivation, manufacture, possession, sale, transport, import and export of tobacco |
| 89. | Regulation II of 1087 | 21st Kanni 1087/ 7th October 1911 | Amends the law relating to the registration of documents |
| 90. | Regulation III of 1087 | 18th Makaram 1087/31st January 1912 | Amends the Revenue Recovery Regulation 1 of 1068 by defining the right of suits of aggrieved parties against Government and by fixing the period of limitation for such suits |
| 91. | Regulation IV of 1087 | 18th Makaram 1087/31st January 1912 | Amends the Stamp Regulation IV of 1080 |
| 92. | Regulation VI of 1087 | 12th Kumbham 1087/24th February 1912 | Modifies and re-enacts the law relating to court fees |
| 93. | Proclamation | 22nd Meenam 1087/3rd April 1912 | Introduces new half and quarter rupee and fanam silver Sirkar coins calling in those then in circulation |
| 94. | Regulation IX of 1087 | 30th Edavam 1087/12th June 1912 | Makes provision for preventing thefts of rubber |
| 95. | Proclamation | 9th Chingam 1088/24th August 1912 | Invests the Special Appellate Judge with power to transfer cases from one Special Magistrate to another |
| 96. | Regulation III of 1088 | 20th Vrischikam 1088/5th December 1912 | Consolidates and amends the law relating to salt revenue |
| 97. | Regulation IV of 1088 | 11th Dhanu 1088/25th December 1912 | Provides for the recovery of tolls on public roads and bridges |
| 98. | Regulation V of 1088 | 4th Medam 1088/16th April 1913 | Consolidates the law relating to the levy of sea customs duties and management of seaports |



| (1) | (2) | (3) | (4) |
|---|---|---|---|
| 99. | Proclamation | 29th Medam 1088/11th May 1913 | Makes provision for the better discharge of the Karanma service |
| 100. | Proclamation | Ist Mithunam 1088/14th June1913 | Conduct of cases in which British Government is a party in Travancore Courts |
| 101. | Regulation VI of 1088 | 24th Mithunam 1088/7th July 1913 | Amends the Hindu Religious Endowments Regulation III of 1079 by clarifying the provisions of Section 4 of the Regulation |
| 102. | Regulation VII of 1088 | 26th Mithunam 1088/9th July 1913 | Amends the Code of Criminal Procedure |
| 103. | Regulation I of 1089 | 7th Thulam 1089/23rd October 1913 | Amends the Penal Code (Regulation 1 of 1074) by bringing certain Sections of the Code into conformity with the amendments brought about in the Indian Penal Code |
| 104. | Regulation II of 1089 | 7th Thulam 1089/23rd October 1913 | Amends the Prevention of Cruelty to Animals Regulation IV of 1079 |
| 105. | Regulation III of 1089 | 7th Thulam 1089/23rd October 1913 | Makes some verbal alterations in the Lepers Regulation III of 1077 |
| 106. | Regulation IV of 1089 | 7th Thulam 1089/23rd October 1913 | Amends the Forest Regulation II of 1068 |
| 107. | Regulation V of 1089 | 15th Thulam 1089/31st October 1913 | Regulates labour in factories based on India Act XII of 1911 |
| 108. | Proclamation | 30th Thulam 1089/15th November 1913 | Makes better provision, regarding coinage and mint in respect of weight, fineness, size and design of coins |

| (1) | (2) | (3) | (4) |
|---|---|---|---|
| 109. | Regulation IV of 1089 | 13th Dhanu 1089/27th December 1913 | Provide for the regulation of hackney carriages |
| 110. | Regulation VII of 1089 | 19th Kumbham 1089/2nd March 1914 | Gives Standing Orders and Rules of the Body Guard, that may be passed under the Regulations, the force of law |
| 111. | Regulation IX of 1089 | 22nd Meenam 1089/4th April 1914 | Consolidates and amends the law relating to Anchal Offices in the State |
| 112. | Regulation XI of 1089 | 26th Mithunam 1089/10th July 1914 | Consolidates the law for the acquisition of land for public purposes |
| 113. | Regulation XII of 1089 | 29th Karkatakam 1089/10th August 1914 | Makes provision for the preservation and protection of game and fish |
| 114. | Proclamation | 31st Karkatakam 1089/15th August 1914 | Make provision for the control of the publications in the State of Naval and Military news or information |
| 115. | Regulation I of 1090 | 26th Chingam 1090/11th September 1914 | Provides for the establishment of Village Panchayat Courts in the State |
| 116. | Regulation II of 1090 | 3rd Kanni 1090/19th September 1914 | Amends the Code of Criminal Procedure (Regulation V of 1067) |
| 117. | Regulation IV of 1090 | 4th Dhanu 1090/19th December 1914 | Consolidates the law relating to the manufacture, transport, export, import, cultivation and sale of opium in the State |

| (1) | (2) | (3) | (4) |
|---|---|---|---|
| 118. | Proclamation | 16th Meenam 1090/29th March 1915 | Prohibits financial and other dealings relating to trade, commercial intercourse or other dealings, with enemy States of Sovereign power |
| 119. | Regulation VI of 1090 | 18th Karkatakam 1090/3rd August 1915 | Amends the Irrigation Regulation III of 1072 by empowering Division Peshkars or any duly authoriscd officers to sanction any urgent work without the previous permission of the Dewan |
| 120. | Regulation VII of 1090 | 18th Karkatakam 1090/3rd August 1915 | Amends the Cattle Tresspass Regulation IV of 1086 by providing for the disposal of the unclaimed surplus proceeds of the sale of cattle |
| 121. | Regulation IX of 1090 | 22nd Karkatakam 1090/7th August 1915 | Facilitates the collection of debts on succession and affords protection to parties paying debts to the representatives of deceased persons |
| 122. | Regulation X of 1090 | 22nd Karkatakam 1090/7th August 1915 | Makes provision for the protection of inventions and designs |
| 123. | Proclamation | 22nd Karkatakam 1090/7th August 1915 | Conduct of cases against persons serving in Imperial Army |
| 124. | Regulation I of 1091 | 27th Chingam 1091/12th September 1915 | Amends the British Coinage Regulation III of 1086 by the introduction of certain verbal alterations and by declaring sovereigns and half sovereigns as legal tender at the rate of fifteen rupees for one sovereign |
| 125. | Regulation II of 1091 | 21st Makaram 1091/3rd February 1916 | Consolidates the law relating to the levy of land customs duties |
| 126. | Regulation III of 1091 | 2nd Meenam 1091/15th March 1916 | Makes better provision for the protection and efficient working of the British Telegraph in Travancore |



| (1) | (2) | (3) | (4) |
|---|---|---|---|
| 127. | Proclamation | 9th Edavam1091/ 22nd May 1916 | Banishment of Charles William Shamburg, Agent of the Travancore Minerals Company Ltd. |
| 128. | Proclamation | 30th Mithunam 1091/13th July 1916 | Prohibits the conversion of Kandukrishi wetlands into garden lands and building sites as well as other acts causing deterioration of such lands |
| 129. | Regulation IV of 1091 | 9th Karkatakam 1091/24th July 1916 | Consolidates and amends the law checking unauthorised occupation of Government land |
| 130. | Regulation V of 1091 | 9th Karkatakam 1091/24th July 1916 | Provides for the prevention of glanders and farcy among horses |
| 131. | Regulation VI of 1091 | 9th Karkatakam 1091/24th July 1916 | Amends the Game and Fish Protection Regulation XII of 1089 by authorising other officers empowered in that behalf to call for the production of licenses and accounts for inspection |
| 132. | Regulation I of 1092 | 18th Kanni 1092/3rd October 1916 | Consolidates the law relating to Trading Companies and other Associations |
| 133. | Regulation II of 1092 | 7th Dhanu 1092/21st December 1916 | Consolidates the law applicable to intestate succession among Indian Christians in the State |
| 134. | Regulation III of 1092 | 15th Meenam 1092/28th March 1917 | Amends the Hindu Religious Endowments Regulation III of 1079 by empowering Government, to assume the management of mismanaged Devaswoms or to exercise superintendence over them and also to direct the collection of rents and other dues of Endowments as arrears of public revenue |
| 135. | Regulation IV of 1092 | 15th Meenam 1092/28th March 1917 | Amends the Weights and Measures Regulation VI of 1085 by certain verbal alterations |



| (1) | (2) | (3) | (4) |
|---|---|---|---|
| 136. | Regulation V of 1092 | 15th Meenam 1092/28th March 1917 | Amends the Succession Certificate Regulation IX of 1090 by providing Government with power to reduce or remit the fees leviable under the Regulation |
| 137. | Proclamation | 7th Edavam1092/ 2nd May 1917 | Issue of Passports |
| 138. | Proclamation | 22nd Mithunam 1092/5th July 1917 | Provides facilities for the payment to a public authority of moneys the payment of which is prohibited and prohibits or controls, as the case may be, trading by hostile foreigners and hostile firms |
| 139. | Regulation VI of 1092 | 20th Karkatakam 1092/4th August 1917 | Amends the Civil Courts Regulation II of 1084 by providing Government with power for the enhancement of the pecuniary jurisdiction of any Munsiff up to five thousand rupees |
| 140. | Regulation VII of 1092 | 20th Karkatakam 1092/4th August 1917 | Defines and amends the law relating to the holding of markets in the State |
| 141. | Regulation VIII of 1092 | 20th Karkatakam 1092/4th August 1917 | Defines and amends the law relating to copyright in literary and other works published in the State |
| 142. | Proclamation | 11th Chingam 1093/27th August 1917 | Provides for payment of certain allowances to Jenmies in kind from the Kandukrishi granaries or in money from any treasury to be chosen by them |
| 143. | Proclamation | 22nd Kanni 1093/8th October 1917 | Prohibits the landing at or embarking, from the Ports within the State, of persons without passport |
| 144. | Regulation I of 1093 | 15th Thulam1093/ 31st October 1917 | Amends the Press Regulation II of 1079 by providing for delivery of copies of news papers to the officer empowered to receive them and providing for punishment for not doing so |



| (1) | (2) | (3) | (4) |
|---|---|---|---|
| 145. | Regulation II of 1093 | 23rd Medam1093/ 5th May 1918 | Amends the Cattle Trespass Regulation IV of 1086 by legalising the establishment of cattle pounds and by providing for the disposal of the surplus amount realised by sale of cattle |
| 146. | Proclamation | 22nd Mithunam 1093/6th July 1918 | Provides for the prevention of dissuasion from enlistment in the Military or Police service of His Majesty and provides for the maintenance of supply of commodities to secure public safety |
| 147. | Proclamation | 4th Karkatakam 1093/19th July 1918 | Provides for extradition between Cochin and Travancore |
| 148. | Regulation III of 1093 | 27th Karkatakam 1093/11th August 1918 | Amends the Land Customs Regulation II of 1091 by certain verbal alterations |
| 149. | Regulation IV of 1093 | 27th Karkatakam 1093/11th August 1918 | Amends the Sea Customs Regulation V of 1088 by declaring the levy of certain customs duties as short-levied within Section 40m of the Regulations |
| 150. | Proclamation | 15th Chingam1091/ 31st August 1918 | Penalising the conversion of any gold or silver coins current in the state |
| 151. | Regulation I of 1094 | 28th Chingam 1094/13th September 1918 | Amends the law relating to Ports and Port charges |
| 152. | Regulation II of 1094 | 3rd Kanni 1094/19th September 1918 | Amends the Extradition Regulation I of 1082 |
| 153. | Proclamation | 19th Thulam 1094/4th Nov. 1918 | Deportation of Alfred Armstrong Hart, Secretary of the International Bible Students' Association, Kottayam |



| (1) | (2) | (3) | (4) |
|---|---|---|---|
| 154. | Regulation III of 1094 | 23rd Vrischikam 1094/8th December 1918 | Defines and amends the law relating to chitties |
| 155. | Proclamation | 25th Thulam 1094/10th November 1918 | Provides for the levying of fines under the Indian Defence Force Rules from the European British subjects who are members of the Indian Defence Force |
| 156. | Regulation IV of 1094 | 23rd Vrischikam 1094/8th December 1918 | Amends the Penal Code (Regulation I of 1074) by the introduction of sections relating to whipping, currency notes and Bank notes, promotion of enmity between classes and certain illustrations to some sections |
| 157. | Regulation V of 1094 | 26th Makaram 1094/8th February 1919 | Amends the British Post Regulation IV of 1076 by bringing certain postal employees within the definition of public accountant under the Public Accountants Regulation III of 1080 |
| 158. | Regulation VI of 1094 | 26th Kumbham 1094/9th March 1919 | Consolidates the law relating to motor vehicles in the State |
| 159. | Regulation VIII of 1094 | 29th Medam 1094/12th May 1919 | Amends the Revenue Recovery Regulation I of 1068 by removing its defects regarding the realisation of arrears of land revenue |
| 160. | Proclamation | 29th Medam 1094/12th May 1919 | Makes temporary provisions for control of articles during the war |
| 161. | Regulation IX of 1094 | 8th Edavam 1094/22nd May 1919 | Consolidates the law relating to loans of money to ryots for agricultural improvements |
| 162. | Regulation X of 1094 | 10th Edavam 1094/24th May 1919 | Consolidates the law relating to survey of lands and settlement of boundary disputes |



അധികാരം നൽകി. ബഹുഭാര്യാത്വം നിരോധിച്ച വ്യവസ്ഥ നിലനിർത്തുകയും 16 വയസ്സിനു താഴെ സ്ത്രീകൾക്കും 21 വയസ്സിനു താഴെ പുരുഷന്മാർക്കും വിവാഹം നിഷേധിക്കുകയും ചെയ്തു.

കൊച്ചി രാജ്യത്ത് ആദ്യമായി ഭൂനിയമ പരിഷ്കാരങ്ങൾ ഏർപ്പെടുത്തുന്നത് ഒഴിപ്പിക്കൽ തടയുന്നതിനും കുടിയാന്മാർക്ക് അവകാശസ്ഥിരത നൽകുന്നതിനുമായിരുന്നു. കാണക്കുടിയാൻമാരെ 12 വർഷം പൂർത്തിയാക്കുന്നതിന് മുമ്പ് ഒഴിപ്പിക്കുന്നത് തടയുന്ന ഒരു തീട്ടൂരം (ഇന്നത്തെ ഗസറ്റ്) കൊല്ലവർഷം 1038-ൽ (1863) പ്രാബല്യത്തിൽ വന്നു. 1885-ന് മുമ്പുണ്ടായിരുന്ന കാണം വസ്തുക്കളിൽ അവകാശം സ്ഥിരപ്പെടുത്തുന്നതിനും കുടിയാന്മാരുടെ ദേഹണ്ഡത്തിന് നഷ്ടപരിഹാരം നൽകുന്നതിനും വ്യവസ്ഥ ചെയ്യുന്ന ഒരു കുടിയായ്മ നിയമം കൊല്ലവർഷം 1090-ൽ (1915) നിലവിൽ വന്നു. മേൽപറഞ്ഞ നിയമത്തെ അസ്ഥിരപ്പെടുത്തി കൊല്ലവർഷം 1113-ൽ (1938) പാസ്സാക്കിയ കൊച്ചി കുടിയായ്മ നിയമം 1885-നും 1915-നും ഇടയ്ക്കുണ്ടായ കാണം വസ്തുക്കൾക്ക് സുരക്ഷിതത്വം നൽകുകയും കുടിയാന്മാരെ ഒഴിപ്പിക്കുന്നതിൽ കൂടുതൽ നിയന്ത്രണം ഏർപ്പെടുത്തുകയും ചെയ്തു. കൊച്ചിയിലെ മറ്റൊരു ഭൂനിയമ പരിഷ്കാരമായിരുന്നു 1943-ലെ 'വെറുമ്പാട്ടക്കാർ നിയമം'. ഈ നിയമം വെറും പാട്ടക്കാരുടെ താല്പര്യങ്ങളെ സംരക്ഷിക്കുകയും പാട്ടക്കുടിയാന്മാർക്കും മേൽ പാട്ടക്കുടിയാന്മാർക്കും തങ്ങളുടെ വസ്തുക്കളിൽ അവകാശ സുരക്ഷിതത്വം നൽകുകയും ചെയ്തു. കൊല്ലവർഷം 1123 മേടം 1-ാം തീയതി കൊച്ചിരാജാവ് ക്ഷേത്രപ്രവേശാവകാശദാന വിളംബരം വഴി കൊച്ചിയിലെ ക്ഷേത്രങ്ങളിൽ ജാതി വ്യത്യാസമില്ലാതെ എല്ലാ ഹിന്ദുക്കൾക്കും പ്രവേശനം അനുവദിച്ചു. The Kutchi Memons Regulation, The Cochin Prevention of Food Adulteration Regulation, The Cochin Trade Union Regulation എന്നിവയും പ്രത്യേക പരാമർശം അർഹിക്കുന്ന നിയമങ്ങളാണ്.

## മലബാർ

ബ്രിട്ടീഷ് ഭരണകാലത്ത് മദ്രാസ് പ്രവിശ്യയുടെ ഭാഗമായിരുന്ന മലബാർ പ്രദേശം സ്വാതന്ത്ര്യാനന്തരം 1956 വരെ മദ്രാസ് സംസ്ഥാനത്തിന്റെ ഭാഗമായി തുടർന്നു. മലബാർ പ്രദേശത്തിന്റെ താല്പര്യങ്ങൾ സംരക്ഷിക്കുന്നതിനും അവിടുത്തെ സാമൂഹ്യ വ്യവസ്ഥയെ സ്വാധീനിക്കുന്നതിനുമായി ധാരാളം നിയമങ്ങൾ മദ്രാസ് നിയമസഭ പാസ്സാക്കി.

തിരുവിതാംകൂറിലും കൊച്ചിയിലും എന്നതുപോലെ മലബാറിലും സമുദായക്ഷേമം നിലനിർത്തിയുള്ള നിയമങ്ങൾക്കായിരുന്നു പ്രാധാന്യം. 1933-ലെ മദിരാശി മരുമക്കത്തായം ആക്ട് തറവാട്ടു സ്വത്ത് ഭാഗം വയ്ക്കാൻ അനുവദിക്കുകയും മക്കത്തായത്തിന് നിയമസാധുത നൽകുകയും ചെയ്തു. 1939-ലെ മാപ്പിള മരുമക്കത്തായം ആക്ടനുസരിച്ച് മുസ്ലീം തറവാട്ടിലെ അംഗങ്ങൾക്ക് തറവാട്ടു സ്വത്ത് വീതിച്ചു കിട്ടാൻ അവകാശം ലഭിച്ചു. അപ്രകാരം ലഭിക്കുന്ന സ്വത്ത് ശരി അത്ത് നിയമത്തിന് വിധേയമായിരിക്കുന്നതാണെന്നും ആക്ടിൽ നിർദ്ദേശിച്ചിരുന്നു. 1937-ൽ കേന്ദ്ര നിയമസഭ പാസ്സാക്കിയ ശരി അത്ത് ആക്ടിലെ വകുപ്പുകൾ മദിരാശി സംസ്ഥാനത്തെ മുസ്ലീങ്ങളുടെ സ്വത്തിനു കൂടി ബാധകമാക്കി. 1949-ൽ മദിരാശി നിയമസഭ ആക്ട് പാസ്സാക്കിയതിലൂടെ മരുമക്കത്തായക്കാരായിരുന്ന മലബാർ മുസ്ലീങ്ങൾ മറ്റെങ്ങുമുള്ള മുസ്ലീങ്ങളെപ്പോലെ മക്കത്തായക്കാരായി തീർന്നു. 1933-ലെ മദിരാശി നമ്പൂതിരി ആക്ടനുസരിച്ച് ഇല്ലത്തെ സ്ത്രീകളും പുരുഷന്മാരുമായ എല്ലാ അംഗങ്ങൾക്കും കുടുംബസ്വത്തിൽ തുല്യാവകാശം സിദ്ധിച്ചു.

1887-ലെ മലബാർ കുടിയാൻ കുഴിക്കൂർ ചമയ ആക്ടാണ് മലബാറിലെ ഭൂനിയമ പരിഷ്ക്കാരങ്ങളുടെ ആദ്യ ചുവടുവയ്പ്. 1900-ൽ പ്രസ്തുത നിയമത്തിൽ ആവശ്യമായ ഭേദഗതികൾ വരുത്തുകയുണ്ടായി. കുടിയാന്മാർക്ക് അവകാശ സുരക്ഷിതത്വം നൽകുന്നതിനും സങ്കടക്കാർക്ക് സിവിൽ കോടതികളിൽ നിന്നും ന്യായമായ പാട്ടം നിശ്ചയിച്ചു കിട്ടുന്നതിനും വിപുലമായ വകുപ്പുകൾ



ഉൾപ്പെടുത്തി 1930-ൽ മലബാർ കുടിയായ്മ ആക്ട് പാസ്സാക്കി. 1945, 1951, 1954 എന്നീ വർഷങ്ങളിൽ പ്രസ്തുത നിയമത്തിൽ ആവശ്യമായ ഭേദഗതികൾ വരുത്തി.

1937-ലെ മദ്യനിരോധന നിയമം 1947 ഒക്ടോബർ 1-ാം തീയതി മുതൽ മലബാർ ജില്ലയ്ക്കു കൂടി ബാധകമാക്കിയപ്പോൾ മലബാർ പ്രദേശം നിശ്ശേഷം മദ്യവർജ്ജിത മേഖലയായി. 1947-ലെ മദിരാശി ക്ഷേത്ര പ്രവേശന നിയമം മൂലം മലബാർ ജില്ലയിലെ എല്ലാ വിഭാഗം ഹിന്ദുക്കൾക്കും ക്ഷേത്രങ്ങളിൽ പ്രവേശനത്തിനും ആരാധനയ്ക്കുമുള്ള സ്വാതന്ത്ര്യം ലഭിച്ചു.

## തിരു-കൊച്ചി

1949 ജൂലൈ 1-ാം തീയതി തിരുവിതാംകൂർ നാട്ടുരാജ്യവും കൊച്ചി നാട്ടുരാജ്യവും സംയോജിച്ച് തിരു-കൊച്ചി സംസ്ഥാനം രൂപീകരിച്ചു. തിരുവിതാംകൂർ മഹാരാജാവായിരുന്നു സംസ്ഥാനത്തിന്റെ അധിപൻ. പ്രഥമ തിരുവിതാംകൂർ-കൊച്ചി നിയമസഭയിൽ തിരുവിതാംകൂർ പ്രതിനിധി സഭയിലെ 120 പേരും കൊച്ചി നിയമസഭയിലെ 58 പേരും അംഗങ്ങളായിരുന്നു. ആദ്യസമ്മേളനം 1949 ജൂലൈ 11-ന് നടന്നു. സാമൂഹ്യപ്രതിബദ്ധതയും പുരോഗമനാത്മകവുമായ ധാരാളം നിയമനിർമ്മാണങ്ങൾക്ക് തിരു-കൊച്ചി നിയമസഭ സാക്ഷ്യം വഹിച്ചു. The Travancore-Cochin Government Land Assignment Act 1950, The Travancore-Cochin Land Development Act 1950, The Travancore-Cochin Temple Entry (Removal of Disabilities) Act 1950, The Travancore-Cochin Co-operative Societies Act 1950, The Travancore-Cochin Maternity Benefit Act 1952, The Travancore Cochin Public Health Act 1955, The Kanam Tenancy Act 1955 എന്നിവ അവയിൽ പ്രത്യേക പരാമർശം അർഹിക്കുന്നവയാണ്.



# സംസ്ഥാന രൂപീകരണത്തിനു മുൻപുള്ള നിയമനിർമ്മാണ സഭകളിലെ നിയോജകമണ്ഡലങ്ങൾ

**(വർഗീസ് ജോൺ)**

ഇന്ത്യൻ ഭരണഘടന പ്രാബല്യത്തിൽ വന്നതിന് (1950 ജനുവരി 26) ശേഷം അഖിലേന്ത്യാതലത്തിൽ ലോക്സഭാ-നിയമസഭാ നിയോജകമണ്ഡലങ്ങളുടെ ഡീലിമിറ്റേഷൻ ഒരുമിച്ചാണ് നടത്തുന്നത്. 1948-ൽ തിരുവിതാംകൂറിലും കൊച്ചിയിലും സംസ്ഥാനതലത്തിൽ തന്നെ ഡീലിമിറ്റേഷൻ നിർവഹിച്ചിരുന്നു.

സ്വാതന്ത്ര്യലബ്ധിക്കു (1947 ആഗസ്റ്റ് 15) ശേഷം പ്രായപൂർത്തി വോട്ടവകാശം ഏർപ്പെടുത്തി. നിയമനിർമ്മാണ സഭകളിലേയ്ക്കുള്ള തെരഞ്ഞെടുപ്പിൽ വോട്ടുചെയ്യുന്നതിനുള്ള അവകാശം അതിനുമുമ്പ് മുഖ്യമായും ഭൂസ്വത്ത്, നികുതി, വിദ്യാഭ്യാസം തുടങ്ങിയ യോഗ്യതകളിൽ അധിഷ്ഠിതമായിരുന്നു. ചുരുക്കത്തിൽ ഉയർന്ന നികുതിദായകരും ഉന്നത വിദ്യാഭ്യാസ യോഗ്യതയുള്ളവരുമായിരുന്നു വോട്ടർമാർ.

തിരുവിതാംകൂർ ശ്രീമൂലം പ്രജാസഭയുടെ രണ്ടാം സമ്മേളനത്തിലേക്കുള്ള അംഗങ്ങളെ തെരഞ്ഞെടുക്കുന്നതിനുവേണ്ടി 1905-ൽ രൂപീകരിച്ച നിയോജകമണ്ഡലങ്ങളുടെ വിശദാംശമാണ് ഈ ലേഖനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

## തിരുവിതാകൂറിലെ നിയോജകമണ്ഡലങ്ങൾ

കേരളത്തിന്റെ തെക്കേയറ്റത്തെ സ്വതന്ത്രരാജ്യമായിരുന്നു തിരുവിതാംകൂർ. പഴയ വേണാട് ആണ് പിന്നീട് തിരുവിതാംകൂർ രാജ്യമായത്. ഇന്ത്യൻ നാട്ടുരാജ്യങ്ങളിലെ ആദ്യ നിയമനിർമ്മാണ സഭകളിൽ ഒന്നാണ് തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ (1888-1932), തിരുവിതാംകൂർ ശ്രീമൂലം പ്രജാസഭ (1904-1932), ശ്രീമൂലം അസംബ്ലി (1933-1947), ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിൽ (1933-1947), തിരുവിതാംകൂർ റെപ്രസെന്റേറ്റീവ് ബോഡി/തിരുവിതാംകൂർ ലെജിസ്ലേറ്റീവ് അസംബ്ലി (1948-1949) എന്നിവയാണ് തിരുവിതാംകൂറിൽ പിൽക്കാലത്ത് രൂപീകരിച്ച നിയമനിർമ്മാണ സഭകൾ.

## തിരുവിതാകൂർ നിയമനിർമ്മാണ സമിതി (Travancore Legislative Council)

ശ്രീമൂലം തിരുനാൾ രാമവർമ്മ മഹാരാജാവ് 1888 മാർച്ച് 30-ന് തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിൽ (Travancore Legislative Council) രൂപീകരിച്ചുകൊണ്ടുള്ള (1063-ലെ രണ്ടാം) റെഗുലേഷൻ പാസ്സാക്കി. ഒരു ഔദ്യോഗിക ഉപദേശക സമിതി എന്ന നിലയിൽ 1888 ആഗസ്റ്റ് 23-ന് പ്രഥമ യോഗം ചേർന്ന തിരുവിതാംകൂർ നിയമനിർമ്മാണ സമിതി (ലെജിസ്ലേറ്റീവ് കൗൺസിൽ) യിലെ അംഗങ്ങളെ നാമനിർദ്ദേശം ചെയ്യുകയായിരുന്നു.

കൗൺസിലിലെ അംഗസംഖ്യ 1898 മാർച്ച് 21-ലെ (1073-ലെ അഞ്ചാം) റെഗുലേഷൻ അനുസരിച്ച് പരമാവധി 15 ആയി വർദ്ധിപ്പിച്ചു. ഇവരിൽ ഒമ്പത് പേർ ഉദ്യോഗസ്ഥ അംഗങ്ങളും ആറ് പേർ അനുദ്യോഗസ്ഥ അംഗങ്ങളുമായിരിക്കാനാണ് വ്യവസ്ഥ ചെയ്തിരുന്നത്. എല്ലാവരും നാമനിർദ്ദേശം ചെയ്യപ്പെട്ടവർ.

എങ്കിലും 1913-ൽ മാത്രമാണ് പരമാവധി അംഗസംഖ്യയിലെത്തിയത്. അദ്ധ്യക്ഷനെ കൂടാതെ എട്ട് ഉദ്യോഗസ്ഥ അംഗങ്ങളും ഏഴ് അനുദ്യോഗസ്ഥ അംഗങ്ങളും ചേർന്ന് 15 പേർ അംഗങ്ങളായി. അനുദ്യോഗസ്ഥ അംഗങ്ങളിൽ രണ്ട് പേരെ മറ്റ് വിധത്തിൽ പ്രാതിനിധ്യം ലഭിക്കാത്ത സമുദായങ്ങളുടെയോ പൊതുക്കാര്യങ്ങളുടെയോ പ്രതിനിധികളായി നാമനിർദ്ദേശം ചെയ്തിരുന്നു. അഞ്ച് പേർ



ഡിവിഷൻ പ്രതിനിധികളായിരുന്നു. ശ്രീമൂലം പ്രജാസഭയിലെ അംഗങ്ങൾ ഡിവിഷൻ അടിസ്ഥാനത്തിൽ തെരഞ്ഞെടുത്ത് ശുപാർശ ചെയ്യുന്ന പ്രതിനിധികളെ 1907 മുതൽ നിയമനിർമ്മാണ സമിതിയിൽ അനുദ്യോഗസ്ഥ അംഗങ്ങളായി നാമനിർദ്ദേശം ചെയ്തുവന്നു. കോട്ടയം (1907, 1911, 1914, 1917), തിരുവനന്തപുരം (1908, 1912, 1915, 1918), പത്മനാഭപുരം (1910, 1914, 1917), കൊല്ലം (1910, 1913, 1916, 1919) എന്ന ക്രമത്തിലാണ് ഈ തെരഞ്ഞെടുപ്പ് നടന്നത്. ദേവികുളം ഡിവിഷന്റെ പ്രതിനിധിയെ തോട്ടം ഉടമകളുടെ ശുപാർശ അനുസരിച്ച് നിയമിച്ചുവന്നു.

തിരുവിതാംകൂർ നിയമനിർമ്മാണ സമിതി (ലെജിസ്ലേറ്റീവ് കൗൺസിൽ) 1919 സെപ്റ്റംബർ 6-ലെ (1095-ലെ ഒന്നാം) റഗുലേഷൻ അനുസരിച്ച് പരിഷ്കരിച്ചു. അംഗസംഖ്യ പരമാവധി 25 ആയി വർദ്ധിപ്പിച്ചു. പതിനൊന്ന് അനൗദ്യോഗസ്ഥ അംഗങ്ങളിൽ എട്ട് പേർ തെരഞ്ഞെടുക്കപ്പെട്ടവരായിരിക്കാൻ വ്യവസ്ഥ ചെയ്തിരുന്നു. അവരിൽ നാല് പേർ ഡിവിഷനുകളുടെ പ്രതിനിധികൾ ആയിരുന്നു.

ഭൂനികുതി ഇനത്തിൽ 25 രൂപയിൽ കുറയാതെ കൊടുക്കുകയോ, ചെലവ് കഴിച്ച് 2000 രൂപയിൽ കുറയാതെ ആദായം ഉണ്ടായിരിക്കുകയോ ചെയ്യുന്നവർക്ക് ഡിവിഷൻ പ്രതിനിധികളുടെ തെരഞ്ഞെടുപ്പിൽ വോട്ടവകാശത്തിനും, സ്ഥാനാർത്ഥിത്വത്തിനും അർഹത ഉണ്ടായിരുന്നു.

1919 ഒക്ടോബർ 20-ലെ വിജ്ഞാപനം (തിരുവിതാംകൂർ ഗവൺമെന്റ് ഗസറ്റ്-1919 ഒക്ടോബർ 21) അനുസരിച്ച് പത്മനാഭപുരം ഡിവിഷൻ, തിരുവനന്തപുരം ഡിവിഷൻ, കൊല്ലം ഡിവിഷൻ, കോട്ടയം-ദേവികുളം ഡിവിഷനുകൾ, തോട്ടക്കാർ, ജന്മികൾ, പട്ടണ പരിഷ്കരണ കമ്മിറ്റികൾ, കച്ചവടക്കാർ എന്നിവയാണ് എട്ട് നിയോജകമണ്ഡലങ്ങൾ.

ഇതനുസരിച്ച് രൂപീകരിച്ച നിയമസമിതിയിലേക്ക് ആദ്യ തെരഞ്ഞെടുപ്പ് നടന്നത് 1920 ജനുവരി 10, 12, 13 തീയതികളിലാണ്. അങ്ങനെ തിരുവിതാംകൂർ നിയമനിർമ്മാണ സമിതിയിൽ ആദ്യമായി ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളുണ്ടായി.

ലെജിസ്ലേറ്റീവ് കൗൺസിൽ 1921 ഒക്ടോബർ രണ്ടിലെ (1921-ലെ രണ്ടാം) റെഗുലേഷൻ പ്രകാരം വീണ്ടും പരിഷ്കരിച്ചു. അംഗസംഖ്യ 50 ആയി വർദ്ധിപ്പിച്ചു. അതനുസരിച്ച് തെരഞ്ഞെടുക്കപ്പെട്ട 28 പേരും നാമനിർദ്ദേശം ചെയ്യപ്പെട്ട 22 പേരുമാണുണ്ടായിരുന്നത്. നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ 15 പേർ ഉദ്യോഗസ്ഥരും ഏഴ് പേർ അനുദ്യോഗസ്ഥരുമായിരുന്നു. അനുദ്യോഗസ്ഥ നാമനിർദ്ദേശത്തിലൂടെ വിവിധ സമുദായങ്ങൾക്ക് പ്രാതിനിധ്യം നൽകിയിരുന്നു. വനിതകൾക്ക് ഇദംപ്രഥമമായി സമ്മതിദാനത്തിനും സമാജികസ്ഥാനത്തിനും അർഹത ലഭിച്ചു. ഇതിന്റെ അടിസ്ഥാനത്തിൽ 1922 ഏപ്രിൽ 27-ന് തെരഞ്ഞെടുപ്പ് നടന്നു.

അഞ്ച് രൂപയിൽ കുറയാതെ ഭൂനികുതി കൊടുക്കുകയോ ഒരു മുനിസിപ്പാലിറ്റിയിൽ ഒരു രൂപയിൽ കുറയാതെ ഭൂനികുതിയോ കെട്ടിടനികുതിയോ കൊടുക്കുകയോ ഏതെങ്കിലും തൊഴിൽ നികുതി കൊടുക്കുകയോ ചെയ്യുന്നവർക്കും വിദ്യാർത്ഥികളല്ലാത്ത ബിരുദധാരികൾക്കും സ്ത്രീ പുരുഷ ഭേദമില്ലാതെ സാമാന്യ നിയോജകമണ്ഡലങ്ങളിൽ വോട്ടവകാശത്തിനും സ്ഥാനാർത്ഥിത്വത്തിനും വ്യവസ്ഥ ചെയ്തിരുന്നു.

## 1921 ഡിസംബർ 26-ലെ വിജ്ഞാപനം (ഗസറ്റ്-1921 ഡിസംബർ 27) അനുസരിച്ച് രൂപീകരിച്ച നിയോകമണ്ഡലങ്ങൾ :

*സാമാന്യ നിയോജകമണ്ഡലങ്ങൾ 23/സീറ്റ് 23* :-തിരുവനന്തപുരം (ജനറൽ അർബൻ), അഗസ്തീശ്വരം, ഇരണിയർ-വിളവൻകോട്, കൽക്കുളം-തോവാള, നെയ്യാറ്റിൻകര, തിരുവനന്തപുരം-നെടുമങ്ങാട്, ചിറയിൻകീഴ്, കൊല്ലം, പത്തനാപുരം-ചെങ്കോട്ട, കൊട്ടാരക്കര-കുന്നത്തൂർ, കരുനാഗപ്പള്ളി, മാവേലിക്കര-കാർത്തികപ്പള്ളി, അമ്പലപ്പുഴ, തിരുവല്ല, ചെങ്ങന്നൂർ-പത്തനംതിട്ട,



കോട്ടയം, ചേർത്തല, ചങ്ങനാശ്ശേരി-മീനച്ചിൽ, വൈക്കം-ഏറ്റുമാനൂർ, മൂവാറ്റുപുഴ, തൊടുപുഴ-കുന്നത്തുനാട്, ആലങ്ങാട്-പറവൂർ, പീരുമേട്-ദേവികുളം.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 5/സീറ്റ് 5* :-തിരുവിതാംകൂർ തോട്ടക്കാർ, തിരുവിതാംകൂർ ജന്മികൾ, ഇടവക, വാണിജ്യവ്യവസായം തെക്ക്, വാണിജ്യവ്യവസായം വടക്ക്.

താലൂക്ക് പുനഃസംഘടനയുടെ (1922) പശ്ചാത്തലത്തിൽ അടുത്ത തെരഞ്ഞെടുപ്പിന് മുമ്പായി നിയോജകമണ്ഡല അതിർത്തി നിർണ്ണയം നടന്നു. ഇതിന്റെ അടിസ്ഥാനത്തിൽ മൂന്ന് തെരഞ്ഞെടുപ്പുകൾ (1925 മേയ് 14, 16; 1928 മേയ് 26, 28; 1931 മേയ് 20, 23) നടന്നു.

## 1924 ഡിസംബർ 28-ലെവിജ്ഞാപനം (ഗസറ്റ് 1924 ഡിസംബർ 30) അനുസരിച്ച് രൂപീകരിച്ച നിയോജകമണ്ഡലങ്ങൾ

*സാമാന്യ നിയോജകമണ്ഡലങ്ങൾ 23/സീറ്റ് 23* :- തിരുവനന്തപുരം (ജനറൽ അർബൻ), തോവാള, അഗസ്തീശ്വരം, കൽക്കുളം-വിളവൻകോട്, നെയ്യാറ്റിൻകര, തിരുവനന്തപുരം- നെടുമങ്ങാട്, ചിറയിൻകീഴ്, കൊല്ലം, പത്തനാപുരം-ചെങ്കോട്ട, കൊട്ടാരക്കര-കുന്നത്തൂർ, കരുനാഗപ്പള്ളി, മാവേലിക്കര- കാർത്തികപ്പിള്ളി അമ്പലപ്പുഴ, പത്തനംതിട്ട, തിരുവല്ല, കോട്ടയം, ചേർത്തല, വൈക്കം, ചങ്ങനാശ്ശേരി-പീരുമേട്, മീനച്ചിൽ-ദേവികുളം, മൂവാറ്റുപുഴ-തൊടുപുഴ, കുന്നത്തുനാട്, പറവൂർ.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 5/സീറ്റ് 5* :- തിരുവിതാംകൂർ തോട്ടക്കാർ, തിരുവിതാംകൂർ ജന്മികൾ, ഇടവക, വാണിജ്യവ്യവസായം തെക്ക്, വാണിജ്യവ്യവസായം വടക്ക്.

## ശ്രീമൂലം പ്രജാസഭ (1904-1932)

ജനാഭിലാഷങ്ങൾ പ്രതിഫലിപ്പിക്കാനും അവരുടെ അടിയന്തിരപ്രശ്നങ്ങൾ അവതരിപ്പിക്കാനും അർത്ഥവത്തായ ചർച്ചകളിലൂടെ പരിഹാരമാർഗ്ഗങ്ങൾ കണ്ടെത്താനുമുള്ള സുപ്രധാന വേദിയാണ് നിയമസഭ എന്ന വസ്തുത പരിഗണിച്ചാണ് ശ്രീമൂലം തിരുനാൾ രാമവർമ്മ മഹാരാജാവ് 1904 ഒക്ടോബർ ഒന്നിന് നിർണായകമായ ഒരു ഉത്തരവിലൂടെ രണ്ടാമതൊരു നിയമസഭാവേദിക്ക്-ശ്രീമൂലം പ്രജാസഭക്ക് (Travancore Sri Mulam Popular Assembly) രൂപം നൽകിയത്. നിയമനിർമ്മാണാധികാരമോ ഭരണപങ്കാളിത്തമോ ഇല്ലാത്ത പ്രജാസഭയുടെ കാലാവധി ഓരോ വർഷമായിരുന്നു. കൃഷി, വ്യവസായം, കച്ചവടം എന്നീ മേഖലകളുടെ പ്രതിനിധികളായ 100 രൂപയിൽ കുറയാത്ത കരം തീരുവയുള്ളവരും 6,000 രൂപ വാർഷിക വരുമാനമുള്ളവരുമായ വ്യക്തികളെയാണ് ഡിവിഷൻ പേഷ്കാർമാർ 1904-ൽ ഈ സഭയിലേക്ക് തെരഞ്ഞെടുത്തത്.

1904 ഒക്ടോബർ 22-ന് കൂടിയ പ്രഥമയോഗത്തിൽ 88 അംഗങ്ങൾ പങ്കെടുത്തു. അങ്ങനെ ജനപ്രാതിനിധ്യ സ്വഭാവമുള്ള 'ജനകീയ' നിയമസഭ അന്ന് ജന്മമെടുത്തു. പക്ഷേ, ഭൂപ്രഭുക്കന്മാരും ധനികവ്യാപാരികളുമായ നാട്ടുപ്രമാണിമാരിൽനിന്ന് ദിവാൻപേഷ്കാർ തെരഞ്ഞെടുക്കുന്നവർക്ക് മാത്രമായിരുന്നു അന്ന് പ്രജാസഭാംഗത്വം. കോട്ടയം-33, കൊല്ലം-30, തിരുവനന്തപുരം-12, പത്മനാഭപുരം (തെക്കൻ)-13 എന്നിങ്ങനെയായിരുന്നു ഓരോ ഡിവിഷനിൽനിന്ന് നാമനിർദ്ദേശം ചെയ്യപ്പെട്ട അംഗങ്ങളുടെ എണ്ണം.

എന്നാൽ അടുത്ത സമ്മേളനം (1905 ഒക്ടോബർ 21, 23, 24) മുതൽ അംഗങ്ങളെ തെരഞ്ഞെടുക്കാനുള്ള അവകാശം ജനങ്ങൾക്ക് ലഭിച്ചു. 1905 മേയ് ഒന്നിന് പ്രസിദ്ധപ്പെടുത്തിയ തിരുവിതാംകൂർ ശ്രീമൂലം പ്രജാസഭയുടെ ഘടനയെയും നടപടികളെയും കുറിച്ചുള്ള ചട്ടങ്ങളിൽ അംഗങ്ങളെ വർഷംതോറും (ചിങ്ങമാസത്തിൽ) തെരഞ്ഞെടുക്കാനും അംഗസംഖ്യ പരമാവധി 100 ആയി നിജപ്പെടുത്താനും വ്യവസ്ഥ ചെയ്തിരുന്നു. രണ്ടും മൂന്നും നാലും സമ്മേളനങ്ങളിൽ (1905 ഒക്ടോബർ, 1907 ജനുവരി, 1908 ഒക്ടോബർ) മുഴുവൻ അംഗങ്ങളും പങ്കെടുത്തെങ്കിലും അഞ്ചും ആറും സമ്മേളനത്തിൽ (1908 നവംബർ, 1910 ജനുവരി) ആകെയുള്ള അംഗസംഖ്യയിൽ കുറവുണ്ടായി.



പ്രജാസഭാംഗങ്ങളെ തെരഞ്ഞെടുക്കുവാനുള്ള അവകാശം പൊതുജനങ്ങൾക്ക് നൽകിയിരുന്നു വെങ്കിലും എല്ലാവർക്കും സമ്മതിദാനാവകാശമില്ലായിരുന്നു എന്നത് ഒരു പ്രത്യേകതയായിരുന്നു. അമ്പത് രൂപയിൽ കുറയാതെ കരം തീരുവയുള്ളവർക്കും 3000 രൂപയിൽ കുറയാത്ത വാർഷിക വരുമാനമുള്ളവർക്കും സർവ്വകലാശാല ബിരുദധാരികൾക്കുമായിരുന്നു അതാത് താലൂക്കുകളുടെ പ്രതിനിധികളെ തെരഞ്ഞെടുക്കാനവകാശം. വനിതകൾക്കും സർക്കാർ ജീവനക്കാർക്കും വോട്ടവകാശമില്ലായിരുന്നു.

ഡിവിഷൻ ആസ്ഥാനം ഉൾപ്പെടുന്ന നാല് താലൂക്കുകൾക്ക് (അഗസ്തീശ്വരം, തിരുവനന്തപുരം, കൊല്ലം, കോട്ടയം) മൂന്നും ശേഷിച്ച 27 താലൂക്കുകൾക്ക് രണ്ടും പേരെ തെരഞ്ഞെടുക്കാമായിരുന്നു. ആകെ 66 സാമാജികരായിരുന്നു താലൂക്കുപ്രതിനിധികൾ. പത്മനാഭപുരം-11, തിരുവനന്തപുരം-9, കൊല്ലം-23, കോട്ടയം-23 എന്നിങ്ങനെയായിരുന്നു ഓരോ ഡിവിഷന്റെയും പ്രാതിനിധ്യം. അതാത് താലൂക്ക് ആസ്ഥാനങ്ങളിൽ തഹസീൽദാറുടെ അദ്ധ്യക്ഷതയിൽ കൂടുന്ന വോട്ടർമാരുടെ യോഗമാണ് ഈ തെരഞ്ഞെടുപ്പ് നടത്തിയത്.

നാമനിർദ്ദേശം ചെയ്യപ്പെട്ട പത്തുപേരും പട്ടണപരിഷ്കരണ കമ്മിറ്റികളുടെ (തിരുവനന്തപുരം, നാഗർകോവിൽ, കൊല്ലം, ആലപ്പുഴ, കോട്ടയം) പ്രതിനിധികളായി അഞ്ചുപേരും ഉണ്ടായിരുന്നു. പട്ടണപരിഷ്കരണ കമ്മിറ്റികളിലെ അനുദ്യോഗസ്ഥ അംഗങ്ങൾക്കായിരുന്നു വോട്ടവകാശം.

വിവിധ പ്ലാന്റേഴ്സ് അസോസിയേഷനുകൾ, അഗ്രികൾച്ചറൽ അസോസിയേഷനുകൾ, ക്രിസ്ത്യൻ അസോസിയേഷനുകൾ, കാത്തലിക് അസോസിയേഷനുകൾ, കച്ചവടസംഘങ്ങൾ, എസ്.എൻ.ഡി.പി. യോഗം, ഈഴവ സമാജം, നായർ സമാജം, ജന്മിസഭ തുടങ്ങിയ അംഗീകൃത സംഘങ്ങൾക്ക് തങ്ങളുടെ പ്രതിനിധികളെ പ്രജാസഭയിലേക്ക് തെരഞ്ഞെടുത്ത് അയയ്ക്കുന്നതിന് വ്യവസ്ഥ ചെയ്തിരുന്നു. ഈ സംഘങ്ങളുടെ ആറ് മുതൽ 19 വരെ പ്രതിനിധികൾ രണ്ടാം സമ്മേളനം (1905) മുതൽ ആറാം സമ്മേളനം (1910) വരെ സംബന്ധിച്ചിരുന്നു.

1905 ആഗസ്റ്റ് മാസം മദ്ധ്യത്തിലാണ് (1081 ചിങ്ങമാസത്തിലെ ആദ്യ ആഴ്ച) രണ്ടാം പ്രജാസഭയിലേക്കുള്ള തെരഞ്ഞെടുപ്പ് നടന്നത്. ചില സംഘങ്ങൾ കർക്കടകം അവസാന ആഴ്ചയിൽ തന്നെ തെരഞ്ഞെടുപ്പ് നടത്തിയിരുന്നു. കേരളത്തിൽ ഒരു നിയമസഭാ തെരഞ്ഞെടുപ്പിൽ വോട്ടവകാശമുണ്ടാകുന്നത് ആദ്യമായിട്ടാണ്. താലൂക്കുകളിലെയും പട്ടണപരിഷ്കരണ കമ്മിറ്റികളിലെയും അംഗീകൃത സംഘങ്ങളിലെയും വോട്ടർമാരെ കേരള നിയമസഭാ ചരിത്രത്തിലെ ആദ്യത്തെ നിയോജകമണ്ഡലങ്ങളായി കണക്കാക്കാം.

1910 ജൂലൈ 31-ലെ വിജ്ഞാപനത്തിലൂടെ ശ്രീമൂലം പ്രജാസഭയുടെ ഘടനയിൽ കാര്യമായ പരിഷ്കാരം വരുത്തി. താലൂക്കുകളുടെയും തോട്ടക്കാരുടെയും കച്ചവടക്കാരുടെയും പട്ടണപരിഷ്കരണ കമ്മിറ്റികളുടെയും ജന്മികളുടെയും പ്രതിനിധികളും നാമനിർദ്ദേശം ചെയ്യപ്പെട്ടവരും ചേർന്നതായിരുന്നു അംഗങ്ങൾ. എല്ലാ മലയാള വർഷവും തുലാംമാസത്തിൽ (ഒക്ടോബർ-നവംബർ) തെരഞ്ഞെടുപ്പും കുംഭമാസത്തിൽ (ഫെബ്രുവരി-മാർച്ച്) സമ്മേളനവും നടത്താനാണ് വ്യവസ്ഥ ചെയ്തിരുന്നത്. ഏഴാം സമ്മേളനത്തിൽ (1911) 70 പേരും എട്ടാംസമ്മേളനത്തിൽ (1912) 80 പേരും ഒമ്പതാം സമ്മേളനത്തിൽ (1913) 90 പേരുമാണ് ആകെ ഉണ്ടായിരുന്നത്. പത്താംസമ്മേളനം (1914) മുതൽ ആകെ അംഗസംഖ്യ വീണ്ടും 100 ആയി.

### *താലൂക്ക് പ്രതിനിധികൾ*

പുതിയ വിജ്ഞാപനം അനുസരിച്ച് ഏഴാം സമ്മേളനം (1911) മുതൽ താലൂക്ക് പ്രതിനിധികളുടെ എണ്ണം 42 ആയി കുറച്ചു. രണ്ട് പ്രതിനിധികളെ തെരഞ്ഞെടുക്കേണ്ട താലൂക്കുകളിലെ പകുതികളെ രണ്ട് ഗ്രൂപ്പുകളായി വിഭജിച്ചാണ് തെരഞ്ഞെടുപ്പ് നടത്തിയത്. വോട്ടവകാശത്തിനുള്ള യോഗ്യതകളിൽ വാർഷിക വരുമാനത്തിന്റെ പരിധി 3000 രൂപയിൽ നിന്ന് 2000 രൂപയായി കുറച്ചു.



അഗസ്തീശ്വരം, കൽക്കുളം, നെയ്യാറ്റിൻകര, തിരുവനന്തപുരം, കൊല്ലം, കരുനാഗപ്പള്ളി, തിരുവല്ല, ചേർത്തല, കോട്ടയം, ചങ്ങനാശ്ശേരി എന്നീ പത്ത് താലൂക്കുകൾക്ക് രണ്ടും ശേഷിച്ച 22 താലൂക്കുകൾക്ക് ഒന്നും ആയിരുന്നു പ്രാതിനിധ്യം. ഈ സമ്മേളനത്തിൽ ദേവികുളം താലൂക്കിന് പ്രാതിനിധ്യം (ഒന്ന്) ലഭിച്ചു. എട്ടാംസമ്മേളനം (1912) മുതൽ പീരുമേട് താലൂക്കിന് പ്രാതിനിധ്യം (ഒന്ന്) ലഭിച്ചതോടെ താലൂക്ക് പ്രതിനിധികളുടെ എണ്ണം 43 ആയി. ഒമ്പതാം സമ്മേളനത്തിലും (1913) തുടർന്നും താലൂക്ക് പ്രതിനിധികളുടെ ആകെ എണ്ണത്തിൽ (43) മാറ്റമുണ്ടായില്ല.

1913 സെപ്റ്റംബർ 23-ലെ ഗസറ്റ് വിജ്ഞാപനപ്രകാരം നെയ്യാറ്റിൻകര, തിരുവനന്തപുരം, ചിറയിൻകീഴ്, കൊല്ലം, കരുനാഗപ്പള്ളി, മാവേലിക്കര, ചെങ്ങന്നൂർ, തിരുവല്ല, ചേർത്തല, മൂവാറ്റുപുഴ എന്നീ പത്ത് താലൂക്കുകൾക്ക് രണ്ടും ശേഷിച്ച 23 താലൂക്കുകൾക്ക് ഒന്നും ആയിരുന്നു പ്രാതിനിധ്യം. പത്താം സമ്മേളനം (1914) മുതൽ പതിനഞ്ചാം സമ്മേളനം (1919) വരെ താലൂക്കുകളുടെ പ്രാതിനിധ്യം ഇതായിരുന്നു.

പത്തനംതിട്ട താലൂക്കിന് പ്രാതിനിധ്യം (ഒന്ന്) ലഭിച്ചതോടെ (16-ാം സമ്മേളനം) ചെങ്ങന്നൂർ താലൂക്കിന്റെ പ്രാതിനിധ്യം രണ്ടിൽ നിന്ന് ഒന്നായി കുറഞ്ഞു. ചുരുക്കത്തിൽ 16-ാം സമ്മേളനം (1920) മുതൽ 18-ാം സമ്മേളനം (1922) വരെ ഒമ്പത് താലൂക്കുകൾക്ക് രണ്ടും 25 താലൂക്കുകൾക്ക് ഒന്നും ആയിരുന്നു പ്രാതിനിധ്യം. ഏറ്റവും കൂടുതൽ താലൂക്കുകൾ (34) ഉണ്ടായിരുന്നത് ഈ കാലഘട്ടത്തിലാണ്.

ഇരണിയൽ, ചെങ്ങന്നൂർ, ഏറ്റുമാനൂർ, ആലങ്ങാട് എന്നീ താലൂക്കുകൾ 1922-ൽ നിർത്തലാക്കിയതോടെ 13 താലൂക്കുകളുടെ പ്രാതിനിധ്യം രണ്ടും 17 താലൂക്കുകളുടെ പ്രാതിനിധ്യം ഒന്നും ആയി. ശ്രീമൂലം പ്രജാസഭയുടെ അവസാനത്തെ പത്ത് (19-28) സമ്മേളനങ്ങളിൽ (1923-1932) കൽക്കുളം, നെയ്യാറ്റിൻകര, തിരുവനന്തപുരം, ചിറയിൻകീഴ്, കൊല്ലം, കരുനാഗപ്പള്ളി, തിരുവല്ല, അമ്പലപ്പുഴ, കോട്ടയം, ചങ്ങനാശ്ശേരി, ചേർത്തല, കുന്നത്തുനാട്, മീനച്ചൽ എന്നീ താലൂക്കുകളിൽനിന്ന് തെരഞ്ഞെടുക്കപ്പെട്ട രണ്ട് അംഗങ്ങളുണ്ടായിരുന്നു.

താലൂക്കുകളുടെ എണ്ണത്തിലും രൂപത്തിലും മാറ്റമുണ്ടായെങ്കിലും ഒമ്പതാം സമ്മേളനം (1913) മുതൽ 28-ാം സമ്മേളനം (1932) വരെ താലൂക്ക് പ്രതിനിധികളുടെ ആകെ എണ്ണത്തിൽ (43) മാറ്റമുണ്ടായില്ല.

*മറ്റ് പ്രതിനിധികൾ*

തോട്ടക്കാർക്ക് നാല് പ്രതിനിധികളെ തെരഞ്ഞെടുക്കാമായിരുന്നു. മദ്ധ്യ തിരുവിതാംകൂർ, ദക്ഷിണ തിരുവിതാംകൂർ തുടങ്ങി വിവിധ പ്ലാന്റേഴ്സ് അസോസിയേഷനുകളാണ് ഈ തെരഞ്ഞെടുപ്പ് നടത്തിയത്.

കോട്ടാർ-നാഗർകോവിൽ, തിരുവനന്തപുരം, കൊല്ലം, കായംകുളം, ആലപ്പുഴ, കോട്ടയം എന്നീ ആറ് പട്ടണങ്ങളിൽ 5000 രൂപയിൽ കുറയാതെ മുടക്കി കച്ചവടം ചെയ്യുന്ന കച്ചവടക്കാരുടെ സംഘങ്ങൾക്ക് ഓരോ പ്രതിനിധിയെ തെരഞ്ഞെടുത്തയയ്ക്കാൻ വ്യവസ്ഥ ചെയ്തിരുന്നു. പത്താം സമ്മേളനം (1914) മുതൽ ചങ്ങനാശ്ശേരിക്കും പ്രാതിനിധ്യം ലഭിച്ചു.

പട്ടണപരിഷ്കരണ കമ്മിറ്റികൾക്ക് ഓരോ പ്രതിനിധിയെ പ്രജാസഭയിലേക്ക് അയയ്ക്കാമായിരുന്നു. കമ്മിറ്റികളിലെ അനുദ്യോഗസ്ഥ സാമാജികർക്കായിരുന്നു തെരഞ്ഞെടുക്കപ്പെടാൻ അർഹത. തിരുവനന്തപുരം, നാഗർകോവിൽ, കൊല്ലം, ആലപ്പുഴ, കോട്ടയം എന്നീ അഞ്ച് പട്ടണങ്ങൾക്ക് രണ്ടാം സമ്മേളനം (1905) മുതലേ പ്രാതിനിധ്യമുണ്ടായിരുന്നു. കായംകുളം, തിരുവല്ല, വൈക്കം, ആലുവ എന്നീ നാല് പട്ടണങ്ങൾക്ക് എട്ടാം സമ്മേളനം (1912) മുതലും കുളച്ചൽ, പത്മനാഭപുരം, ചെങ്കോട്ട, ചങ്ങനാശ്ശേരി എന്നീ നാല് പട്ടണങ്ങൾക്ക് ഒമ്പതാം സമ്മേളനം (1913) മുതലും കുഴിത്തുറ, നെയ്യാറ്റിൻകര, ആറ്റിങ്ങൽ, ഹരിപ്പാട്, മാവേലിക്കര, പറവൂർ എന്നീ ആറ് പട്ടണങ്ങൾക്ക് പത്താം സമ്മേളനം (1914) മുതലും പ്രജാസഭയിൽ പ്രാതിനിധ്യം ലഭിച്ചു.പട്ടണപരിഷ്കരണ കമ്മിറ്റികൾ



(ടൗൺ ഇംപ്രൂവ്മെന്റ് കമ്മിറ്റി) 1920-ൽ മുനിസിപ്പാലിറ്റികളാക്കിയപ്പോഴും പ്രജാസഭയിലെ പ്രാതിനിധ്യം തുടർന്നു.

ജന്മിമാരുടെ പ്രതിനിധികളായി നാലുപേരെ തെരഞ്ഞെടുക്കാമായിരുന്നു. ജന്മിഭൂമിയിലുള്ള ഉടമസ്ഥാവകാശമുള്ള ആളാണ് 'ജന്മി' (Land holder). കരമൊഴിവാക്കിയതോ രാജഭോഗം നൽകേണ്ടതോ ആയ ഭൂമിയാണ് ജന്മിഭൂമി. 2000 രൂപയിൽ കുറയാതെ വാർഷിക വരുമാനമുള്ള ജന്മിമാർക്കാണ് വോട്ടവകാശത്തിനും സ്ഥാനാർത്ഥിത്വത്തിനും അർഹത. ഒരു ഡിവിഷന് ഒരു പ്രതിനിധി എന്നതായിരുന്നു വ്യവസ്ഥ (10 മുതൽ 18 വരെ സമ്മേളനങ്ങൾ 1914-1922). ദേവികുളം ഡിവിഷന് പ്രാതിനിധ്യമില്ലായിരുന്നു. ഏഴ് മുതൽ ഒമ്പത് വരെ സമ്മേളനങ്ങളിൽ (1911, 1912, 1913) മൂന്നു പ്രതിനിധികളാണുണ്ടായിരുന്നത്. പത്മനാഭപുരം-തിരുവനന്തപുരം ഡിവിഷനുകൾ ചേർന്ന് ഒന്നും, കൊല്ലം ഡിവിഷൻ ഒന്നും, കോട്ടയം ഡിവിഷൻ ഒന്നും പ്രതിനിധിയെയാണ് അയച്ചിരുന്നത്. പത്മനാഭപുരം ഡിവിഷൻ തിരുവനന്തപുരം ഡിവിഷനോട് ചേർത്തതിനെ (1922) തുടർന്ന് പഴയ പത്മനാഭപുരം ഡിവിഷൻ തിരുവനന്തപുരം-1 എന്നും പഴയ തിരുവനന്തപുരം ഡിവിഷൻ തിരുവനന്തപുരം-2 എന്നും ജന്മിമാരുടെ നിയോജകമണ്ഡലങ്ങൾ അറിയപ്പെട്ടു. 19-ാം സമ്മേളനം (1923) മുതൽ തിരുവനന്തപുരം-1, തിരുവനന്തപുരം-2, കൊല്ലം, കോട്ടയം എന്നിവയായിരുന്നു ജന്മിമാരുടെ നിയോജകമണ്ഡലങ്ങൾ.

നാമനിർദ്ദേശം ചെയ്യപ്പെട്ട അംഗങ്ങളുടെ എണ്ണം ആദ്യം പത്ത് എന്ന് വ്യവസ്ഥ ചെയ്തിരുന്നു. ഏഴാം സമ്മേളനത്തിൽ (1911) ഇതായിരുന്നു സ്ഥിതി. എട്ട് (1912), ഒമ്പത് (1913) സമ്മേളനങ്ങളിൽ യഥാക്രമം 16-ഉം 22-ഉം നാമനിർദ്ദേശം ചെയ്യപ്പെട്ട അംഗങ്ങളുണ്ടായിരുന്നു. പത്താം സമ്മേളനം (1914) മുതൽ 28-ാം സമ്മേളനം (1932) വരെ 23 പേരെ വീതം നാമനിർദ്ദേശം ചെയ്തു.

പത്താം സമ്മേളനം (1914) മുതൽ താലൂക്കുകളുടെയും (43) തോട്ടക്കാരുടെയും (നാല്) കച്ചവടക്കാരുടെയും (ഏഴ്) പട്ടണപരിഷ്കരണ കമ്മിറ്റികളുടെയും (19) ജന്മികളുടെയും (നാല്) പ്രതിനിധികളും നാമനിർദ്ദേശം ചെയ്യപ്പെട്ട 23 പേരും ചേർന്ന് 100 അംഗങ്ങൾ ഉണ്ടായിരുന്നു.

വനിതകൾക്ക് ശ്രീമൂലം പ്രജാസഭയില അംഗങ്ങളാകാനും പ്രതിനിധികളെ തെരഞ്ഞെടുക്കാനുള്ള അധികാരം നൽകാനുള്ള റീജന്റ് മഹാറാണിയുടെ തീരുമാനത്തെ തുടർന്ന് സർക്കാർ 1930 നവംബർ 25-ന് ഉത്തരവ് പുറപ്പെടുവിച്ചു. പ്രജാസഭയുടെ അവസാനത്തെ രണ്ട് (27, 28) സമ്മേളനങ്ങളിൽ (1931, 1932) വനിതകളെ നാമനിർദ്ദേശം ചെയ്തു.

ശ്രീമൂലം പ്രജാസഭയുടെ നടപടികളും തെരഞ്ഞെടുപ്പ് ചട്ടങ്ങളും സമഗ്രമായി പരിഷ്കരിക്കുന്നതിന് 1922-ൽ ശ്രമിച്ചെങ്കിലും അത് പരാജയപ്പെടുകയാണുണ്ടായത്.

*ദ്വിമണ്ഡല സംവിധാനം*

ശ്രീ ചിത്തിര തിരുനാൾ മഹാരാജാവിന്റെ 1932 ഒക്ടോബർ 28-ലെ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് റീഫോംസ് (1108-ലെ രണ്ടാം) റെഗുലേഷൻ പ്രകാരം ദ്വിമണ്ഡല സംവിധാനം ഏർപ്പെടുത്തി. 1933 ജനുവരി ഒന്നിന് ശ്രീമൂലം സഭ (ശ്രീമൂലം അസംബ്ലി) എന്ന് പേരുള്ള അധോസഭയും ശ്രീ ചിത്തിര സംസ്ഥാന സമിതി (ശ്രീ ചിത്തിരാ സ്റ്റേറ്റ് കൗൺസിൽ) എന്ന് പേരുള്ള ഉപരിസഭയും നിലവിൽ വന്നതോടെ നിയമസമിതിയുടെയും പ്രജാസഭയുടെയും പ്രവർത്തനം അവസാനിച്ചു.

1933-ലെ നിയോജകമണ്ഡല അതിർത്തി നിർണ്ണയം അനുസരിച്ച് ഒന്നും (1933) 1936-37-ലെ അതിർത്തി നിർണ്ണയം അനുസരിച്ച് രണ്ടും (1937, 1944) തെരഞ്ഞെടുപ്പുകൾ നടന്നു. 1936-37-ലെ അതിർത്തി നിർണ്ണയത്തോടെ സമുദായങ്ങൾക്ക് ഏതാനും സീറ്റ് സംവരണം ചെയ്തു. 1939-ൽ ദേവികുളം ഡിവിഷൻ കോട്ടയം ഡിവിഷനോട് ചേർക്കുകയും ചേർത്തല താലൂക്ക് കോട്ടയം ഡിവിഷനിൽ നിന്ന് കൊല്ലം ഡിവിഷനിലേക്ക് മാറ്റുകയും ചെയ്തെങ്കിലും ഫലത്തിൽ നിയോജകമണ്ഡലങ്ങളുടെ പരിധിക്ക് മാറ്റമുണ്ടായില്ല.



## ശ്രീമൂലം സഭ (1933–1947)

തിരുവിതാംകൂർ ശ്രീമൂലം സഭ (Travancore Sri Mulam Assembly)-യുടെ അംഗസംഖ്യ തെരഞ്ഞെടുക്കപ്പെട്ട 48 പേരും നാമനിർദ്ദേശം ചെയ്യപ്പെട്ട 24 പേരും ചേർന്ന് 72 ആയിരുന്നു. ഇതിൽ നാമനിർദ്ദേശം ചെയ്യപ്പെട്ട 24 പേരിൽ 10 ഉദ്യോഗസ്ഥരും 14 അനുദ്യോഗസ്ഥരും ഉൾപ്പെട്ടിരുന്നു.

## 1933 മാർച്ച് 14-ലെ ശ്രീമൂലം അസംബ്ലി തെരഞ്ഞെടുപ്പ് ചട്ടങ്ങൾ (ഗസറ്റ് 1933 മാർച്ച് 14) പ്രകാരമുള്ള നിയോജകമണ്ഡങ്ങൾ

*സാമാന്യ നിയോജകമണ്ഡലങ്ങൾ 43/സീറ്റ് 43* :- തിരുവനന്തപുരം (ജനറൽ അർബൻ), തോവാള അഗസ്തീശ്വരം, കൽക്കുളം-1, കൽക്കുളം-2, വിളവൻകോട്, നെയ്യാറ്റിൻകര-1, നെയ്യാറ്റിൻ കര-2, നെടുമങ്ങാട്, തിരുവനന്തപുരം, ചിറയിൻകീഴ്-1, ചിറയിൻകീഴ്-2, കൊല്ലം-1, കൊല്ലം-2, കരുനാഗപ്പള്ളി, കാർത്തികപ്പള്ളി-1, കാർത്തികപ്പിള്ളി-2, കൊട്ടാരക്കര, കുന്നത്തൂർ-പത്തനാപുരം, ചെങ്കോട്ട, മാവേലിക്കര, പത്തനംതിട്ട, അമ്പലപ്പുഴ-1, അമ്പലപ്പുഴ-2, തിരുവല്ല-1, തിരുവല്ല-2, തിരുവല്ല-3, കോട്ടയം-1, കോട്ടയം-2, ചേർത്തല-1, ചേർത്തല-2, വൈക്കം, ചങ്ങനാശ്ശേരി-1, ചങ്ങനാ ശ്ശേരി-പീരുമേട്-2, മീനച്ചിൽ-1, മീനച്ചൽ-2, മൂവാറ്റുപുഴ-1, മൂവാറ്റുപുഴ-2, തൊടുപുഴ-ദേവികുളം, ആലുവ, കുന്നത്തുനാട്-1, കുന്നത്തുനാട്-2, പറവൂർ.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 5/സീറ്റ് 5* :-തിരുവിതാംകൂർ തോട്ടക്കാർ, തിരുവിതാംകൂർ ജന്മികൾ തെക്ക്, തിരുവിതാംകൂർ ജന്മികൾ വടക്ക്, വാണിജ്യവ്യവസായം തെക്ക്, വാണിജ്യ വ്യവസായം വടക്ക്.

അഞ്ച് രൂപയിൽ കുറയാതെ ഭൂനികുതി കൊടുക്കുകയോ ഒരു മുനിസിപ്പാലിറ്റിയിൽ ഒരു രൂപ യിൽ കുറയാതെ ഭൂനികുതിയോ കെട്ടിടനികുതിയോ തൊഴിൽ നികുതിയോ കൊടുക്കുകയോ ചെയ്യുന്നവർക്കും വിദ്യാർത്ഥികളല്ലാത്ത ബിരുദധാരികൾക്കും ആദായനികുതിദായകർക്കും സാമാന്യ നിയോജകമണ്ഡലങ്ങളിൽ വോട്ടവകാശത്തിന് വ്യവസ്ഥ ചെയ്തിരുന്നു.

ഈ നിയോജകമണ്ഡലങ്ങളുടെ അടിസ്ഥാനത്തിൽ 1933 ജൂൺ 17, 20 തീയതികളിലായി തെരഞ്ഞെടുപ്പ് നടന്നു. നാമനിർദ്ദേശം ചെയ്യപ്പെട്ട 14 അനുദ്യോഗസ്ഥരിൽ ഈഴവർക്കും (4) മുസ്ലീ ങ്ങൾക്കും (2) ലത്തീൻ ക്രിസ്ത്യാനികൾക്കും (1) വനിതകൾക്കും (2) പ്രാതിനിധ്യം നൽകി.

നിയോജകമണ്ഡലങ്ങളുടെ അതിർത്തി 1936 നവംബർ 30-ലെ വിജ്ഞാപനം (ഗസറ്റ്-1936 ഡിസംബർ 1) അനുസരിച്ച് പുനർനിർണ്ണയിച്ചു. 22 നിയോജകമണ്ഡലങ്ങളിൽ രണ്ടെണ്ണം നാലംഗ മണ്ഡലങ്ങളും എട്ടെണ്ണം ത്രയാംഗമണ്ഡലങ്ങളും നാലെണ്ണം ദ്വയാംഗമണ്ഡലങ്ങളുമായിരുന്നു. ആകെയുള്ള 14 ബഹുഅംഗത്വ നിയോജകമണ്ഡലങ്ങളിൽ ഒമ്പതെണ്ണത്തിൽ സംവരണ സീറ്റുക ളുണ്ടായിരുന്നു. ഈഴവർക്ക് എട്ടും ലത്തീൻ കത്തോലിക്കർക്ക് മൂന്നും മുസ്ലീംഗങ്ങൾക്ക് മൂന്നും സംവരണം ചെയ്തിരുന്നു.

പുതിയ പരിഷ്കാരപ്രകാരം ഒരു രൂപയിൽ കുറയാതെ ഭൂനികുതി കൊടുക്കുകയോ ഒരു മുനിസിപ്പാലിറ്റിയിൽ ഏതെങ്കിലും തുക ഭൂനികുതിയോ, കെട്ടിടനികുതിയോ, തൊഴിൽ നികുതിയോ കൊടുക്കുകയോ ചെയ്യുന്നവർക്കും വിദ്യാർത്ഥികളല്ലാത്ത ബിരുദധാരികൾക്കും ആദായനികുതി ദായകർക്കും സാമാന്യ നിയോജകമണ്ഡലങ്ങളിൽ വോട്ടവകാശത്തിന് വ്യവസ്ഥ ചെയ്തിരുന്നു.

ഈ നിയോജകമണ്ഡലങ്ങളുടെ അടിസ്ഥാനത്തിൽ രണ്ട് തെരഞ്ഞെടുപ്പുകൾ (1937 ഏപ്രിൽ 26, 28; 1944 ജൂലൈ 10, 12, 13) നടന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 17/സീറ്റ് 43* :- തിരുവനന്തപുരം (ജനറൽ അർബൻ), തോവാള-അഗസ്തീശ്വരം (2 സീറ്റ്), കൽക്കുളം-വിളവൻകോട് (3 സീറ്റ്, ലത്തീൻ കത്തോലിക്ക), നെയ്യാറ്റിൻകര-തിരുവനന്തപുരം (3 സീറ്റ്; ഈഴവ, ലത്തീൻ കത്തോലിക്ക) ചിറയിൻകീഴ്-നെടുമ



ങ്ങാട് (3 സീറ്റ്; ഈഴവ) കൊല്ലം-കൊട്ടാരക്കര (3 സീറ്റ്; മുസ്ലീം, ഈഴവ) പത്തനാപുരം-ചെങ്കോട്ട, പത്തനംതിട്ട, തിരുവല്ല (3 സീറ്റ്), മാവേലിക്കര-കുന്നത്തൂർ (2 സീറ്റ്; ഈഴവ), കരുനാഗപ്പള്ളി-കാർത്തികപ്പിള്ളി (3 സീറ്റ്; ഈഴവ), അമ്പലപ്പുഴ-ചേർത്തല (4 സീറ്റ്; ഈഴവ, മുസ്ലീം, ലത്തീൻക ത്തോലിക്ക), വൈക്കം-കോട്ടയം (3 സീറ്റ്; ഈഴവ), ചങ്ങനാശ്ശേരി-പീരുമേട് (2 സീറ്റ്), മീനച്ചിൽ-തൊടുപുഴ (3 സീറ്റ്), മൂവാറ്റുപുഴ-ദേവികുളം (2 സീറ്റ്), കുന്നത്തുനാട്-പറവൂർ (4 സീറ്റ്; ഈഴവ, മുസ്ലീം).

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 5/സീറ്റ് 5* :-തിരുവിതാംകൂർ തോട്ടക്കാർ, തിരുവിതാംകൂർ ജന്മികൾ തെക്ക്, തിരുവിതാംകൂർ ജന്മികൾ വടക്ക്, വാണിജ്യ വ്യവസായം തെക്ക്, വാണിജ്യ വ്യവസായം വടക്ക്.

## ശ്രീചിത്തിരാ സംസ്ഥാന സമിതി (1933-1947)

തിരുവിതാംകൂർ ശ്രീ ചിത്തിരാ സംസ്ഥാന സമിതി (Travancore Sri Chitra State-Council)-യുടെ അംഗസംഖ്യ തെരഞ്ഞെടുക്കപ്പെട്ട 22 പേരും നാമനിർദ്ദേശം ചെയ്യപ്പെട്ട 15 പേരും ചേർന്ന് 37 ആയിരുന്നു. നാമനിർദ്ദേശം ചെയ്യപ്പെട്ട 15 പേരിൽ 10 ഉദ്യോഗസ്ഥരും അഞ്ച് അനുദ്യോഗസ്ഥരും ഉൾപ്പെട്ടിരുന്നു.

25 രൂപയിൽ കുറയാതെ ഭൂനികുതി കൊടുക്കുകയോ ഒരു മുനിസിപ്പാലിറ്റിയിൽ അഞ്ച് രൂപ യിൽ കുറയാതെ ഭൂനികുതിയോ കെട്ടിടനികുതിയോ കൊടുക്കുകയോ ഏതെങ്കിലും തൊഴിൽ നികുതി കൊടുക്കുകയോ ചെയ്യുന്നവർക്കും വിദ്യാർത്ഥികളല്ലാത്ത ബിരുദധാരികൾക്കും ആദായ നികുതിദായകർക്കും 100 രൂപയിൽ കുറയാതെ പെൻഷൻ വാങ്ങുന്നവർക്കും സാമാന്യ നിയോജക മണ്ഡലങ്ങളിൽ വോട്ടവകാശത്തിന് വ്യവസ്ഥ ചെയ്തിരുന്നു.

## 1933 മാർച്ച് 14-ലെ ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിൽ തെരഞ്ഞെടുപ്പ് ചട്ട ങ്ങൾ (ഗസറ്റ് 1933 മാർച്ച് 14) പ്രകാരമുള്ള നിയോജകമണ്ഡലങ്ങൾ

*സാമാന്യ നിയോജകമണ്ഡലങ്ങൾ 16/സീറ്റ് 16* :-തോവാള-അഗസ്തീശ്വരം, കൽക്കുളം-വിളവൻകോട്, നെയ്യാറ്റിൻകര-നെടുമങ്ങാട്, തിരുവനന്തപുരം, ചിറയിൻകീഴ്-നെടുമങ്ങാട്, കൊല്ലം -കരുനാഗപ്പള്ളി, കൊട്ടാരക്കര-പത്തനാപുരം-ചെങ്കോട്ട, മാവേലിക്കര-കാർത്തികപ്പിള്ളി-കുന്നത്തൂർ, അമ്പലപ്പുഴ, തിരുവല്ല-പത്തനംതിട്ട, ചങ്ങനാശ്ശേരി-പീരുമേട്, കോട്ടയം, മീനച്ചിൽ-ദേവികുളം, മൂവാറ്റുപുഴ-തൊടുപുഴ, വൈക്കം-ചേർത്തല, കുന്നത്തൂർ-പറവൂർ.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 6/സീറ്റ് 6* :- തിരുവിതാംകൂർ ജന്മികൾ, ഇടവക, മുനിസി പ്പൽ കൗൺസിലുകൾ, തിരുവിതാംകൂർ തോട്ടക്കാർ, വാണിജ്യ വ്യവസായം തെക്ക്, വാണിജ്യവ്യവ സായം വടക്ക്.

മേൽ നിയോജകമണ്ഡലങ്ങളുടെ അടിസ്ഥാനത്തിൽ 1933 ജൂൺ 17, 20 തീയതികളിൽ തെരഞ്ഞെടുപ്പ് നടന്നു.

നിയോജകമണ്ഡലങ്ങളുടെ അതിർത്തി 1937 ജനുവരി 18-ലെ വിജ്ഞാപനം (ഗസറ്റ്-1937 ജനു വരി 19) അനുസരിച്ച് പുനർനിർണ്ണയിച്ചു. 16 നിയോജകമണ്ഡലങ്ങളിൽ ആറെണ്ണം ദ്വയാംഗമണ്ഡ ലങ്ങളായിരുന്നു. അവയിൽ നാലെണ്ണത്തിൽ ഓരോ സംവരണസീറ്റുണ്ടായിരുന്നു. ഈഴവർക്ക് രണ്ടും ലത്തീൻ കത്തോലിക്കർക്ക് ഒന്നും മുസ്ലീങ്ങൾക്ക് ഒന്നും സീറ്റുകൾ സംവരണം ചെയ്തിരുന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 10/സീറ്റ് 16* :-തോവാള-അഗസ്തീശ്വരം, കൽക്കുളം-വിളവൻകോട്-നെയ്യാറ്റിൻകര (2 സീറ്റ് ലത്തീൻ കത്തോലിക്ക), തിരുവനന്തപുരം-നെടുമങ്ങാട്-ചിറയിൻകീഴ് (2 സീറ്റ്; മുസ്ലീം), കൊല്ലം-കുന്നത്തൂർ, മാവേലിക്കര-തിരുവല്ല-പത്തനംതിട്ട (2 സീറ്റ്),



കൊട്ടാരക്കര-പത്തനാപുരം-ചെങ്കോട്ട, കരുനാഗപ്പള്ളി-കാർത്തികപ്പിള്ളി, അമ്പലപ്പുഴ-ചേർത്തല, (2 സീറ്റ്; ഈഴവ), വൈക്കം-കോട്ടയം-ചങ്ങനാശ്ശേരി-പീരുമേട് (2 സീറ്റ്; ഈഴവ),പറവൂർ-കുന്നത്തുനാട്-മൂവാറ്റുപുഴ-ദേവികുളം (2 സീറ്റ്), തൊടുപുഴ-മീനച്ചിൽ.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 6/സീറ്റ് 6* :- തിരുവിതാംകൂർ ജന്മികൾ, ഇടവക, മുനിസിപ്പൽ കൗൺസിലുകൾ, തിരുവിതാംകൂർ തോട്ടക്കാർ, വാണിജ്യ വ്യവസായം തെക്ക്, വാണിജ്യ വ്യവസായം വടക്ക്.

മേൽ നിയോജകമണ്ഡലങ്ങളുടെ അടിസ്ഥാനത്തിൽ രണ്ട് തിരഞ്ഞെടുപ്പുകൾ (1937 മേയ് 3; 1944 ജൂലൈ 13) നടന്നു.

## ഉത്തരവാദ ഭരണം

തിരുവിതാംകൂർ മഹാരാജാവ് 1947 സെപ്റ്റംബർ നാലിന് ഉത്തരവാദ ഭരണപ്രഖ്യാപനം നടത്തിയതോടെ പ്രായപൂർത്തി വോട്ടവകാശം നിലവിൽവന്നു. തുടർന്ന് തിരുവിതാംകൂർ പ്രതിനിധി സമിതി (Travancore Representative Body) എന്ന പേരിൽ 120 അംഗ ഭരണഘടന നിർമ്മാണസഭ രൂപീകൃതമായി.

1947 സെപ്റ്റംബർ നാലിലെ വിളംബരമനുസരിച്ച് നവംബർ 18-ന് പ്രസിദ്ധീകരിച്ച പ്രതിനിധി സമിതി തെരഞ്ഞെടുപ്പ് ചട്ടങ്ങൾ (ഗസറ്റ്-1947 നവംബർ 17) പ്രകാരം 30 താലൂക്കുകളിലായി 80 നിയോജകമണ്ഡലങ്ങൾ (120 സീറ്റ്) രൂപീകരിച്ചു.

താലൂക്കുകളുടെ പേരിലാണ് നിയോജകമണ്ഡലങ്ങൾ അറിയപ്പെട്ടിരുന്നത്. തോവാള (1; 1), അഗസ്തീശ്വരം (1; 4), കൽക്കുളം (2;5), വിളവൻകോട് (1;4), നെയ്യാറ്റിൻകര (3; 6), നെടുമങ്ങാട് (2; 4), തിരുവനന്തപുരം (5; 7), ചിറയൻകീഴ് (4;5), കൊല്ലം (4; 7), കരുനാഗപ്പള്ളി (2; 4), കാർത്തികപ്പിള്ളി (3; 3), മാവേലിക്കര (3;4), കുന്നത്തൂർ (2; 3), കൊട്ടാരക്കര (3; 4), പത്തനാപുരം (1; 2), ചെങ്കോട്ട (1; 1), പത്തനംതിട്ട (3; 4), തിരുവല്ല (6; 7), അമ്പപ്പുഴ (3; 5), ചേർത്തല (3; 4), ചങ്ങനാശ്ശേരി (4; 5), കോട്ടയം (4; 6), വൈക്കം (3; 3), മീനച്ചിൽ (3; 4), മൂവാറ്റുപുഴ (3; 3), തൊടുപുഴ (2; 2), കുന്നത്തുനാട് (3; 5), പറവൂർ (3; 4), പീരുമേട് (1; 1), ദേവികുളം (1; 1) എന്നിങ്ങനെയാണ് ഓരോ താലൂക്കിലെയും നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം.

*നിയോജകമണ്ഡലങ്ങൾ 80/സീറ്റ് 120* :-തോവാള, അഗസ്തീശ്വരം (4 സീറ്റ്; ഹിന്ദു നാടാർ, ലത്തീൻ കത്തോലിക്ക, പറയ), കൽക്കുളം- 1, ( 3 സീറ്റ്; ഹിന്ദു നാടാർ, ലത്തീൻ കത്തോലിക്ക) കൽക്കുളം-2 (2 സീറ്റ്; ഹിന്ദു നാടാർ), വിളവൻകോട് (4 സീറ്റ്, ഹിന്ദു നാടാർ, ലത്തീൻ കത്തോലിക്ക, എസ്.ഐ.യു.സി.), നെയ്യാറ്റിൻകര-1 (2 സീറ്റ്; ഹിന്ദു നാടാർ) നെയ്യാറ്റിൻകര-2 (2 സീറ്റ്; ലത്തീൻ കത്തോലിക്ക), നെയ്യാറ്റിൻകര-3 (2 സീറ്റ്; എസ്.ഐ.യു.സി.), നെടുമങ്ങാട്-1 (2 സീറ്റ്; മുസ്ലീം), നെടുമങ്ങാട്-2 (2 സീറ്റ്; കമ്മാള), തിരുവനന്തപുരം-1 (3 സീറ്റ്; ലത്തീൻ കത്തോലിക്ക, മുസ്ലീം), തിരുവനന്തപുരം-2, തിരുവനന്തപുരം-3, തിരുവനന്തപുരം-4, തിരുവനന്തപുരം-5, ചിറയിൻകീഴ്-1, ചിറയിൻകീഴ്-2, ചിറയിൻകീഴ്-3 (2 സീറ്റ്, മുസ്ലീം), ചിറയിൻകീഴ്-4, കൊല്ലം-1, കൊല്ലം-2, കൊല്ലം-3 (2 സീറ്റ്;കമ്മാള), കൊല്ലം-4 (3 സീറ്റ്; ലത്തീൻ കത്തോലിക്ക, മുസ്ലീം), കരുനാഗപ്പള്ളി-1 (2 സീറ്റ്; അരയ), കരുനാഗപ്പള്ളി-2 (2 സീറ്റ്; മുസ്ലീം), കാർത്തികപ്പിള്ളി -1, കാർത്തികപ്പിള്ളി-2, കാർത്തികപ്പിള്ളി-3, മാവേലിക്കര-1, മാവേലിക്കര-2, മാവേലിക്കര-3 (2 സീറ്റ്; തണ്ടാൻ), കുന്നത്തൂർ-1, കുന്നത്തൂർ-2, (2 സീറ്റ്; കുറവ), കൊട്ടാരക്കര-1, കൊട്ടാരക്കര-2, കൊട്ടാരക്കര-3 (2 സീറ്റ്; കുറവ), പത്തനാപുരം (2 സീറ്റ്; മുസ്ലീം), ചെങ്കോട്ട, പത്തനംതിട്ട-1 (2 സീറ്റ്; കമ്മാള), പത്തനംതിട്ട-2, പത്തനംതിട്ട-3, തിരുവല്ല-1, തിരുവല്ല-2, തിരുവല്ല-3, തിരുവല്ല-4 (2 സീറ്റ്; പുലയ), തിരുവല്ല-5, തിരുവല്ല-6, അമ്പലപ്പുഴ-1 (3 സീറ്റ്; ലത്തിൻ കത്തോലിക്ക, മുസ്ലീം),



അമ്പലപ്പുഴ-2, അമ്പലപ്പുഴ-3, ചേർത്തല-1, ചേർത്തല-2, ചേർത്തല-3 (2 സീറ്റ്; ലത്തീൻ കത്തോലിക്ക), ചങ്ങനാശ്ശേരി-1, ചങ്ങനാശ്ശേരി-2, ചങ്ങനാശ്ശേരി-3, ചങ്ങനാശ്ശേരി-4 (2 സീറ്റ്; പറയ), കോട്ടയം-1, കോട്ടയം-2, കോട്ടയം-3, (2 സീറ്റ്; കമ്മാള), കോട്ടയം-4 (2 സീറ്റ്; പുലയ), വൈക്കം-1, വൈക്കം-2, വൈക്കം-3, മീനച്ചിൽ-1 (2 സീറ്റ്; കമ്മാള), മീനച്ചിൽ-2 (2 സീറ്റ്; പുലയ), മീനച്ചിൽ-3, മൂവാറ്റുപുഴ-1 (2 സീറ്റ്; മുസ്ലീം), മൂവാറ്റുപുഴ-2, മൂവാറ്റുപുഴ-3, തൊടുപുഴ-1, തൊടുപുഴ-2, കുന്നത്തുനാട്-1 (3 സീറ്റ്; മുസ്ലീം, പുലയ), കുന്നത്തുനാട്-2, കുന്നത്തുനാട്-3, പറവൂർ-1, പറവൂർ-2 ( 2 സീറ്റ്; ലത്തീൻ കത്തോലിക്ക), പറവൂർ-3, പീരുമേട്, ദേവികുളം.

അഗസ്തീശ്വരം, വിളവൻകോട് എന്നീ നിയോജകമണ്ഡലങ്ങളിൽനിന്ന് നാലുപേരെ വീതം തെരഞ്ഞെടുക്കാമായിരുന്നു. കൽക്കുളം-1, തിരുവനന്തപുരം-1, കൊല്ലം-4, അമ്പലപ്പുഴ-1, കുന്നത്തുനാട്-1 എന്നിവ ത്രയാംഗ നിയോജകമണ്ഡലങ്ങളായിരുന്നു. കൂടാതെ 24 ദ്വയാംഗ നിയോജകമണ്ഡലങ്ങളും 49 ഏകാംഗ നിയോജകമണ്ഡലങ്ങളുമുണ്ടായിരുന്നു. 120 അംഗ നിയമസഭയിലെ 40 സീറ്റുകൾ മുസ്ലീം (9), ലത്തീൻ കത്തോലിക്ക (9), ഹിന്ദുനാടാർ (5), കമ്മാള (5), പുലയ (4), പറയ (4), കുറവ (2), സൗത്ത് ഇന്ത്യൻ യുണൈറ്റഡ് ചർച്ച്-എസ്.ഐ.യു.സി. (2), അരയ (1), തണ്ടാൻ (1) എന്നീ പത്ത് സമുദായങ്ങൾക്ക് സംവരണം ചെയ്തിരുന്നു.

മേൽ നിയോജകമണ്ഡലങ്ങളുടെ അടിസ്ഥാനത്തിലാണ് 1948 ഫെബ്രുവരി രണ്ട് മുതൽ 18 വരെയുള്ള തീയതികളിൽ തിരുവിതാംകൂറിൽ പൊതുതിരഞ്ഞെടുപ്പ് നടന്നത്. 1948 മാർച്ച് 24-ലെ വിളംബര പ്രകാരം പ്രതിനിധി സമിതിയെ 'തിരുവിതാംകൂർ നിയമസഭ' (Travancore Legislative Assembly) ആയി അംഗീകരിച്ചു.

## വിവിധതരം നിയോജകമണ്ഡലങ്ങൾ

*പ്രത്യേക നിയോജകമണ്ഡലങ്ങൾ*

തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിൽ അഞ്ചും ശ്രീമൂലം അസംബ്ലിയിൽ അഞ്ചും ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിലിൽ ആറും പ്രത്യേക നിയോജകമണ്ഡലങ്ങളും അത്രയും സീറ്റുകളും ഉണ്ടായിരുന്നു. അവയുടെ പരിധികൾ താഴെ ചേർക്കുന്നു.

മുനിസിപ്പൽ കൗൺസിലുകൾ:-ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിലിലെ ഈ നിയോജകമണ്ഡലത്തിൽ സംസ്ഥാനത്തുള്ള എല്ലാ മുനിസിപ്പൽ കൗൺസിലുകളും ഉൾപ്പെട്ടിരുന്നു.

*ഇടവക* :-ലെജിസ്ലേറ്റീവ് കൗൺസിലിലെയും ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിലിലെയും ഈ നിയോജകമണ്ഡലത്തിൽ ഇടവകയും പൊളിറ്റിക്കൽ പെൻഷൻകാരും ഉൾപ്പെട്ടിരുന്നു. ഈ നിയോജകമണ്ഡലം പ്രാദേശികമല്ലാത്തതാണ്. ഒരു ഇടപ്രഭുവിന്റെ ഭരണത്തിൽ ഉൾപ്പെട്ട ദേശമാണ് 'ഇടവക'. സർക്കാരിലേക്ക് ഭൂനികുതി കൊടുക്കുന്നതിൽനിന്ന് ഒഴിവാക്കിയിട്ടുള്ള സ്ഥലമോ പ്രദേശമോ ആണിത്.

*തിരുവിതാംകൂർ തോട്ടക്കാർ* :-ലെജിസ്ലേറ്റീവ് കൗൺസിലിലെയും ശ്രീമൂലം അസംബ്ലിയിലെയും ശ്രീചിത്തിരാ സ്റ്റേറ്റ് കൗൺസിലിലെയും ഈ നിയോജകമണ്ഡലം പ്രാദേശികമല്ലാത്തതാണ്.

*തിരുവിതാംകൂർ ജന്മികൾ* :-ലെജിസ്ലേറ്റീവ് കൗൺസിലിലെയും ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിലിലെയും ഈ നിയോജകമണ്ഡലം പ്രാദേശികമല്ലാത്തതാണ്. ശ്രീമൂലം അസംബ്ലിയിൽ രണ്ട് നിയോജകമണ്ഡലങ്ങൾ (2 സീറ്റ്) ഉണ്ടായിരുന്നു.

തിരുവിതാംകൂർ ജന്മികൾ തെക്ക്:-നിയോജകമണ്ഡലത്തിൽ തോവാള, അഗസ്തീശ്വരം, കൽക്കുളം, വിളവൻകോട്, നെയ്യാറ്റിൻകര, തിരുവനന്തപുരം, നെടുമങ്ങാട്, ചിറയിൻകീഴ്, കൊല്ലം, കൊട്ടാരക്കര, പത്തനാപുരം, ചെങ്കോട്ട, കുന്നത്തൂർ, കരുനാഗപ്പള്ളി, കാർത്തികപ്പിള്ളി, മാവേലി



ക്കര, പത്തനംതിട്ട, തിരുവല്ല, അമ്പലപ്പുഴ താലൂക്കുകൾ (അതായത് 1939 വരെയുള്ള തിരുവനന്തപുരം, കൊല്ലം ഡിവിഷനുകൾ) ഉൾപ്പെട്ടിരുന്നു.

തിരുവിതാംകൂർ ജന്മികൾ വടക്ക് നിയോജകമണ്ഡലത്തിൽ കോട്ടയം, ചങ്ങനാശേരി, വൈക്കം, ചേർത്തല, പറവൂർ, കുന്നത്തുനാട്, മൂവാറ്റുപുഴ, തൊടുപുഴ, മീനച്ചിൽ, ദേവികുളം, പീരുമേട് താലൂക്കുകൾ (അതായത് 1939 വരെയുള്ള കോട്ടയം, ദേവികുളം ഡിവിഷനുകൾ) ഉൾപ്പെട്ടിരുന്നു.

*വാണിജ്യവ്യവസായം (കച്ചവടവും കൈത്തൊഴിലും)* :-ലെജിസ്ലേറ്റീവ് കൗൺസിലിലും ശ്രീമൂലം അസംബ്ലിയിലും ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിലിലും രണ്ട് നിയോജകമണ്ഡലങ്ങൾ (2 സീറ്റ്) വീതം ഉണ്ടായിരുന്നു.

വാണിജ്യവ്യവസായം തെക്ക് നിയോജകമണ്ഡലത്തിൽ തോവാള, അഗസ്തീശ്വരം, ഇരണിയൽ (1922 വരെ), കൽക്കുളം, വിളവൻകോട്, നെയ്യാറ്റിൻകര, തിരുവനന്തപുരം, നെടുമങ്ങാട്, ചിറയിൻകീഴ്, കൊല്ലം, കൊട്ടാരക്കര, പത്തനാപുരം, ചെങ്കോട്ട താലൂക്കുകൾ (അതായത് 1922 വരെയുള്ള പത്മനാഭപുരം, തിരുവനന്തപുരം ഡിവിഷനുകളും കൊല്ലം ഡിവിഷന്റെ ഭാഗവും) ഉൾപ്പെട്ടിരുന്നു. വാണിജ്യവ്യവസായം വടക്ക് നിയോജകമണ്ഡലത്തിൽ കുന്നത്തൂർ, കരുനാഗപ്പള്ളി, കാർത്തികപ്പിള്ളി, മാവേലിക്കര, ചെങ്ങന്നൂർ (1922 വരെ), പത്തനംതിട്ട, തിരുവല്ല, അമ്പലപ്പുഴ, കോട്ടയം, ചങ്ങനാശ്ശേരി, ഏറ്റുമാനൂർ (1922 വരെ), വൈക്കം, ചേർത്തല, പറവൂർ, ആലങ്ങാട് (1922 വരെ), കുന്നത്തുനാട്, മൂവാറ്റുപുഴ, തൊടുപുഴ, മീനച്ചിൽ, ദേവികുളം, പീരുമേട് താലൂക്കുകൾ (അതായത് 1922 വരെയുള്ള കൊല്ലം ഡിവിഷന്റെ ഭാഗവും കോട്ടയം, ദേവികുളം ഡിവിഷനുകളും) ഉൾപ്പെട്ടിരുന്നു.

## സാമാന്യ നിയോജകമണ്ഡലങ്ങൾ

ലെജിസ്ലേറ്റീവ് കൗൺസിലിലെയും ശ്രീമൂലം അസംബ്ലിയിലെയും തിരുവനന്തപുരം മുനിസിപ്പൽ ടൗൺ മാത്രം ഉൾപ്പെടുന്ന നിയോജകമണ്ഡലത്തെ ജനറൽ അർബൻ (സാമാന്യ നാഗരീകം) എന്നാണ് വിശേഷിപ്പിച്ചിരുന്നത്.

ലെജിസ്ലേറ്റീവ് കൗൺസിലിലെയും ശ്രീമൂലം അസംബ്ലിയിലെയും ശ്രീചിത്തിര സ്റ്റേറ്റ് കൗൺസിലിലെയും ശേഷിച്ച എല്ലാ നിയോജകമണ്ഡലങ്ങളും ജനറൽ റൂറൽ (സാമാന്യ ഗ്രാമീണം) ആയിരുന്നു. താലൂക്കുകൾ അതേ പടിയോ താലൂക്കുകളെ വിഭജിച്ചോ ഒന്നിലധികം താലൂക്കുകൾ കൂട്ടിച്ചേർത്തോ ഒരു താലൂക്കിനോട് ഒരു താലൂക്കിന്റെ ഏതാനും ഭാഗങ്ങൾ കൂട്ടിച്ചേർത്തോ ആണ് ഈ നിയോജകമണ്ഡലങ്ങൾ രൂപീകരിച്ചിരിക്കുന്നത്.

## കൊച്ചിയിലെ നിയോജകമണ്ഡലങ്ങൾ

ഇന്നത്തെ എറണാകുളം, തൃശൂർ, പാലക്കാട് എന്നീ ജില്ലകളുടെ ഭാഗങ്ങൾ ചേർന്നതായിരുന്നു കൊച്ചി രാജ്യം. കൊച്ചിയും ബ്രിട്ടീഷുകാരും തമ്മിൽ 1791-ൽ ഒപ്പുവച്ച കരാർ, പിൽക്കാലത്ത് ആ രാജ്യത്ത് ബ്രിട്ടീഷ് മേൽക്കോയ്മ സ്ഥാപിക്കാനിടവരുത്തി.

കൊച്ചി മഹാരാജാവ് 1923 ആഗസ്റ്റ് ഒൻപതിന് പാസ്സാക്കിയ കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിൽ ആക്ട് (1098-ലെ എട്ടാം റഗുലേഷൻ) അനുസരിച്ചാണ് കൊച്ചിയിൽ നിയമനിർമ്മാണസമിതി (ലെജിസ്ലേറ്റീവ് കൗൺസിൽ) രൂപീകരിച്ചത്. ഇതേ കാര്യത്തിന് 1920 ഡിസംബർ രണ്ടിന് (1096 വൃശ്ചികം 17) കൊച്ചി മഹാരാജാവ് പുറപ്പെടുവിച്ച വിളംബരം പിൻവലിച്ചുകൊണ്ടാണ് പുതിയ വിളംബരം പുറപ്പെടുവിച്ചത്. നിയമസമിതിയിലേക്കുള്ള തെരഞ്ഞെടുപ്പിൽ വോട്ട് ചെയ്യുന്നതിനുള്ള അവകാശം ഭൂസ്വത്തിൽ അധിഷ്ഠിതമായിരുന്നു.

1098 (1923)-ലെ എട്ടാം റഗുലേഷൻ ഏഴാം വകുപ്പിനാൽ സിദ്ധിച്ചിരിക്കുന്ന അധികാരമനുസരിച്ച് 1923 സെപ്റ്റംബർ ആറിലെ കൊച്ചി ഗവൺമെന്റ് പരസ്യത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള



ചട്ടങ്ങൾ (കൊച്ചി ഗവൺമെന്റ് ഗസറ്റ്-1923 സെപ്റ്റംബർ 8) അനുസരിച്ച് പത്ത് രൂപയിൽ കുറയാതെ ഭൂനികുതി കൊടുക്കുന്നവർക്കും അഞ്ച് രൂപയിൽ കുറയാതെ മുനിസിപ്പൽ നികുതി കൊടുക്കുന്നവർക്കും ഒരു മാസം 25 രൂപയിൽ കുറയാതെ പെൻഷൻ വാങ്ങുന്നവർക്കും ബിരുദധാരികൾക്കും മറ്റുമായിരുന്നു സാമാന്യ നിയോജകമണ്ഡലത്തിലെ വോട്ടവകാശം. തെരഞ്ഞെടുപ്പ് ചട്ടങ്ങൾ അനുസരിച്ചുള്ള നിയോജകമണ്ഡലങ്ങൾ താഴെ ചേർക്കുന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 23/സീറ്റ് 23* :-എറണാകുളം ടൗൺ, മട്ടാഞ്ചേരി ടൗൺ, തൃശ്ശൂർ ടൗൺ, വൈറ്റില, തൃപ്പൂണിത്തുറ, പള്ളുരുത്തി, ഞാറയ്ക്കൽ, വെള്ളാരപ്പള്ളി, കൊടുങ്ങല്ലൂർ, ഇരിങ്ങാലക്കുട, ചാലക്കുടി, നെല്ലായി, അടൂർ, കാട്ടൂർ, ഊരകം, അന്തിക്കാട്, മുളങ്കുന്നത്തുകാവ്, വടക്കാഞ്ചേരി, ചെറുതുരുത്തി, പഴയന്നൂർ, കുന്നംകുളം, ചിറ്റൂർ, തത്തമംഗലം.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 7/സീറ്റ് 7* :- ജന്മികൾ, തോട്ടക്കാർ, വാണിജ്യ വ്യവസായം, ഈഴവർ തെക്ക്, ഈഴവർ വടക്ക്, മുസൽമാൻമാർ, ജ്യൂതന്മാർ.

കൊച്ചി-കണയന്നൂർ, കൊടുങ്ങല്ലൂർ, മുകുന്ദപുരം താലൂക്കുകളിലെ ഈഴവരെ ഈഴവർ തെക്ക് നിയോജകമണ്ഡലത്തിലും തൃശൂർ, തലപ്പള്ളി, ചിറ്റൂർ താലൂക്കുകളിലെ ഈഴവരെ ഈഴവർ വടക്ക് നിയോജകമണ്ഡലത്തിലും ഉൾപ്പെടുത്തിയിരുന്നു. ശേഷിച്ച പ്രത്യേക നിയോജകമണ്ഡലങ്ങളുടെ പരിധി സംസ്ഥാനം മുഴുവൻ വ്യാപിച്ചിരുന്നു.

ഈ നിയോജകമണ്ഡലങ്ങളുടെ അടിസ്ഥാനത്തിൽ 1925 ജനുവരി ഏഴിന് കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിലിലേക്കുള്ള ആദ്യ തെരഞ്ഞെടുപ്പ് നടന്നു. 1925 ഏപ്രിൽ മൂന്നിന് കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിൽ (Cochin Legislative Council) ഉദ്ഘാടനം ചെയ്യപ്പെട്ടു.

അടുത്ത തെരഞ്ഞെടുപ്പിൽ വാണിജ്യവ്യവസായം പ്രത്യേക നിയോജകമണ്ഡലം നിർത്തലാക്കി. ചിറ്റൂർ-തത്തമംഗലം ടൗൺ പുതിയതായി രൂപികരിച്ചു. ചിറ്റൂർ നിയോജകമണ്ഡലത്തിനുപകരം ചിറ്റൂർ റൂറൽ, തത്തമംഗലം നിയോജകമണ്ഡലത്തിനുപകരം നെന്മാറ എന്നിവയും രൂപീകരിച്ചു. മറ്റ് നിയോജകമണ്ഡലങ്ങളുടെ പരിധിക്ക് മാറ്റമില്ല. 1927 ജൂൺ എട്ടിലെ വിജ്ഞാപനം (ഗസറ്റ്-1927 ജൂൺ 18) അനുസരിച്ച് പുതുക്കിയ നിയോജകമണ്ഡലങ്ങളുടെ പട്ടിക താഴെ ചേർക്കുന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 24/സീറ്റ് 24* :-എറണാകുളം ടൗൺ, മട്ടാഞ്ചേരി ടൗൺ, തൃശ്ശൂർ ടൗൺ, ചിറ്റൂർ-തത്തമംഗലം ടൗൺ, വൈറ്റില, തൃപ്പൂണിത്തുറ, പള്ളുരുത്തി, ഞാറയ്ക്കൽ, വെള്ളാരപ്പള്ളി, കൊടുങ്ങല്ലൂർ, ഇരിങ്ങാലക്കുട, ചാലക്കുടി, നെല്ലായി, അടൂർ, കാട്ടൂർ, ഊരകം, അന്തിക്കാട്, മുളങ്കുന്നത്തുകാവ്, വടക്കാഞ്ചേരി, ചെറുതുരുത്തി, പഴയന്നൂർ, കുന്നംകുളം, ചിറ്റൂർ റൂറൽ, നെന്മാറ.

*പ്രത്യക നിയോജകമണ്ഡലങ്ങൾ 6/ സീറ്റ് 6* :-ജന്മികൾ, തോട്ടക്കാർ, ഈഴവർ തെക്ക്, ഈഴവർ വടക്ക്, മുസൽമാൻമാർ, ജ്യൂതന്മാർ.

ഇതിന്റെ അടിസ്ഥാനത്തിലാണ് കൊച്ചി ലെജിസ്ലേറ്റീവ് കൗൺസിലിലേക്കുള്ള രണ്ടാമത്തെയും മൂന്നാമത്തെയും തെരഞ്ഞെടുപ്പുകൾ (1928 മേയ് 23, 1931 മേയ് 20) നടന്നത്.

കൊച്ചിയിലെ ആദ്യത്തെ മൂന്ന് നിയമനിർമ്മാണ സമിതികളിലെ 45 അംഗങ്ങളിൽ 30 പേർ തെരഞ്ഞെടുക്കപ്പെട്ടവരും 15 പേർ നാമനിർദ്ദേശം ചെയ്യപ്പെട്ടവരുമായിരുന്നു. നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ അധഃകൃത വർഗ്ഗക്കാരും ആംഗ്ലോ ഇന്ത്യനും വനിതയും ഉൾപ്പെട്ടിരുന്നു. ശേഷിച്ചവർ ഉദ്യോഗസ്ഥരായിരിന്നു. ഇവർക്ക് പുറമെ ഏതെങ്കിലും ബില്ലിന്റെ വിഷയത്തെക്കുറിച്ച് പ്രത്യേക ജ്ഞാനമോ പരിചയമോ ഉള്ള രണ്ടിൽ കൂടാതെ അംഗങ്ങളെ മഹാരാജാവ് താൽക്കാലികമായി നിയമിച്ചിരുന്നു.

കൊച്ചി മഹാരാജാവ് 1932 ജനുവരിയിൽ നടത്തിയ പ്രഖ്യാപനമനുസരിച്ച് സമ്മതിദായകരുടെ



യോഗ്യതാമാനദണ്ഡം ഇളവു വരുത്തി സമ്മതിദാനാവകാശം വിസ്തൃതമാക്കി. അതനുസരിച്ച് നിയമനിർമ്മാണ സമിതിയുടെ ഘടനയും ചട്ടങ്ങളും പരിഷ്കരിച്ചു. 1934 ഏപ്രിൽ 18-ലെ വിജ്ഞാപനം (ഗസറ്റ്-1934 ഏപ്രിൽ 21) അനുസരിച്ച് അഞ്ച് രൂപയിൽ കുറയാതെ ഭൂനികുതി കൊടുക്കുന്നവർക്കും രണ്ട് രൂപയിൽ കുറയാതെ മുനിസിപ്പൽ നികുതി കൊടുക്കുന്നവർക്കും ഒരു മാസം 10 രൂപയിൽ കുറയാതെ പെൻഷൻ വാങ്ങുന്നവർക്കും ആദായനികുതിദായകർക്കും ബിരുദധാരികൾക്കും മറ്റുമായിരുന്നു സാമാന്യ നിയോജകമണ്ഡലത്തിലെ വോട്ടവകാശം. പരിഷ്കരിച്ച തെരഞ്ഞെടുപ്പ് ചട്ടങ്ങൾ പ്രകാരമുള്ള നിയോജകമണ്ഡലങ്ങൾ താഴെ ചേർക്കുന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 29/ സീറ്റ് 29* :-എറണാകുളം ടൗൺ വടക്ക്, എറണാകുളം ടൗൺ തെക്ക്, മട്ടാഞ്ചേരി ടൗൺ വടക്ക്, മട്ടാഞ്ചേരി ടൗൺ തെക്ക്, തൃശ്ശൂർ ടൗൺവടക്ക്, തൃശ്ശൂർ ടൗൺ തെക്ക്, ചിറ്റൂർ-തത്തമംഗലം ടൗൺ, വൈറ്റില, തൃപ്പൂണിത്തുറ, പള്ളുരുത്തി, ഇളങ്കുന്നപ്പുഴ, ഞാറയ്ക്കൽ, പള്ളിപ്പുറം, കൊടുങ്ങല്ലൂർ, ഇരിങ്ങാലക്കുട, ചാലക്കുടി, നെല്ലായി, അഡൂർ, കാട്ടൂർ, ഊരകം, അന്തിക്കാട്, മുളങ്കുന്നത്തുകാവ്, വടക്കാഞ്ചേരി, ചെറുതുരുത്തി, പഴയന്നൂർ, കുന്നംകുളം, പഴഞ്ഞി, ചിറ്റൂർ റൂറൽ, നെന്മാറ.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 7/ സീറ്റ് 7* :-ജന്മികൾ, തോട്ടക്കാർ, വാണിജ്യവ്യവസായം, ഈഴവർ തെക്ക്, ഈഴവർ വടക്ക്, മുഹമ്മദീയർ, ജ്യൂതന്മാർ. പ്രത്യേക നിയോജകമണ്ഡലങ്ങളുടെ പരിധിക്ക് മാറ്റമുണ്ടായില്ല.

കൊച്ചിയിലെ നാലാമത്തെ തെരഞ്ഞെടുപ്പ് (1935 മേയ് 20) ഇതിന്റെ അടിസ്ഥാനത്തിൽ നടന്നു. ഇതിലൂടെ രൂപീകരിച്ച നാലാമത്തെ (1935-1938) നിയമനിർമ്മാണ സമിതിയിലെ 54 അംഗങ്ങളിൽ 36 പേർ തെരഞ്ഞെടുക്കപ്പെട്ടവരും 18 പേർ നാമനിർദ്ദേശം ചെയ്യപ്പെട്ടവരുമായിരുന്നു. നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ നാല് പേർ അനുദ്യോഗസ്ഥ അംഗങ്ങളായിരുന്നു.

## ദ്വിഭരണ സമ്പ്രദായം (ഡയാർക്കി)

1938 ജൂൺ 17-ന് പ്രാബല്യത്തിൽ വന്ന ഗവൺമെന്റ് ഓഫ് കൊച്ചിൻ ആക്ട് (1113-ലെ 20-ാം നമ്പർ ആക്ട്) പ്രകാരം ദ്വിഭരണ സംവിധാനം (Diarchy) നിലവിൽ വന്നു. അതോടെ ഒരു മന്ത്രി നിയമിക്കപ്പെട്ടു. അതിനുമുമ്പായി നിയമസമിതിയുടെ ഘടനയും ചട്ടങ്ങളും പരിഷ്കരിച്ചു. വോട്ടർമാരുടെ യോഗ്യതയിൽ കാര്യമായ ഇളവുണ്ടായി. ഇതനുസരിച്ച് ഏതെങ്കിലും തുക ഭൂനികുതി കൊടുക്കുന്നവർക്കും മുനിസിപ്പൽ നികുതി കൊടുക്കുന്നവർക്കും ഒരു മാസം 10 രൂപയിൽ കുറയാതെ പെൻഷൻ വാങ്ങുന്നവർക്കും ആദായനികുതിദായകർക്കും സ്കൂൾ ഫൈനൽ പരീക്ഷ പാസ്സായവർക്കും മറ്റുമായിരുന്നു സാമാന്യ നിയോജകമണ്ഡലത്തിലെ വോട്ടവകാശം. 1937 ഡിസംബർ നാലിലെ വിജ്ഞാപനം (ഗസറ്റ് 1937 ഡിസംബർ 4) അനുസരിച്ചുള്ള നിയോജകമണ്ഡലങ്ങൾ താഴെ ചേർക്കുന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 25/ സീറ്റ് 27* :- കണയന്നൂർ, തൃപ്പൂണിത്തുറ, എറണാകുളം, എറണാകുളം വനിത, മട്ടാഞ്ചേരി (ദ്വയാംഗം, മുസ്ലീം), ഞാറയ്ക്കൽ, കൊടുങ്ങല്ലൂർ (ദ്വയാംഗം, മുസ്ലീം), കാട്ടൂർ, അഡൂർ, ചാലക്കുടി, ഇരിങ്ങാലക്കുട, നെല്ലായി, അന്തിക്കാട്, ഊരകം, മുളങ്കുന്നത്തുകാവ്, തൃശ്ശൂർ ടൗൺ വടക്ക്, തൃശ്ശൂർ ടൗൺ തെക്ക്, തൃശ്ശൂർ വനിത, വടക്കാഞ്ചേരി, ചെറുതുരുത്തി, പഴയന്നൂർ, കുന്നംകുളം, നെന്മാറ, ചിറ്റൂർ, തത്തമംഗലം, ചിറ്റൂർ റൂറൽ.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 11/ സീറ്റ് 11* :- ജന്മികൾ, തോട്ടക്കാർ, വാണിജ്യവ്യവസായം, ലത്തീൻ ക്രിസ്ത്യൻ എറണാകുളം, ലത്തീൻ ക്രിസ്ത്യൻ മട്ടാഞ്ചേരി, ലത്തീൻ ക്ര്യസ്ത്യൻ കൊടുങ്ങല്ലൂർ, ഈഴവർ കൊച്ചി-കണയന്നൂർ, ഈഴവർ മുകുന്ദപുരം, ഈഴവർ തൃശൂർ, ഈഴവർ തലപ്പള്ളി, ഈഴവർ ചിറ്റൂർ.



മട്ടാഞ്ചേരി, കൊടുങ്ങല്ലൂർ ദ്വയാംഗ നിയോജകമണ്ഡലങ്ങളിൽ ഓരോ സീറ്റ് സംവരണം ചെയ്യാത്തതും (ജനറൽ) ഓരോ സീറ്റ് മുസ്ലീം സംവരണവുമായിരുന്നു.

എറണാകുളം വനിതാ നിയോജകമണ്ഡലത്തിന്റെ പരിധി എറണാകുളം നിയോജകമണ്ഡലത്തിന്റെ പരിധി (എറണാകുളം മുനിസിപ്പാലിറ്റിയും മുളവുകാട്, ചേരാനെല്ലൂർ റവന്യൂ വില്ലേജുകളും) തന്നെയായിരുന്നു. തൃശൂർ വനിതാ നിയോജകമണ്ഡലത്തിന്റെ പരിധി തൃശൂർ ടൗൺ വടക്ക്, തൃശൂർ ടൗൺ തെക്ക് നിയോജകമണ്ഡലങ്ങളുടെ പരിധികൾ ചേർന്നതായിരുന്നു. ഇത് തൃശൂർ മുനിസിപ്പൽ ടൗൺ തന്നെയായിരുന്നു.

ലത്തീൻ ക്രിസ്ത്യാനികളുടെ എറണാകുളം നിയോജകമണ്ഡലത്തിൽ കൊച്ചി-കണയന്നൂർ താലൂക്കിലെ എറണാകുളം മുനിസിപ്പാലിറ്റിയും സമീപം റവന്യൂ വില്ലേജുകളും മട്ടാഞ്ചേരി നിയോജകമണ്ഡലത്തിൽ കൊച്ചി-കണയന്നൂർ താലൂക്കിലെ മട്ടാഞ്ചേരി മുനിസിപ്പാലിറ്റിയും സമീപ റവന്യൂ വില്ലേജുകളും കൊടുങ്ങല്ലൂർ നിയോജകമണ്ഡലത്തിൽ കൊച്ചി-കണയന്നൂർ താലൂക്കിലെ ശേഷിച്ച റവന്യൂ വില്ലേജുകളും കൊടുങ്ങല്ലൂർ മുകുന്ദപുരം, തൃശൂർ, തലപ്പള്ളി, ചിറ്റൂർ താലൂക്കുകളും ഉൾപ്പെടുന്നു.

ഈഴവരുടെ കൊച്ചി-കണയന്നൂർ പ്രത്യേക നിയോജകമണ്ഡലത്തിൽ കൊച്ചി-കണയന്നൂർ, കൊടുങ്ങല്ലൂർ താലൂക്കുകൾ ഉൾപ്പെട്ടിരുന്നു. ഈഴവരുടെ മറ്റും പ്രത്യേക നിയോജകമണ്ഡലങ്ങളുടെ പരിധി അതാത് താലൂക്കുകളായിരുന്നു. ജന്മികൾ, തോട്ടക്കാർ, വാണിജ്യവ്യവസായം എന്നീ പ്രത്യേക നിയോജകമണ്ഡലങ്ങൾ സംസ്ഥാന വ്യാപകമായിരുന്നു.

അടുത്ത രണ്ട് തെരഞ്ഞെടുപ്പുകൾ (1938 ജൂൺ 6, 1945 മേയ് 28) ഇതിന്റെ അടിസ്ഥാനത്തിൽ നടന്നു. ആകെയുള്ള 58 അംഗങ്ങളിൽ 38 പേർ തെരഞ്ഞെടുക്കപ്പെട്ടവരും 20 പേർ നാമനിർദ്ദേശം ചെയ്യപ്പെട്ടവരുമായിരുന്നു. 1938-ൽ നാമനിർദ്ദേശം ചെയ്യപ്പെട്ട എട്ട് പേരും 1945-ലെ പത്ത് പേരും അനുദ്യോഗസ്ഥ അംഗങ്ങളായിരുന്നു. അങ്ങനെ വിവിധ സമുദായങ്ങൾക്ക് പ്രാതിനിധ്യം നൽകി.

മന്ത്രിമാരുടെ എണ്ണം 1945-ൽ രണ്ടും 1946-ൽ നാലുമാണ്. ഒരു പ്രധാനമന്ത്രിയുടെ നേതൃത്വത്തിൽ 1947-ൽ നാലാംഗ മന്ത്രിസഭ രൂപീകരിച്ചു.

## ഉത്തരവാദ ഭരണം

**കൊ**ച്ചി മഹാരാജാവ് 1947 ആഗസ്റ്റ് 14-ന് ഉത്തരവാദ ഭരണപ്രഖ്യാപനം നടത്തി. ഇതോടെ പ്രായപൂർത്തി വോട്ടവകാശവും ഏർപ്പെടുത്തി. 1948 മേയ് 12-ലെ കൊച്ചി ഗവൺമെന്റ് (ഭേദഗതി) ആക്ട് (1123-ലെ 15-ാം നമ്പർ ആക്ട്) പ്രകാരം 'ലെജിസ്ലേറ്റീവ് കൗൺസിൽ', (നിയമസമിതി) 'ലെജിസ്ലേറ്റിവ് അസംബ്ലി' (Cochin Legislative Assembly) ആയി. ഈ വിജ്ഞാപനമനുസരിച്ചുള്ള (അസാധാരണ ഗസറ്റ്-1948 മേയ് 12) നിയമസഭാ നിയോജകമണ്ഡലങ്ങൾ താഴെ ചേർക്കുന്നു.

*സാമാന്യ നിയോജകമണ്ഡലങ്ങൾ 43/ സീറ്റ് 50* :- കൊഴിഞ്ഞാമ്പാറ, പട്ടഞ്ചേരി, ചിറ്റൂർ-തത്തമംഗലം, നെന്മാറ, പഴഞ്ഞി, കുന്നംകുളം,വേലൂർ, ദേശമംഗലം വടക്കാഞ്ചേരി, ചെറുതുരുത്തി, (ദ്വയാംഗം; മുസ്ലീം), പഴയന്നൂർ, അരണാട്ടുകര (ദ്വയാംഗം; അധഃകൃതർ) ഒല്ലൂർക്കര, തൃശൂർ ടൗൺ വടക്ക്, തൃശൂർ ടൗൺ തെക്ക്, ചിയ്യാരം, മണലൂർ, ഊരകം, ഒല്ലൂർ, ആമ്പല്ലൂർ, പറപ്പുകര, കൊടകര (ദ്വയാംഗം; അധഃകൃതർ), കാട്ടൂർ, ഇരിങ്ങാലക്കുട, ആളൂർ, പൂമംഗലം, കോടശ്ശേരി, ചാലക്കുടി, മാള, കൊടുങ്ങല്ലൂർ, അഴീക്കോട്, വെള്ളാരപ്പള്ളി, ചേരാനെല്ലൂർ (ത്രയാംഗം; ലത്തീൻ ക്രിസ്ത്യൻ, മുസ്ലീം) എറണാകുളം, മരട്, തൃപ്പുണിത്തുറ, കണയന്നൂർ, (ദ്വയാംഗം; അധഃകൃതർ), പള്ളിപ്പുറം, ഇളങ്കുന്നപ്പുഴ, മട്ടാഞ്ചേരി, കുമ്പളങ്ങി, (ദ്വയാംഗം; ലത്തീൻ ക്രിസ്ത്യൻ), തൃശൂർ വനിത, എറണാകുളം വനിത.

*പ്രത്യേക നിയോജകമണ്ഡലങ്ങൾ 3/സീറ്റ് 3* :-ജന്മികൾ, വാണിജ്യവ്യവസായം, തൊഴിലാളി പ്രത്യേക നിയോജകമണ്ഡലങ്ങളുടെ പരിധി സംസ്ഥാന വ്യാപകമായിരുന്നു.



വനിതാ നിയോജകമണ്ഡലങ്ങളുടെ പരിധി അതാത് മുനിസിപ്പൽ ടൗണുകളായിരുന്നു. തൃശ്ശൂർ വനിതാ നിയോജക മണ്ഡലത്തിൽ തൃശ്ശൂർ ടൗൺ വടക്ക്, തൃശൂർടൗൺ തെക്ക് നിയോജകമണ്ഡലങ്ങൾ ഉൾപ്പെട്ടിരുന്നുവെന്ന് ചുരുക്കം.

കൊച്ചി-കണയന്നൂർ (11 ; 15), കൊടുങ്ങല്ലൂർ (2; 2), മുകുന്ദപുരം (10; 11), തൃശൂർ (9; 10), തലപ്പള്ളി (7; 8) ചിറ്റൂർ (4; 4) എന്നിങ്ങനെയായിരുന്നു ഓരോ താലൂക്കിലെയും സാമാന്യ നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം.

ത്രയാംഗ-ദ്വയാംഗ നിയോജകമണ്ഡലങ്ങളിൽ ഓരോ സീറ്റ് സംവരണം ചെയ്യാത്തതും (ജനറൽ) ശേഷിച്ച സീറ്റ് അതോടൊപ്പം സൂചിപ്പിച്ചിരുന്ന സമുദായത്തിന് സംവരണം ചെയ്തതുമായിരുന്നു. അധഃകൃതർക്ക് മൂന്നും മുസ്ലീംങ്ങൾക്ക് രണ്ടും ലത്തീൻ ക്രിസ്ത്യാനികൾക്ക് രണ്ടും സീറ്റുകൾ സംവരണം ചെയ്തിരുന്നു. കൂടാതെ തെരഞ്ഞെടുപ്പിൽ സ്ഥാനം ലഭിക്കാതെ പോകുന്ന സമുദായങ്ങൾക്ക് നോമിനേഷൻ നൽകുന്നതിന് അഞ്ച് സീറ്റുകൾ മാറ്റിവച്ചിരുന്നു.

പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ 1948 സെപ്റ്റംബർ 8, 11 തീയതികളിൽ നടന്ന പൊതു തെരഞ്ഞെടുപ്പിന്റെ ഫലമായി രൂപീകരിച്ച കൊച്ചി നിയമസഭയിൽ അങ്ങനെ 58 അംഗങ്ങളുണ്ടായിരുന്നു. ആംഗ്ലോ-ഇന്ത്യൻ, വിശ്വകർമ്മ, കുടുമ്പിച്ചെട്ടി, പെരുമണ്ണാൻ. അരയൻ എന്നീ സമുദായങ്ങളിൽ നിന്നുള്ള അംഗങ്ങളെയാണ് പ്രസ്തുത സഭയിലേക്ക് നാമനിർദ്ദേശം ചെയ്തത്.

## തിരുവിതാംകൂർ-കൊച്ചിയിലെ നിയോജകമണ്ഡലങ്ങൾ

തിരുവിതാംകൂറും കൊച്ചിയും 1949 ജൂലൈ ഒന്നിന് ലയിച്ച് 'തിരുവിതാംകൂർ-കൊച്ചി' എന്ന ഒറ്റ സംസ്ഥാനമായിത്തീർന്നു. പ്രാദേശിക നിയോജകമണ്ഡലങ്ങളുടെ എണ്ണം 123 ആയി; അവയുടെ പരിധിക്ക് മാറ്റമുണ്ടായില്ല. സംയോജനത്തിന്റെ ഫലമായുണ്ടായ തിരുവിതാംകൂർ-കൊച്ചി നിയമസഭയിൽ (Tranvancore -Cochin Legislative Assembly) ഇരു സംസ്ഥാനങ്ങളിലെയും നിയമസഭകളിലെ 178 അംഗങ്ങൾ സാമാജികരായി. കൊച്ചിയിലെ പ്രത്യേക നിയോജകമണ്ഡലങ്ങളിൽ നിന്നുള്ള മൂന്നുപേരും നാമനിർദ്ദേശം ചെയ്യപ്പെട്ട അഞ്ച് പേരും ഉൾപ്പെടെയാണിത്. കേരള സംസ്ഥാന രൂപീകരണത്തിനു (1956) മുമ്പ് തിരുവിതാംകൂർ-കൊച്ചിയിൽ രണ്ട് പ്രാവശ്യം (1951, 1953) ഡീലിമിറ്റേഷൻ നടന്നിട്ടുണ്ട്.

## രാഷ്ട്രപതിയുടെ ഉത്തരവ് (1951)

ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള ഒന്നാം പൊതുതെരഞ്ഞെടുപ്പിനുമുമ്പായി 1951-ൽ തിരുവിതാംകൂർ-കൊച്ചിയിൽ ആദ്യത്തെ നിയോജകമണ്ഡല അതിർത്തി നിർണയം നടന്നു. ഇതനുസരിച്ച് തിരുവിതാംകൂർ-കൊച്ചിയിൽ 11 ലോക്സഭാ നിയോജകമണ്ഡലങ്ങളും 97 നിയമസഭാ നിയോജകമണ്ഡലങ്ങളും രൂപീകരിച്ചു. ഇവയിൽ ഒരു ലോക്സഭാ നിയോജകമണ്ഡലവും 11 നിയമസഭാ നിയോജകമണ്ഡലങ്ങളും ദ്വയാംഗ നിയോജകമണ്ഡലങ്ങളിലെ ശേഷിച്ചവ ഏകാംഗ നിയോജകമണ്ഡലങ്ങളുമായിരുന്നു. ദ്വയാംഗ മണ്ഡലങ്ങളിൽ ഓരോ സീറ്റ് പട്ടികജാതിക്കാർക്കായി സംവരണം ചെയ്തിരുന്നു. ഇപ്രകാരം തിരുവിതാംകൂർ-കൊച്ചിയിൽ 12 ലോക്സഭാ സീറ്റും 108 നിയമസഭാ സീറ്റുമാണുണ്ടായിരുന്നത്. ഇതിന്റെ അടിസ്ഥാനത്തിൽ തിരുവിതാംകൂർ-കൊച്ചിയിൽ ഒന്നാമത്തെ പൊതുതെരഞ്ഞെടുപ്പ് 1951 ഡിസംബർ 10 മുതൽ 1952 ജനുവരി 5 വരെ നിയമസഭയിലേക്കും ലോക്സഭയിലേക്കും ഒരുമിച്ച് നടന്നു. ഇതിന്റെ ഫലമായുണ്ടായ തിരുവിതാംകൂർ-കൊച്ചി നിയമസഭയിൽ നാമനിർദ്ദേശം ചെയ്യപ്പെട്ട ഒരു ആംഗ്ലോ-ഇന്ത്യൻ പ്രതിനിധിയുൾപ്പെടെ 109 അംഗങ്ങളുണ്ടായിരുന്നു.



രാഷ്ട്രപതി 1951 മേയ് 15-ന് പുറപ്പെടുവിച്ച 1951-ലെ (തിരുവിതാംകൂർ-കൊച്ചി) പാർലമെന്റ റിയും അസംബ്ലിയും നിയോജകമണ്ഡല അതിർത്തി നിർണ്ണയ ഉത്തരവ് പ്രകാരം തിരുവിതാം കൂർ-കൊച്ചിയിൽ രൂപീകരിച്ച ലോക്സഭാ നിയോജകമണ്ഡലങ്ങളും അവയിൽ ഉൾപ്പെട്ടിരിക്കുന്ന നിയമസഭാ നിയോജകമണ്ഡലങ്ങളും താഴെച്ചേർക്കുന്നു.

നാഗർകോവിൽ: തോവാള-അഗസ്തീശ്വരം (ദ്വയാംഗം), നാഗർകോവിൽ, ഇരണിയൽ (ദ്വയാംഗം), കൽക്കുളം, തിരുവട്ടാർ, കിള്ളിയൂർ, അരുമന. തിരുവനന്തപുരം : വിളവൻകോട്, നെയ്യാറ്റിൻകര, പാറശ്ശാല, കോട്ടുകാൽ, നേമം, തിരുവനന്തപുരം സിറ്റി-1, തിരൂവനന്തപുരം സിറ്റി-2, ഉള്ളൂർ, കഴക്കൂട്ടം. ചിറയിൻകീഴ്: ആര്യനാട്, നെടുമങ്ങാട്, വാമനപുരം, ആറ്റിങ്ങൽ, ചിറയിൻകീഴ്, വർക്കല, പരവൂർ, ചടയമംഗലം (ദ്വയാംഗം). കൊല്ലം: മാവേലിക്കര (ദ്വയാംഗം): ഇരവിപുരം, കൊല്ലം, പെരിനാട്, കൊട്ടാരക്കര, പട്ടാഴി, പത്തനാപുരം, ചെങ്കോട്ട, കുന്നത്തൂർ (ദ്വയാംഗം), ചവറ, കരുനാഗപ്പള്ളി, പുതുപ്പള്ളി, ഭരണിക്കാവ് (ദ്വയാംഗം), മാവേലിക്കര, ചെങ്ങന്നൂർ (ദ്വയാംഗം), മുതുകുളം, ആലപ്പുഴ: കാർത്തികപ്പള്ളി, തകഴി, അമ്പലപ്പുഴ, ആലപ്പുഴ-1, ആലപ്പുഴ-2, തണ്ണീർമുക്കം, ചേർത്തല, തുറവൂർ, അരൂർ. തിരുവല്ല: കടപ്ര, കല്ലൂപ്പാറ, തിരുവല്ല, പത്തനംതിട്ട, ഓമല്ലൂർ, റാന്നി, ചങ്ങനാശ്ശേരി (ദ്വയാംഗം), വിജയപുരം, മീനച്ചിൽ: കാഞ്ഞിരപ്പള്ളി, വാഴൂർ, പുഞ്ഞാർ, രാമപുരം, കുമാരമംഗലം, തൊടുപുഴ, ദേവികുളം-പീരുമേട് (ദ്വയാംഗം), കോട്ടയം: തിരുവാർപ്പ്, കോട്ടയം, ഏറ്റു മാനൂർ, ഉഴവൂർ, കടുത്തുരുത്തി, വൈക്കം, പിറവം, മൂവാറ്റുപുഴ, കോതമംഗലം, എറണാകുളം: പെരു മ്പാവൂർ, കുന്നത്തുനാട്, ആലുവ, അയിരൂർ, ആലങ്ങാട്, കണയന്നൂർ (ദ്വയാംഗം), എറണാകുളം, മട്ടാഞ്ചേരി, കൊടുങ്ങല്ലൂർ: കോതകുളങ്ങര, പറവൂർ, ഞാറയ്ക്കൽ, കൊടുങ്ങല്ലൂർ, പൂമംഗലം, ചാല ക്കുടി, ആമ്പല്ലൂർ (ദ്വയാംഗം), ഇരിങ്ങാലക്കുട, തൃശൂർ; ഊരകം, മണലൂർ, തൃശ്ശൂർ, വിയ്യൂർ, കുന്നം കുളം, വടക്കാഞ്ചേരി (ദ്വയാംഗം), ചിറ്റൂർ, നെന്മാറ.

## ഒന്നാം ഡീലിമിറ്റേഷൻ (1953)

1952-ലെ ഡീലിമിറ്റേഷൻ കമ്മീഷൻ ആക്ട് അനുസരിച്ച് 1951-ലെ സെൻസസ് അടിസ്ഥാന ത്തിൽ ഒന്നാം ഡീലിമിറ്റേഷൻ കമ്മീഷന്റെ (1951) ശുപാർശപ്രകാരം അടുത്ത നിയേജകമണ്ല അതിർത്തി നിർണ്ണയം നടന്നു. 1953-ലെ ഉത്തരവനുസരിച്ച് തിരുവിതാംകൂർ-കൊച്ചിയിൽ 12 ലോക്സഭാ നിയോജകമണ്ഡലങ്ങളും 106 നിയമസഭാ നിയോജകമണ്ഡലങ്ങളും രൂപീകരിച്ചു. ഇവയിൽ ഒരു ലോക്സഭാ നിയോജകമണ്ഡലവും 11 നിയമസഭാ നിയോജകമണ്ഡലങ്ങളും ദ്വ യാംഗ നിയോജകമണ്ഡലങ്ങളും ശേഷിച്ചവ ഏകാംഗ നിയോജകമണ്ഡലങ്ങളുമായിരുന്നു. ദ്വയാംഗ മണ്ഡലങ്ങളിൽ ഓരോ സീറ്റ് പട്ടികജാതി സംവരണമായിരുന്നു. ഇപ്രകാരം തിരുവിതാംകൂർ-കൊ ച്ചിയിൽ 13 ലോക്സഭാ സീറ്റുകളും 117 നിയമസഭാ സീറ്റുകളുമാണുണ്ടായിരുന്നത്. ഇതിന്റെ അടി സ്ഥാനത്തിൽ 1954 ഫെബ്രുവരിയിൽ നടന്ന ഇടക്കാല തെരഞ്ഞെടുപ്പിലൂടെ രൂപീകരിച്ച തിരുവിതാം കൂർ-കൊച്ചി നിയമസഭയിൽ നാമനിർദ്ദേശം ചെയ്യപ്പെട്ട ഒരു ആംഗ്ലോ-ഇന്ത്യൻ പ്രതിനിധിയുൾപ്പെടെ 118 അംഗങ്ങളുണ്ടായിരുന്നു. പക്ഷേ പുതിയ സംവിധാനത്തിൽ ലോക്സഭാ തെരഞ്ഞെടുപ്പൊന്നും നടന്നില്ല.

1953 നവംബർ 30-ലെ നിയോജകമണ്ഡല അതിർത്തി നിർണയ ഉത്തരവുപ്രകാരം തിരുവിതാംകൂർ-കൊച്ചിയിൽ രൂപീകരിച്ച ലോക്സഭാ-നിയമസഭാ നിയോജകമണ്ഡലങ്ങൾ താഴെ ചേർക്കുന്നു.

നാഗർകോവിൽ: തോവാള, അഗസ്തീശ്വരം, നാഗർകോവിൽ, നീണ്ടകര, പത്മനാഭപുരം, തിരുവട്ടാർ, കുളച്ചൽ, കിള്ളിയൂർ, വിളവൻകോട്. നെയ്യാറ്റിൻകര: കൊല്ലങ്കോട്, പാറശ്ശാല, കുന്നത്തു കാൽ, കോട്ടുകാൽ, നേമം, നെയ്യാറ്റിൻകര, കരകുളം, പാലോട്, നെടുമങ്ങാട്. തിരുവനന്തപുരം: തിരുവനന്തപുരം-1, തിരുവനന്തപുരം-2, തിരുവനന്തപുരം-3, ഉള്ളൂർ (ദ്വയാംഗം), ചിറയിൻകീഴ്, ആറ്റി



ങ്ങൽ, വർക്കല (ദ്വയാംഗം) കൊല്ലം (ദ്വയാംഗം): പരവൂർ, ഇരവിപുരം (ദ്വയാംഗം), കൊല്ലം, തൃക്കടവൂർ, ചവറ, കരുനാഗപ്പള്ളി, കൃഷ്ണപുരം, ഭരണിക്കാവ് (ദ്വയാംഗം), കുന്നത്തൂർ (ദ്വയാംഗം), കൊട്ടാരക്കര, വെളിയം, ചടയമംഗലം, പുനലൂർ, ചെങ്കോട്ട, പത്തനാപുരം. തിരുവല്ല: റാന്നി, പത്തനംതിട്ട, ഓമല്ലൂർ, എഴുമറ്റൂർ, തിരുവല്ല, ചെങ്ങന്നൂർ (ദ്വയാംഗം), കടപ്ര, മാവേലിക്കര. അമ്പലപ്പുഴ: പത്തിയൂർ, കാർത്തികപ്പള്ളി, അമ്പലപ്പുഴ, ആലപ്പുഴ-1, ആലപ്പുഴ-2, മാരാരിക്കുളം, ചേർത്തല, തുറവൂർ, അരൂർ. കോട്ടയം: തകഴി, കല്ലൂപ്പാറ, മണിമല, വാഴൂർ, കുറിച്ചി, ചങ്ങനാശ്ശേരി, തിരുവാർപ്പ്, കോട്ടയം, പുതുപ്പള്ളി. മീനച്ചിൽ: വിജയപുരം, ഏറ്റുമാനൂർ, രാമപുരം, മീനച്ചിൽ, പൂഞ്ഞാർ, തൊടുപുഴ, ദേവികുളം (ദ്വയാംഗം), കാഞ്ഞിരപ്പള്ളി. മൂവാറ്റുപുഴ: വൈക്കം, കടുത്തുരുത്തി (ദ്വയാംഗം), മൂവാറ്റുപുഴ, കുമാരമംഗലം, പള്ളിവാസൽ, കോതമംഗലം, കുന്നത്തുനാട് (ദ്വയാംഗം). എറണാകുളം: പള്ളുരുത്തി, മട്ടാഞ്ചേരി, കണയന്നൂർ, ഇളംകുളം, എറണാകുളം, ഞാറയ്ക്കൽ, ആലുവ, ആലങ്ങാട്, പറവൂർ. മുകുന്ദപുരം: പെരുമ്പാവൂർ, കോതകുളങ്ങര, കൊടുങ്ങല്ലൂർ, ഇരിങ്ങാലക്കുട (ദ്വയാംഗം), ചാലക്കുടി, കൊടകര, പുതുക്കാട്, ചേർപ്പ്. തൃശൂർ: ഒല്ലൂർ, മണലൂർ, തൃശൂർ, വിയ്യൂർ, കുന്നംകുളം, വടക്കാഞ്ചേരി (ദ്വയാംഗം), നെന്മാറ, ചിറ്റൂർ.

## മലബാറിലെ നിയോജകമണ്ഡലങ്ങൾ

ബ്രിട്ടീഷ് ഭരണത്തിൽ മദ്രാസ് പ്രസിഡൻസിയുടെ ഭാഗമായിരുന്നു 1800 മുതൽ മലബാർ ജില്ല. കാസർഗോഡ് താലൂക്ക് (ഇന്നത്തെ കാസർഗോഡ്, ഹോസ്ദുർഗ് താലൂക്കുകൾ അടങ്ങുന്ന കാസർഗോഡ് ജില്ല) മദ്രാസ് പ്രസിഡൻസിയിലെ സൗത്ത് കാനറാ ജില്ലയുടെ ഭാഗമായിരുന്നു. നേരത്തെ സൗത്ത് കാനറാ ജില്ലയിലെ ബേക്കൽ താലൂക്കിന്റെ ഭാഗമായിരുന്നു കാസർഗോഡ്. ബോംബെ പ്രസിഡൻസിയിലായിരുന്ന സൗത്ത് കാനറ ജില്ല 1882-ലാണ് മദ്രാസ് പ്രസിഡൻസിയിൽ ചേർത്തത്.

1909-ലെ ഇന്ത്യൻ കൗൺസിൽസ് ആക്ട് (മിന്റോ-മോർലി പരിഷ്കാരം) പ്രകാരം മദ്രാസ് ഗവർണറുടെ കൗൺസിലിലെ കൂട്ടിച്ചേർക്കപ്പെട്ട അംഗങ്ങളുടെ സംഖ്യ 42 ആയി വർദ്ധിപ്പിച്ചു. അതിൽ 19-21 പേർ തെരഞ്ഞെടുക്കപ്പെട്ടവരായിരുന്നു. ഇതോടെയാണ് മലബാർ ഉൾപ്പെട്ട മദ്രാസ് പ്രസിഡൻസിയിൽ നേരിട്ടല്ലാത്തതാണെങ്കിലും ആദ്യത്തെ തെരഞ്ഞെടുപ്പ് നടന്നത്. ഗവർണർ ജനറലിന്റെ കൗൺസിൽ മദ്രാസ് പ്രസിഡൻസിക്ക് ഒരു ജന്മിയും ഒരു മുഹമ്മദനും ഉൾപ്പെടെ നാല് പ്രതിനിധികളുണ്ടായിരുന്നു.

1919-ലെ ഗവൺമെന്റ് ഓഫ് ഇന്ത്യ ആക്ട് (മൊണ്ടേഗു-ചെംസ്ഫോർഡ് പരിഷ്കാരം) അനുസരിച്ച് രൂപീകരിച്ച മദ്രാസ് നിയമസമിതിയിൽ (ലെജിസ്ലേറ്റീവ് കൗൺസിൽ) ഗവർണർ നാമനിർദ്ദേശം ചെയ്യുന്ന 34 പേരും തെരഞ്ഞെടുക്കപ്പെടുന്ന 98 പേരും ഉൾപ്പെടെ 132 അംഗങ്ങളുണ്ടായിരുന്നു. ഇതിലേക്ക് നാല് തെരഞ്ഞെടുപ്പുകൾ (1920 നവംബർ 30, ഡിസംബർ 1, 2; 1923 ഒക്ടോബർ 31, 1926 നവംബർ 8; 1930 സെപ്റ്റംബർ 9) നടന്നു. 1921 ജനുവരി ഒമ്പതിന് ആദ്യമായി കൂടിയ പ്രഥമ ലെജിസ്ലേറ്റീവ് കൗൺസിൽ ജനുവരി 12-ന് ഉദ്ഘാടനം ചെയ്യപ്പെട്ടു.

ആദ്യത്തെ രണ്ട് തെരഞ്ഞെടുപ്പുകളിൽ (1920, 1923) 61-ഉം അവസാനത്തെ രണ്ട് തെരഞ്ഞെടുപ്പുകളിൽ (1926, 1930) 62-ഉം ആയിരുന്നു നിയോജകമണ്ഡലങ്ങളുടെ എണ്ണം. 1925-ലാണ് ഈ ഭേദഗതിയുണ്ടായത്. സീറ്റുകളുടെ എണ്ണത്തിന് (98) മാറ്റമുണ്ടായില്ല. ഓരോ ക്ലാസിലും ഉൾപ്പെടുന്ന നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം ഇപ്രകാരമാണ്:-ജനറൽ നോൺ മുഹമ്മദൻ (30/31;27 അബ്രാഹ്മണ സംവരണ സീറ്റ് ഉൾപ്പെടെ 65), മുഹമ്മദൻ (12;13), യൂറോപ്യൻ (1;1), ആംഗ്ലോ ഇന്ത്യൻ (1;1) ഇന്ത്യൻ ക്രിസ്ത്യൻ (5;5), തോട്ടക്കാർ (1;1), യൂണിവേഴ്സിറ്റി (1;1), ജന്മികൾ (6;6), വാണിജ്യവ്യവസായം (4;5). ഓരോ സീറ്റുള്ള യൂറോപ്യൻ, ആംഗ്ലോ ഇന്ത്യൻ, തോട്ടക്കാർ, യൂണിവേഴ്സിറ്റി എന്നീ നിയോജകമണ്ഡലങ്ങളുടെ പരിധി മദ്രാസ് പ്രസിഡൻസി മുഴുവനുമായിരുന്നു.



ആദ്യത്തെ രണ്ട് തെരഞ്ഞെടുപ്പുകളിൽ 'മലബാർ അഞ്ചുതെങ്ങ്' എന്ന പേരിലും അവസാനത്തെ രണ്ട് തെരഞ്ഞെടുപ്പുകളിൽ 'മലബാർ' എന്ന പേരിലും ഓരോ ജനറൽ (നോൺ മുഹമ്മദൻ) നിയോജകമണ്ഡലവും (2 സീറ്റ്; ഒന്ന് സംവരണം) മുഹമ്മദൻ നിയോജകമണ്ഡലവും (2 സീറ്റ്) ഉണ്ടായിരുന്നു. അതുപോലെ 'സൗത്ത് കാനറ' എന്ന പേരിലും ഓരോ ജനറൽ (നോൺ മുഹമ്മദൻ) നിയോജകമണ്ഡലവും (2 സീറ്റ്; ഒന്ന് സംവരണം) മുഹമ്മദൻ നിയോജകമണ്ഡലവും (ഒരു സീറ്റ്) ഉണ്ടായിരുന്നു. അതാത് ജില്ലകളായിരുന്നു ഇവയുടെ പരിധി 'വെസ്റ്റ് കോസ്റ്റ് ഡിസ്ട്രിക്ട്സ്' എന്ന പേരിൽ ഇന്ത്യൻ ക്രിസ്ത്യാനികളുടെയും ജന്മികളുടെയും (ഭൂവുടമകൾ) ഓരോ നിയോജകമണ്ഡലവുമുണ്ടായിരുന്നു. ഓരോ സീറ്റുണ്ടായിരുന്ന ഈ നിയോജകമണ്ഡലത്തിലാണ് മലബാർ, സൗത്ത് കാനറ, നീലഗിരി തുടങ്ങിയ ജില്ലകൾ ഉൾപ്പെടുത്തിയിരുന്നത്.

ഒരു വർഷം പത്ത് രൂപാ നികുതി അടയ്ക്കുന്നവർക്കായിരുന്നു ജനറൽ നിയോജകമണ്ഡങ്ങളിലെ തെരഞ്ഞെടുപ്പിൽ വോട്ട് ചെയ്യുന്നതിനുള്ള അവകാശം.

മദ്രാസ് പ്രസിഡൻസിക്ക് 1919-ലെ ആക്ട് പ്രകാരം ഇന്ത്യൻ കൗൺസിൽ ഓഫ് സ്റ്റേറ്റിൽ ഏഴും ഇന്ത്യൻ ലെജിസ്ലേറ്റീവ് അസംബ്ലിയിൽ 18-ഉം അംഗങ്ങളുണ്ടായിരുന്നു. രണ്ട് പേർ വീതം നാമനിർദ്ദേശം ചെയ്യപ്പെട്ടവരായിരുന്നു. കൗൺസിലിൽ ഒരു അനുദ്യോഗസ്ഥനെ നാമനിർദ്ദേശം ചെയ്തിരുന്നു. മദ്രാസിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ യഥാക്രമം അഞ്ചും 16-ഉം ആയിരുന്നു. കൗൺസിൽ ഓഫ് സ്റ്റേറ്റിൽ നോൺ മുഹമ്മദൻ ജനറൽ (4), മുഹമ്മദൻ (1) എന്നീ അഞ്ച് സീറ്റുകളും ലെജിസ്ലേറ്റീവ് അസംബ്ലിയിൽ നോൺ മുഹമ്മദൻ (10), മുഹമ്മദൻ (3), യൂറോപ്യൻ (1), ജന്മി (1), ഇന്ത്യൻ വാണിജ്യം (1) എന്നീ 16 സീറ്റുകളുമാണ് മദ്രാസ് പ്രസിഡൻസിക്ക് ഉണ്ടായിരുന്നത്. ഈ ക്ലാസുകളിലുള്ള നിയോജകമണ്ഡലങ്ങളിൽ നിന്നാണ് അംഗങ്ങളെ തെരഞ്ഞെടുത്തിരുന്നത്. ലെജിസ്ലേറ്റീവ് അസംബ്ലി (കേന്ദ്ര നിയമസഭ)യിൽ വെസ്റ്റ് കോസ്റ്റ് -നീലഗിരി എന്ന പേരിൽ മലബാർ ജില്ല ഉൾപ്പെട്ട ഓരോ ജനറൽ (നോൺ മുഹമ്മദൻ) നിയോജകമണ്ഡലവും മുഹമ്മദൻ നിയോജകമണ്ഡലവുമുണ്ടായിരുന്നു.

1935-ലെ ഗവൺമെന്റ് ഓഫ് ഇന്ത്യ ആക്ട് അനുസരിച്ച് മദ്രാസ് പ്രവിശ്യയിൽ ദ്വിമണ്ഡല സംവിധാനം നിലവിൽ വന്നു. ഇതോടെ നിയമസമിതിയും (ലെജിസ്ലേറ്റീവ് കൗൺസിൽ) നിയമസഭയും (ലെജിസ്ലേറ്റീവ് അസംബ്ലി) രൂപീകരിച്ചു.

മദ്രാസ് പ്രവിശ്യാ നിയമസമിതിയിൽ 31 നിയോജകമണ്ഡലങ്ങളിൽ നിന്ന് തെരഞ്ഞെടുക്കപ്പെടുന്ന 46 അംഗങ്ങളും ഗവർണർ നാമനിർദ്ദേശം ചെയ്യുന്ന 8-10 അംഗങ്ങളും ഉൾപ്പെടെ 54-56 അംഗങ്ങളാണുണ്ടായിരുന്നത്. ഒരു അംഗത്തിന്റെ സാധാരണ കാലാവധി ഒൻപത് വർഷമാണ്. നിയമസമിതി ഒരു സ്ഥിരം സഭയും പിരിച്ചുവിടലിന് വിധേയമാകാത്തതുമാണ്. ഓരോ മൂന്ന് വർഷം അവസാനിക്കുമ്പോഴും ഏകദേശം മൂന്നിലൊന്ന് ഭാഗം അംഗങ്ങൾ വിരമിക്കുകയും പുതിയ അംഗങ്ങൾ ആ സ്ഥാനത്ത് വരികയും ചെയ്യുന്നതിനാണ് വ്യവസ്ഥ ചെയ്തിരുന്നത്.

ഓരോ ക്ലാസിലും ഉൾപ്പെടുന്ന നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം ഇപ്രകാരമാണ്:-ജനറൽ (24; 35), മുഹമ്മദൻ (5; 7), യൂറോപ്യൻ (1; 1), ഇന്ത്യൻ ക്രിസ്ത്യൻ (1;3). ഇവയിൽ മലബാർ (2 സീറ്റ്), സൗത്ത് കാനറാ (ഒരു സീറ്റ്) എന്നീ ജനറൽ നിയോജകമണ്ഡലങ്ങളും ഉൾപ്പെട്ടിരുന്നു. അതാത് ജില്ലകളായിരുന്നു ഇവയുടെ പരിധി. ഈ രണ്ട് ജില്ലകളും ചേർത്ത് 'മദ്രാസ് വെസ്റ്റ് കോസ്റ്റ്' എന്ന പേരിൽ രണ്ട് സീറ്റുള്ള ഒരു മുഹമ്മദൻ നിയോജകമണ്ഡലവുമുണ്ടായിരുന്നു. യൂറോപ്യൻ (ഒരു സീറ്റ്), ഇന്ത്യൻ ക്രിസ്ത്യൻ (3 സീറ്റ്) എന്നീ നിയമസമിതി നിയോജകമണ്ഡലങ്ങളുടെ പരിധി മദ്രാസ് പ്രവിശ്യ മുഴുവനുമായിരുന്നു.



മദ്രാസ് പ്രവിശ്യാ നിയമസഭയിൽ 173 നിയോജകമണ്ഡലങ്ങളിൽ നിന്ന് തെരഞ്ഞെടുക്കപ്പെടുന്ന 215 അംഗങ്ങളാണുണ്ടായിരുന്നത്. 1937 ഫെബ്രുവരിയിലും 1946 മാർച്ചിലും നിയമസഭാ തെരഞ്ഞെടുപ്പ് ഇതിന്റെ അടിസ്ഥാനത്തിൽ നടന്നു. ഓരോ ക്ലാസിലും ഉൾപ്പെടുന്ന നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം ഇപ്രകാരമാണ്. ജനറൽ (111; 30 പട്ടികജാതിക്കാർ ഉൾപ്പെടെ 146), മുഹമ്മദൻ (26; 28), വനിത (8; ഒരു മുഹമ്മദൻ, ഒരു ഇന്ത്യൻ ക്രിസ്ത്യൻ ഉൾപ്പെടെ 8), ആംഗ്ലോ ഇന്ത്യൻ (1; 2), യൂറോപ്യൻ (1; 3), ഇന്ത്യൻ ക്രിസ്ത്യൻ (8; 8), പിന്നോക്ക-ആദിവാസി (1;1), വാണിജ്യ-വ്യവസായ-തോട്ടക്കാർ (4;6), ജന്മികൾ (6; 6) തൊഴിലാളികൾ (6; 6), യൂണിവേഴ്സിറ്റി (1; 1) ഇവയിൽ ആംഗ്ലോ ഇന്ത്യൻ (2 സീറ്റ്), യൂറോപ്യൻ (3 സീറ്റ്), യൂണിവേഴ്സിറ്റി (ഒരു സീറ്റ്) നിയോജകമണ്ഡലങ്ങളുടെ പരിധി മദ്രാസ് പ്രവിശ്യ മുഴുവനുമായിരുന്നു.

പിന്നീട് കേരളത്തിന്റെ ഭാഗമായിത്തീർന്ന പ്രദേശത്തെ (മലബാർ ജില്ലയും കാസർകോട് താലൂക്കും) നിയമസഭാ നിയോജകമണ്ഡലങ്ങൾ താഴെ പറയുന്നു.

*ജനറൽ നിയോജകമണ്ഡലങ്ങൾ* :- മംഗലാപുരം: മംഗലാപുരം ഡിവിഷൻ ചിറയ്ക്കൽ : ചിറയ്ക്കൽ താലൂക്ക്, കോട്ടയം : കോട്ടയം, വയനാട് താലൂക്കുകൾ മലപ്പുറം (ദ്വയാംഗം) മലപ്പുറം ഡിവിഷൻ (ഒരു സീറ്റ് പട്ടികജാതി സംവരണം) കോഴിക്കോട് : കോഴിക്കോട് താലൂക്ക് കുറുമ്പ്രനാട് താലൂക്ക് പാലക്കാട് : പാലക്കാട് താലൂക്ക് പൊന്നാനി താലൂക്കും കൊച്ചി ഡിവിഷനും.

*മുഹമ്മദൻ നിയോജകമണ്ഡലങ്ങൾ* :-കോഴിക്കോട്-കണ്ണൂർ-തലശ്ശേരി പട്ടണങ്ങൾ : കോഴിക്കോട്, കണ്ണൂർ, തലശ്ശേരി മുനിസിപ്പാലിറ്റികൾ. ചിറയ്ക്കൽ : കണ്ണൂർ മുനിസിപ്പാലിറ്റി ഒഴികെയുള്ള ചിറയ്ക്കൽ താലൂക്ക്. കോട്ടയം : തലശ്ശേരി മുനിസിപ്പാലിറ്റി ഒഴികെയുള്ള കോട്ടയം, വയനാട് താലൂക്കുകൾ. കോഴിക്കോട് : കോഴിക്കോട് മുനിസിപ്പാലിറ്റി ഒഴികെയുള്ള കോഴിക്കോട് ഡിവിഷൻ മലപ്പുറം (ദ്വയാംഗം): മലപ്പുറം ഡിവിഷൻ. പാലക്കാട് (ദ്വയാംഗം): പാലക്കാട്, കൊച്ചി ഡിവിഷനുകൾ. മംഗലാപുരം: മംഗലാപുരം, കുണ്ടപ്പൂർ ഡിവിഷനുകൾ.

*വനിതാ നിയോജകമണ്ഡലങ്ങൾ* :- തലശ്ശേരി-കോഴിക്കോട് പട്ടണങ്ങൾ : തലശ്ശേരി, കോഴിക്കോട് മുനിസിപ്പാലിറ്റികൾ.

നീലഗിരി, മലബാർ, സൗത്ത് കാനറ ജില്ലകളെ 'വെസ്റ്റ് കോസ്റ്റ്' എന്ന് പേരുള്ള ഇന്ത്യൻ ക്രിസ്ത്യൻ, ജന്മികൾ എന്നീ നിയോജകമണ്ഡലങ്ങളുടെ പരിധിയിൽ ഉൾപ്പെടുത്തിയിരുന്നു.

മദ്രാസ് പ്രവിശ്യയ്ക്ക് 1935-ലെ ആക്ട് പ്രകാരം ഫെഡറൽ കൗൺസിൽ ഓഫ് സ്റ്റേറ്റിൽ 20-ഉം ഫെഡറൽ അസംബ്ലിയിൽ 37-ഉം അംഗങ്ങളുണ്ടായിരിക്കാൻ വ്യവസ്ഥ ചെയ്തിരുന്നു. എന്നാൽ ഇത് പ്രാബല്യത്തിൽ വന്നില്ല. ഫെഡറൽ കൗൺസിലിൽ ജനറൽ (14), പട്ടികജാതി (1), മുഹമ്മദൻ (4), വനിത (1) എന്നീ ക്ലാസുകളിലുള്ള സീറ്റുകളാണ് മദ്രാസ് പ്രവിശ്യയ്ക്കുണ്ടായിരുന്നത്. ഇതിൽ മലബാർ-സൗത്ത് കാനറാ എന്ന പേരിൽ ഒരു ജനറൽ നിയോജകമണ്ഡലം നിർദ്ദേശിച്ചിരുന്നു.

ഫെഡറൽ അസംബ്ലിയിലെ മിക്ക അംഗങ്ങളെയും പ്രവിശ്യാ നിയമസഭ പരോക്ഷമായി തെരഞ്ഞെടുക്കാനാണ് ഉദ്ദേശിച്ചിരുന്നത്. മദ്രാസ് പ്രവിശ്യയ്ക്ക് ജനറൽ (നാല് പട്ടികജാതിക്കാർ ഉൾപ്പെടെ 19), മുഹമ്മദൻ (8), വനിത (2), ആംഗ്ലോ ഇന്ത്യൻ (1), യൂറോപ്യൻ (1), ഇന്ത്യൻ ക്രിസ്ത്യൻ (2), വാണിജ്യ വ്യവസായം (2), ജന്മികൾ (1), തൊഴിലാളികൾ (1) എന്നീ ക്ലാസ്സുകളിലുള്ള സീറ്റുകൾ ഉണ്ടായിരുന്നു. വാണിജ്യവ്യവസായം, ജന്മികൾ, തൊഴിലാളികൾ എന്നിവയൊഴികെയുള്ള സീറ്റുകളിലേക്കുള്ള അംഗങ്ങളെ പ്രവിശ്യാ നിയമസഭയിലെ അതാത് ക്ലാസുകളിലുള്ള അംഗങ്ങൾ തെരഞ്ഞെടുക്കാനാണ് ഉദ്ദേശിച്ചിരുന്നത്. ജന്മികൾക്ക് പ്രത്യേക നിയോജകമണ്ഡലം നിർദ്ദേശിച്ചിരുന്നു.



## നിയമസഭ

മദ്രാസ് സംസ്ഥാനത്ത് ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള നിയമസഭയും നിയമസമിതിയും ഒന്നാം പൊതുതെരഞ്ഞെടുപ്പിനുശേഷം (1952) നിലവിൽവന്നു. അതുവരെ പഴയ പ്രവിശ്യാ നിയമസഭയും നിയമസമിതിയും തുടർന്ന് ഇവയിലെ ഓരോ യൂറോപ്യൻ പ്രാദേശിക നിയോജകമണ്ഡലങ്ങൾ (4 സീറ്റ്) 1947-ൽ നിർത്തലാക്കി. സ്വാതന്ത്ര്യലബ്ധിക്കും സംസ്ഥാന പുനഃസംഘടനയ്ക്കും ഇടയ്ക്ക് (1947-1956) മദ്രാസിൽ രണ്ട് പ്രാവശ്യം (1951, 1954) ഡീലിമിറ്റേഷൻ നടന്നിട്ടുണ്ട്. ഇക്കാലത്തും മലബാർ ജില്ലയും കാസർകോട് താലൂക്കും പഴയ മദ്രാസ് സംസ്ഥാനത്തിന്റെ ഭാഗമായിരുന്നു.

## രാഷ്ട്രപതിയുടെ ഉത്തരവ് (1951)

ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള ഒന്നാം പൊതുതെരഞ്ഞെടുപ്പിന് മുമ്പായി 1951-ൽ നിയോജകമണ്ഡല അതിർത്തി നിർണയം നടന്നു. അതനുസരിച്ച് പഴയ മദ്രാസ് സംസ്ഥാനത്ത് ആകെ 62 ലോക്സഭാ നിയോജകമണ്ഡലങ്ങളും (75 സീറ്റ്) 309 നിയമസഭാ നിയോജകമണ്ഡലങ്ങളും (375 സീറ്റ്) രൂപീകരിച്ചു. പിന്നീട് കേരളത്തിന്റെ ഭാഗമായിത്തീർന്ന മലബാർ ജില്ലയും കാസർഗോഡ് താലൂക്കും അഞ്ച് ലോക്സഭാ നിയോജകമണ്ഡലങ്ങളുടെയും (ആറ് സീറ്റ്) 27 നിയമസഭാ നിയോജകമണ്ഡലങ്ങളുടെയും (31 സീറ്റ്) പരിധിക്കുള്ളിലായിരുന്നു. കാസർഗോഡ് താലൂക്കിലെ മഞ്ചേശ്വരം, ഹർക്ക, പനമാംഗ്ലൂർ നിയമസഭാ മണ്ഡലത്തിലായിരുന്നു. ഒരു ലോക്സഭാ നിയോജകമണ്ഡലവും നാല് നിയമസഭാ നിയോജകമണ്ഡലങ്ങളും ദ്വയാംഗ നിയോജകമണ്ഡലങ്ങളായിരുന്നു. ഇവയിൽ ഓരോ സീറ്റ് സംവരണം ചെയ്തിരുന്നു. ഒരു ലോക്സഭാ സീറ്റുംമൂന്ന് നിയമസഭാ സീറ്റും പട്ടികജാതി സംവരണവും ഒരു നിയമസഭാ സീറ്റ് പട്ടികവർഗ്ഗ സംവരണവുമായിരുന്നു. വയനാട് ദ്വയാംഗ നിയോജകമണ്ഡലത്തിലെ സംവരണ സീറ്റ് പട്ടികവർഗ്ഗത്തിനുമുള്ളതുമായിരുന്നു.

രാഷ്ട്രപതി 1951 മേയ് 18-ന് പുറപ്പെടുവിച്ച 1951-ലെ (മദ്രാസ്) പാർലമെന്ററിയും അസംബ്ലിയും നിയോജകമണ്ഡല അതിർത്തി നിർണ്ണയ ഉത്തരവ് പ്രകാരം മദ്രാസിലെ മലബാർ പ്രദേശത്ത് രൂപീകരിച്ച ലോക്സഭാ നിയോജകമണ്ഡലങ്ങളും അവയിൽ ഉൾപ്പെട്ടിരുന്ന നിയമസഭാ നിയോജകമണ്ഡലങ്ങളും താഴെച്ചേർക്കുന്നു.

പൊന്നാനി (ദ്വയാംഗം) :-ആലത്തൂർ (ദ്വയാംഗം), പാലക്കാട്, ഒറ്റപ്പാലം, പട്ടാമ്പി, തൃത്താല, തിരൂർ, പൊന്നാനി (ദ്വയാംഗം), നാട്ടിക. മലപ്പുറം : കോട്ടയ്ക്കൽ, മലപ്പുറം (ദ്വയാംഗം), മണ്ണാർക്കാട്, പെരിന്തൽമണ്ണ. കോഴിക്കോട്: കൊയിലാണ്ടി, വയനാട്, (ദ്വയാംഗം), ചേവായൂർ, കോഴിക്കോട്. തലശ്ശേരി: കൂത്തുപറമ്പ്, തലശ്ശേരി, നാദാപുരം, വടകര, പേരാമ്പ്ര. കണ്ണൂർ: പയ്യന്നൂർ, തളിപ്പറമ്പ്, കണ്ണൂർ, മട്ടന്നൂർ, ഹോസ്ദുർഗ്ഗ്. സൗത്ത് കാനറാ (സൗത്ത്): കാസർഗോഡ്, പുത്തൂർ, (ദ്വയാംഗം), മാംഗളൂർ, പനമാംഗളൂർ.

അമിൻദിവി, ലക്ഷദ്വീപ്, മിനിക്കോയി ദ്വീപുകൾ (പിന്നീട് ലക്ഷദ്വീപ് കേന്ദ്രഭരണ പ്രദേശം) അന്ന് ചേവായൂർ നിയമസഭാ നിയോജകമണ്ഡലത്തിന്റെ (കോഴിക്കോട് ലോക്സഭാ നിയോജകമണ്ഡലം) ഭാഗമായിരുന്നു. അതുപോലെ ഫോർട്ട് കൊച്ചി ഡിവിഷൻ നാട്ടിക നിയമസഭാ നിയോജകമണ്ഡലത്തിന്റെ (പൊന്നാനി ലോക്സഭാ നിയോജകമണ്ഡലം) ഭാഗവും ഇപ്രകാരം ഈ പ്രദേശത്തുനിന്ന് ലോക്സഭയിൽ ആറും മദ്രാസ് നിയമസഭയിൽ 31-ഉം അംഗങ്ങളുണ്ടായിരുന്നു.

മദ്രാസിൽ ഇന്ത്യൻ ഭരണഘടന പ്രകാരമുള്ള ഒന്നാമത്തെ പൊതുതെരഞ്ഞെടുപ്പ് ഇതിന്റെ അടിസ്ഥാനത്തിൽ 1951 ഡിസംബർ രണ്ട് മുതൽ 1952 ജനുവരി 25 വരെ നിയമസഭയിലേക്കും ലോക്സഭയിലേക്കും ഒരുമിച്ച് നടന്നു.



## ഒന്നാം ഡീലിമിറ്റേഷൻ കമ്മീഷൻ (1953)

1952-ലെ ഡീലിമിറ്റേഷൻ കമ്മീഷൻ ആക്ട് അനുസരിച്ച് 1951-ലെ സെൻസസ് അടിസ്ഥാനത്തിൽ ഒന്നാം ഡീലിമിറ്റേഷൻ കമ്മീഷന്റെ (1953) ശുപാർശപ്രകാരം അടുത്ത നിയോജകമണ്ഡല അതിർത്തി നിർണയം നടന്നു.

ഒന്നാം ഡീലിമിറ്റേഷൻ കമ്മിഷന്റെ 1954 സെപ്റ്റംബർ 22-ലെ ഉത്തരവനുസരിച്ച് പഴയ മദ്രാസ് സംസ്ഥാനത്ത് ആകെ 41 ലോക്സഭാ നിയോജകമണ്ഡലങ്ങളും (49 സീറ്റ്) 205 നിയമസഭാ നിയോജകമണ്ഡലങ്ങളും (245 സീറ്റ്) രൂപീകരിച്ചു. പിന്നീട് കേരളത്തിന്റെ ഭാഗമായിത്തീർന്ന മലബാർ ജില്ലയും കാസർഗോഡ് താലൂക്കും ആറ് ലോക്സഭാ നിയോജകമണ്ഡലങ്ങളുടെയും (ഏഴ് സീറ്റ്) 31 നിയമസഭാ നിയോജകമണ്ഡലങ്ങളുടെയും (35 സീറ്റ്) പരിധിക്കുള്ളിലായിരുന്നു. ഇവയിൽ ഒരു ലോക്സഭാ നിയോജകമണ്ഡലവും നാല് നിയമസഭാ നിയോജകമണ്ഡലങ്ങളും ദ്വയാംഗ നിയോജകമണ്ഡലങ്ങളായിരുന്നു. ഇവയിൽ ഓരോ സീറ്റ് സംവരണം ചെയ്യപ്പെട്ടിരുന്നു. ഒരു ലോക്സഭാ സീറ്റും മുന്ന് നിയമസഭാ സീറ്റും പട്ടികജാതി സംവരണവും ഒരു നിയസഭാ സീറ്റ് പട്ടികവർഗ്ഗ സംവരണവുമായിരുന്നു. ഇവയിൽ വയനാട് ദ്വയാംഗ നിയോജകമണ്ഡലത്തിലെ സംവരണ സീറ്റ് പട്ടികവർഗ്ഗത്തിനുള്ളതായിരുന്നു. മലബാർ പ്രദേശത്ത് ഉൾപ്പെട്ടിരുന്ന ലോക്സഭാ നിയമസഭാ നിയോജകമണ്ഡലങ്ങൾ ചുവടെ ചേർക്കുന്നവ ആയിരുന്നു.

പാലക്കാട് (ദ്വയാംഗം): ആലത്തൂർ (ദ്വയാംഗം), പാലക്കാട്, പറളി ഒറ്റപ്പാലം (ദ്വയാംഗം), മണ്ണാർക്കാട്, മങ്കട, മഞ്ചേരി, കുറ്റിപ്പുറം, പൊന്നാനി, നാട്ടിക, ഗുരുവായൂർ, പൊന്നാനി (ദ്വയാംഗം), തിരൂർ. കോഴിക്കോട് : തിരൂരങ്ങാടി, ചേവായൂർ, കോഴിക്കോട്, കൊണ്ടോട്ടി, വണ്ടൂർ. വടകര : കുന്നമംഗലം, കൊടുവള്ളി, ബാലുശ്ശേരി, കൊയിലാണ്ടി, വടകര, തലശ്ശേരി, വയനാട് (ദ്വയാംഗം), നാദാപുരം, തലശ്ശേരി, മട്ടന്നൂർ. കണ്ണൂർ : കണ്ണൂർ, മാടായി, പയ്യന്നൂർ, നീലേശ്വരം, കാസർഗോഡ്, കുമ്പള. മാംഗളൂർ : പനമാംഗളൂർ, പുത്തൂർ (ദ്വയാംഗം).

മാംഗളൂർ, പനമാംഗളൂർ, പുത്തൂർ (ദ്വയാംഗം) എന്നിവയും കുമ്പളയുടെ ഒരു ഭാഗവും പിന്നീട് മൈസൂർ (കർണാടക) സംസ്ഥാനത്തിന്റെ ഭാഗമായി. 1956-ൽ സംസ്ഥാന പുനഃസംഘടനയും ഡീലിമിറ്റേഷനും നടന്നതിനാൽ പുതിയ സംവിധാനത്തിൽ ലോക്സഭാ നിയമസഭാ തെരഞ്ഞെടുപ്പൊന്നും നടന്നില്ല.

## നിയമസമിതി (ലെജിസ്ലേറ്റീവ് കൗൺസിൽ)

മദ്രാസ് നിയമസമിതി (ലെജിസ്ലേറ്റീവ് കൗൺസിൽ)യിൽ ആകെ 72 സീറ്റുകൾ ഉണ്ടായിരുന്നു. ഗവർണർ നാമനിർദ്ദേശം ചെയ്യുന്ന 12 പേരെയും നിയമസഭ തെരഞ്ഞെടുക്കുന്ന 24 പേരെയും കൂടാതെ ബിരുദധാരികൾക്ക് ആറും അദ്ധ്യാപകർക്ക് ആറും തദ്ദേശസ്ഥാപനങ്ങൾക്ക് (ലോക്കൽ അതോറിറ്റി) 24-ഉം പ്രതിനിധികളുണ്ടായിരുന്നു.

രാഷ്ട്രപതി 1951 സെപ്റ്റംബർ 19-ന് പുറപ്പെടുവിച്ച '1951-ലെ (മദ്രാസ്) കൗൺസിൽ നിയോജകമണ്ഡല അതിർത്തി നിർണയ ഉത്തരവ്' പ്രകാരം 'മദ്രാസ് നോർത്ത്', 'മദ്രാസ് സൗത്ത്' എന്നീ പേരുകളിൽ ബിരുദധാരികൾക്കും അദ്ധ്യാപകർക്കും രണ്ട് വീതം നിയോജകമണ്ഡലങ്ങളുണ്ടായിരുന്നു. രണ്ട് സീറ്റുള്ള മദ്രാസ് നോർത്തിൽ 12 ജില്ലകളും നാല് സീറ്റുള്ള മദ്രാസ് നഗരവും മലബാർ, സൗത്ത് കാനറാ, നീലഗിരി എന്നിവ ഉൾപ്പെടെ 13 ജില്ലകളും ഉൾപ്പെട്ടിരുന്നു.

രണ്ടോ മൂന്നോ സീറ്റുകൾ വീതമുള്ള ആകെ ഒമ്പത് തദ്ദേശസ്ഥാപന നിയോജകമണ്ഡലങ്ങളാണുണ്ടായിരുന്നത്. മലബാർ, സൗത്ത് കാനറാ എന്നീ ജില്ലകൾ രണ്ട് സീറ്റുള്ള വെസ്റ്റ് കോസ്റ്റ് തദ്ദേശസ്ഥാപന നിയോജകമണ്ഡലത്തിലാണ് ഉൾപ്പെട്ടിരുന്നത്.



ഒരു അംഗത്തിന്റെ കാലാവധി ആറ് വർഷമാണ്. നിയമസമിതി ഒരു സ്ഥിരം സഭയും പിരിച്ചുവിടലിന് വിധേയമാകാത്തതുമാണ്. ഓരോ രണ്ട് വർഷം അവസാനിക്കുമ്പോഴും ഏകദേശം മൂന്നിലൊന്ന് ഭാഗം അംഗങ്ങൾ വിരമിക്കുകയും പുതിയ അംഗങ്ങൾ ആ സ്ഥാനത്ത് വരികയും ചെയ്യുന്നതിനാണ് വ്യവസ്ഥ ചെയ്തിരുന്നത്.

## കേരളത്തിലെ നിയോജകമണ്ഡലങ്ങൾ

ഭാഷയുടെ അടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾ പുനഃസംഘടിപ്പിച്ചതിനോടൊപ്പം (1956) അടുത്ത അതിർത്തി നിർണയം നടന്നു. ഇതോടെ കേരളത്തിൽ 16 ലോക്സഭാ മണ്ഡലങ്ങളും (18 സീറ്റ്) 114 നിയമസഭാ മണ്ഡലങ്ങളും (126 സീറ്റ്) രൂപീകരിച്ചു. ഇവയിൽ രണ്ട് (കൊല്ലം, പാലക്കാട്) ലോക്സഭാ മണ്ഡലങ്ങളും 12 നിയമസഭാ മണ്ഡലങ്ങളും ദ്വയാംഗ നിയോജക മണ്ഡലങ്ങളായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിലാണ് 1957-ലെ ലോക്സഭാ നിയമസഭാ തെരഞ്ഞെടുപ്പ് ഒരുമിച്ച് നടന്നത്.

ദ്വയാംഗ നിയോജകമണ്ഡല നിർത്തലാക്കൽ നിയമമനുസരിച്ച് ദ്വയാംഗ നിയോജക മണ്ഡലങ്ങൾ 1961-ൽ നിർത്തലാക്കുകയും ഓരോന്നും രണ്ട് ഏകാംഗമണ്ഡലങ്ങളായി വിഭജിക്കുകയും ചെയ്തു. ലോക്സഭാ ദ്വയാംഗമണ്ഡലമായ കൊല്ലം, കൊല്ലവും മാവേലിക്കരയുമായും, പാലക്കാട്, പൊന്നാനിയും പാലക്കാടുമായും വിഭജിക്കപ്പെട്ടു. മാവേലിക്കരയും പാലക്കാടും പട്ടികജാതി സംവരണ മണ്ഡലങ്ങളാക്കി. ഇതോടെ കേരളത്തിലെ ലോക്സഭാ മണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം 18 ആയി. ഇതിന്റെ അടിസ്ഥാനത്തിലാണ് 1962-ലെ ലോക്സഭാ തെരഞ്ഞെടുപ്പ് നടന്നത്.

ഇതോടൊപ്പം 12 നിയമസഭാ ദ്വയാംഗ മണ്ഡലങ്ങൾ വിഭജിച്ച് പുതിയതായി 24 ഏകാംഗ നിയോജകമണ്ഡലങ്ങൾ രൂപീകരിച്ചു. അങ്ങനെ കേരളത്തിലെ നിയമസഭാ മണ്ഡലങ്ങളുടെയും സീറ്റുകളുടെയും എണ്ണം 126 ആയി. പക്ഷേ ഇതിന്റെ അടിസ്ഥാനത്തിൽ കേരളത്തിൽ നിയമസഭാ തെരഞ്ഞെടുപ്പൊന്നും നടന്നില്ല.

1961-ലെ സെൻസസ് അടിസ്ഥാനമാക്കി 1964-ൽ അടുത്ത നിയോജകമണ്ഡല പുനർനിർണയം നടന്നു. ഇതോടെ കേരളത്തിൽ 19 ലോക്സഭാ നിയോജകമണ്ഡലങ്ങളും (19 സീറ്റ്) 133 നിയമസഭാ നിയോജകമണ്ഡലങ്ങളും (133 സീറ്റ്) രൂപീകരിച്ചു. പൊന്നാനി, അടൂർ ലോക്സഭാ നിയോജകമണ്ഡലങ്ങളും 13 നിയമസഭാ നിയോജകമണ്ഡലങ്ങളും സംവരണമണ്ഡലങ്ങളായിരുന്നു. ഇതിന്റെ അടിസ്ഥാനത്തിൽ രണ്ട് ലോക്സഭാ തെരഞ്ഞെടുപ്പുകളും (1967, 1971) മൂന്ന് നിയമസഭാ തെരഞ്ഞെടുപ്പുകളും (1965, 1967, 1970) നടന്നു.

1976-ലെ നിയോജകമണ്ഡല അതിർത്തി നിർണയം നടന്നത് 1971-ലെ സെൻസസ് അടിസ്ഥാനമാക്കിയാണ്. ഇതോടെ കേരളത്തിൽ ലോക്സഭാ മണ്ഡലങ്ങൾ 20-ഉം നിയമസഭാ മണ്ഡലങ്ങൾ 140-ഉം ആയി. ഒറ്റപ്പാലം, അടൂർ ലോക്സഭാ മണ്ഡലങ്ങളും 14 നിയമസഭാ മണ്ഡലങ്ങളും സംവരണ മണ്ഡലങ്ങളാക്കി. ഇതിന്റെ അടിസ്ഥാനത്തിൽ ഒൻപത് ലോക്സഭാ തെരഞ്ഞെടുപ്പുകളും (1977, 1980, 1984, 1989, 1991, 1996, 1998, 1999, 2004) എട്ട് നിയമസഭാ തെരഞ്ഞെടുപ്പുകളും (1977, 1980, 1982, 1987, 1991, 1996, 2001, 2006) നടന്നു.

2001-ലെ സെൻസസ് അടിസ്ഥാനമാക്കി നിയോജകമണ്ഡലങ്ങളുടെയും സീറ്റുകളുടെയും നിലവിലുള്ള എണ്ണത്തിൽ മാറ്റം വരുത്താതെയാണ് 2008-ൽ നിയോജകമണ്ഡല പുനർനിർണയം നടന്നത്. ആലത്തൂർ, മാവേലിക്കര ലോക്സഭാ മണ്ഡലങ്ങളും 16 നിയമസഭാ മണ്ഡലങ്ങളും സംവരണ മണ്ഡലങ്ങളാക്കി. ഈ അവസ്ഥയിൽ 2009-ലെ ലോക്സഭാ തെരഞ്ഞെടുപ്പും 2011-ലെ നിയമസഭാ തെരഞ്ഞെടുപ്പും നടന്നു.



# വിവിധ നിയമനിർമ്മാണ സഭകളിൽ അംഗങ്ങളായിരുന്ന പ്രമുഖരുടെ പ്രസംഗങ്ങൾ

## തിരുവിതാംകൂറിലെ വിദ്യാഭ്യാസസമ്പ്രദായത്തിൽ ഉണ്ടായിരുന്ന പോരായ്മകളും അവയ്ക്കുള്ള പരിഹാരങ്ങളും സംബന്ധിച്ച് ശ്രീ. കെ. എം മാമ്മൻ മാപ്പിള 08-03-1922-ൽ തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിൽ നടത്തിയ പ്രസംഗം

He began by making a reference to the last Educational Conference and observed that the allegation that the non-official members who served on it were not proper representatives was unfounded. No objection was taken when the members for the conference were selected by the Government. The main reason alleged against the selection was that the members were mostly managers of aided schools. But managers of schools were the persons largely conversant with matters educational, and were therefore the best representatives for such a conference, and the decisions arrived at the conference were the results of mature deliberation.

Referring to the recent enhancement of school fees, the member observed that the allegation that the enhancement was effected on the recommendation of the managers of schools at the Educational Conference was unfounded, since the managers themselves had nothing to gain by such enhancement. He also remarked that the agitation set up in certain quorters against the increase of fees was not genuine. No reform, he said, could be effected without adequate funds and the enhancement of school fees was one of the ways by which additional funds could be found for the expansion of education. Enhancement of fees was no new phenomenon and there had been no such agitation on previous occasions. At the time of Dr. Mitchell the fee of Rs.1 per mensem was suddenly raised to Rs.3 per mensem and there was no protest whatsoever. It could, therefore, be seen that the students' strike was not really due to the enhancement of schools fees.

The Member then pleaded for equal treatment being accorded to departmental and grant-in-aid schools in certain essential matters. The existence of grant-in-aid schools, he said, was a great advantage to Government. The cost per pupil in a Government school was Rs. 8, against Rs. 4 only in an aided institution. Aided school education was thus decidedly cheaper. The Government had long ago insisted on the opening of a new school, only when it was not detrimental to the interests of any existing school. That wholesome principle was not followed by the Department recently, and so a definite ruling was requested.

Speaking on the question of the medical inspection of school children, the Member said that the proposal to levy fees from boys in aided schools to meet the cost of medical inspection was unfair, and pleaded for equal treatment in respect of Government aided schools.



Referring to the retrenchments proposed to be effected in the department , the Member expressed his disapproval of the abolition of Range inspectorships and assistant Inspectorships of English schools.

A special school for the deaf and dumb was a desideratum in the state. He referred to the useful work done by such an institution at Palamcottah, and requested that an institution for the deaf and dumb, similar to that institution, be established in Travancore also, and that stipends be given to the deaf and dumb that proceeded to the special school at Palamcottah.

The Member then proceeded to point out certain defects in the working of the Music Board which, as now constituted, did not work on a satisfactory basis. The Board should consist of experts and not, as at present, merely of people who knew the science of music in theory and whose only qualification was that they could appreciate music. In the music examinations conducted at present many managed to pass in theory, but failed in the practical test. If a candidate passed in theory and failed in practice, it should be enough for him or her to appear again for the practical test. More care and had also to be bestowed on the way in which the examination was conducted. In one of the recent examinations the name of a candidate who passed in the first class was omitted in the examination results first published. Such mistakes should be avoided. Representative musicians from different parts of the State should be put on the Board.

In regard to the grant of the English School Leaving Certificates, the Member observed that those candidates who were declared eligible for admission to the College were not admitted for service in the Education Department. The rule was that the pupils should have obtained five marks above the State average. That was an undesirable distinction. He had represented the same matter at the last session, but his request was not complied with. He prayed for a re-consideration of the order.



# സർക്കാർ സ്ഥാപനങ്ങളിലും കോടതികളിലും മലയാളം ഔദ്യോഗിക ഭാഷയായി ഉപയോഗിക്കണമെന്നാവശ്യപ്പെടുന്ന പ്രമേയത്തിന്റെ ചർച്ചയിൽ പങ്കെടുത്തുകൊണ്ട് കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിലിൽ ശ്രീ. കെ. പി. കറുപ്പൻ 03-02-1926-ൽ അവതരിപ്പിച്ച പ്രസംഗം

സർ, നമ്മുടെ സംസ്ഥാനത്തെ ഏറിയ ഭാഗം ജനങ്ങളും ഇംഗ്ലീഷ് പരിജ്ഞാനം ഇല്ലാത്തവരാണല്ലൊ. ആ സ്ഥിതിയ്ക്ക് ഉത്തരവുകളും വാദങ്ങളും വിധികളുമൊക്കെ ഇംഗ്ലീഷിൽ തന്നെ നടത്തി വരുന്നത് ജനങ്ങൾക്കു വളരെ അസൗകര്യത്തിന് ഇടവരുത്തുന്ന ഒരു ഏർപ്പാടാകുന്നു. വില്ലേജുകച്ചേരികൾ മുതലായ സ്ഥാപനങ്ങളിലൊഴികെ മറ്റെല്ലാ സർക്കാർ സ്ഥാപനങ്ങളിലും മിക്കവാറും ഇംഗ്ലീഷാണ് ഉപയോഗിച്ചുവരുന്നത്.

ഏതൊരു വിഷയത്തിലും കാര്യമായി പ്രയോജനം നോക്കേണ്ടത് അത്യാവശ്യമാണ്. ഒന്നുകൂടി വെളിവാക്കിപ്പറയുന്ന പക്ഷം ഒരു പ്രവൃത്തി നാം ആരെ ഉദ്ദേശിച്ച് ചെയ്യുന്നുവോ, അത് അവർക്ക് ഗുണകരവും സൗകര്യപ്രദവും ആയിരിക്കുന്നുണ്ടോ എന്ന് നോക്കേണമെന്നുള്ളതാകുന്നു.

കോടതികളിലെ വാദപ്രതിവാദങ്ങളും മറ്റും ഇംഗ്ലീഷിൽ കഴിച്ചുകൂട്ടുന്നത് വെറും അനുകരണമാണെന്ന് പറയേണ്ടിവരുന്നതിൽ വ്യസനിക്കുന്നു. ഒരു മലയാളി ജഡ്ജിയുടെ കോടതിയിൽ മലയാളത്തിലുള്ള വസ്തുവകകളെ സംബന്ധിച്ച് രണ്ടു മലയാളി വക്കീലന്മാർ കൂടി രണ്ടു മലയാളികൾക്കുവേണ്ടി അനേകായിരം നാഴികക്ക് അപ്പുറമുള്ള ഒരു ഭാഷയിൽ വാദിക്കുകയും വിധി എഴുതുകയും ചെയ്യുന്നതിന്റെ പ്രയോജനം എന്താണെന്ന് എത്രമാത്രം വിചാരിച്ചിട്ടും മനസ്സിലാക്കാൻ സാധിക്കുന്നില്ല.

തങ്ങളുടെ കാര്യത്തെക്കുറിച്ച് വക്കീലന്മാർ എന്തെല്ലാമാണ് പറയുന്നതെന്നറിയാൻ പാടില്ലാത്ത ഒരു ഭാഷയിൽ അവരുടെ കാര്യം പറഞ്ഞു തീർക്കുന്ന ഒരു സമ്പ്രദായം ആശ്യാസ്യമാണെന്ന് എങ്ങനെ പറയാം?

പ്രസിഡണ്ട്

കക്ഷികൾക്ക് മനസ്സിലാകത്തക്കവണ്ണം മലയാളത്തിൽ വാദിക്കാൻ വക്കീലന്മാർക്ക് താല്പര്യമുണ്ടെങ്കിൽ കോടതി തടസ്സം പറയുകയില്ല. അനുവദിക്കും.

മിസ്റ്റർ. കെ. പി. കറുപ്പൻ

കക്ഷികൾ ആവശ്യപ്പെട്ടാൽ വക്കീലന്മാർ വക വെക്കുമോ? ഇന്നത്തെ വിസ്താരം നമുക്ക് ഗുണമോ ദോഷമോ എന്നറിയാൻ വക്കീലിനെ പിന്തുടരുന്ന കക്ഷികൾക്ക് പോടൊ, ഫീസ്സ് മുഴുവൻ കൊണ്ടുവാ; കാര്യം വഴിയെ പറഞ്ഞു തരാം (*Laughter*) എന്ന് കേസ്സിന്റെ സ്വഭാവം വേദമന്ത്രം പോലെ സൂക്ഷിച്ച് കക്ഷികളുടെ ജിജ്ഞാസ ശമിപ്പിക്കാതെ കഴിച്ചുകൂട്ടുന്ന ചില വക്കീലന്മാർക്കെല്ലാം അവരെ ബുദ്ധിമുട്ടിക്കുവാൻ ഈ സമ്പ്രദായം പലപ്പോഴും കാരണമാകുന്നതായി അറിയാൻ ഇടവന്നിട്ടുണ്ട്.

യുക്തിവാദത്തിൽ സാമർത്ഥ്യം കുറഞ്ഞവരും കോമൺസെൻസ് എന്നു പറയുന്ന സാമാന്യ ബുദ്ധിപോലും കുറഞ്ഞവരുമായ ചിലർ വക്കീലൻമാരുടെ കൂട്ടത്തിലും ഉണ്ടായിരിക്കുമല്ലോ? (*Laughter*) പ്രയോഗങ്ങളൊക്കെ ഇംഗ്ലീഷിൽ കഴിച്ചു കൂടുന്നതുകൊണ്ട് തങ്ങളുടെ കുറവുകളെ കക്ഷികൾ അറിയാതിരിക്കുന്നതിനാൽ അങ്ങനെയുള്ളവർക്ക് പക്ഷേ ഇപ്പോഴത്തെ സമ്പ്രദായം ഒരനുഗ്രഹമായിരിക്കാം.

ഇനിയുള്ള കാലം നമ്മുടെ കോടതികളിൽ വിദേശിയന്മാർക്കു ന്യായാധിപസ്ഥാനം ലഭിക്കുന്ന കാര്യം സംശയഗ്രസ്തമാകുന്നു. വല്ല സംഗതിവശാലും നമുക്ക് നമ്മുടെ ഭാഷ അറിയാത്ത ഒരു ന്യായാധിപനെ നിയമിക്കേണ്ടതായി വന്നാൽ കൂടിയും അനേകം നാട്ടുകാരെ ബുദ്ധിമുട്ടിക്കുന്നതിൽഭേദം ആ ന്യായാധിപനെ മലയാളം പഠിപ്പിക്കയൊ അദ്ദേഹത്തിന് ഒരു ദ്വിഭാഷിയെ വച്ചുകൊടുക്കുകയൊ ആണ്. മലയാള ഭാഷയുടെ ഉന്നമനം അത് കച്ചേരികളിലും കോടതികളിലും അംഗീ



കരിക്കപ്പെടുന്നതിനെ ആശ്രയിച്ചിരിക്കുന്നുവെന്ന് ദക്ഷിണ ഇന്ത്യയിലെ മഹാപണ്ഡിതന്മാരിൽ ഒരുവനും പരേതനുമായ പ്രൊഫസ്സർ എ. ആർ. രാജരാജവർമ്മ തമ്പുരാൻ അവർകൾപോലും അഭിപ്രായപ്പെട്ടിട്ടുള്ളതാകുന്നു.

എന്നാൽ ഭാഷയുടേയും നാട്ടുകാരുടെയും ഭാഗ്യവിപ്ലവം കൊണ്ടൊ എന്നു തോന്നുമാറ് ഈ ഭാഷയെ അത്യധികം സ്നേഹിക്കുന്ന തിരുവിതാംകൂർ ഗവർമ്മേണ്ടിനുപോലും ഈ സംഗതി നടപ്പിൽ വരുത്തുവാൻ കഴിഞ്ഞിട്ടുള്ളതായി അറിയുന്നില്ല.

കോടതികളിലും മറ്റും മലയാളഭാഷ ഉപയോഗിച്ചു തുടങ്ങുമ്പോൾ സാങ്കേതിക പദങ്ങളുടെ ദാരിദ്ര്യം വക്കീലന്മാർക്കും രായസക്കാർക്കും അല്പം ചില ബുദ്ധിമുട്ടുകൾ നേരിടുവിച്ചേയ്ക്കാമെന്നുള്ളതും ഓർക്കേണ്ട സംഗതിയാകുന്നു. എന്നാൽ അതൊക്കെ കാലാന്തരത്തിൽ പരിഹരിക്കപ്പെടാൻ മാത്രമേയുള്ളൂ. ഈ വിഷയത്തിൽ ഇംഗ്ലീഷിലെ തത്സമങ്ങളെ നമുക്ക് ഭാഷാപദങ്ങളായി സ്വീകരിക്കാവുന്നതും ആ സ്വീകാര്യം മറ്റൊരുതരത്തിൽ ഭാഷയുടെ പദദാരിദ്ര്യത്തെ ശമിപ്പിക്കുന്നതുമാകുന്നു.

കോടതിഭാഷ മലയാളീകരിക്കുവാൻ തിരുവിതാംകൂറിലെ നാട്ടുകാര്യസ്ഥന്മാർക്കുള്ള അഭിനിവേശം ഇന്നും ഇന്നലേയും തുടങ്ങിയതല്ല. "ഹിയറിങ്ങിനെ" "ഈരകിയും" "എന്റോഴ്സ്മേണ്ടിനെ" "ഇണ്ടാസും" "പോയിൻസിനെ" "പായണ്ടും" ആക്കിയിരിക്കുന്നത് അവരാണെന്ന് തോന്നുന്നു.

ഇംഗ്ലീഷ് ഉച്ചാരണത്തിന്റെ ഘോഷപ്രൗഢിയിൽ ഭ്രമിച്ചിട്ടുള്ള മലയാളികൾക്കുപോലും സ്വഭാഷയിൽ അവജ്ഞ ഇല്ലേ എന്ന് ഞാൻ പലപ്പോഴും സംശയിച്ചിട്ടുണ്ട്. "എടുക്കിൻതോക്ക്" "വയ്ക്കിൻതോളിൽ" "നടക്കിൻ മുമ്പോട്ട്" "ഇടത്ത്" "വലത്ത്" എന്നിങ്ങനെ കവാത്തുഭാഷയെ മലയാളീകരിച്ച ഒരു സുബേദാർ ഇന്നും പരിഹാസ പാത്രമായിട്ടാണിരിക്കുന്നത്.

ഗസറ്റുപരസ്യങ്ങളിലും മലയാളം കുറേക്കൂടി ആവശ്യമായിരിക്കുന്നു. ഇഞ്ചിനിയറിങ്ങ് ഡിപ്പാർട്ടുമേണ്ടിലും ഫാറസ്റ്റ് ഡിപ്പാർട്ടുമേണ്ടിലും നിന്നുള്ള പരസ്യങ്ങൾ മിക്കപ്പോഴും ഇംഗ്ലീഷിലാണ് കണ്ടിട്ടുള്ളത്.

പ്രസിഡണ്ട്

പരസ്യങ്ങൾ മലയാളത്തിലും ഇല്ലെ?

മിസ്റ്റർ. കെ. പി. കറുപ്പൻ—

ഈ രണ്ട് ഡിപ്പാർട്ടുമെണ്ടിലും മിക്കവാറും ഇംഗ്ലീഷിലെ കാണാറുള്ളൂ. പരസ്യം ഇംഗ്ലീഷിലായിപ്പോകുന്നത് കൊണ്ടു ഇംഗ്ലീഷ് അറിയാത്ത സാധുക്കൾക്ക് കൺട്രാക്ടും മറ്റും കിട്ടാതെ പോകുന്നതിന് പല ഉദാഹരണങ്ങളും പറയാൻ സാധിക്കും.

ഓച്ചന്തുരുത്തിൽ കടലിലേക്കുള്ള കരിങ്കൽ ചിറകളുടെ കൺട്രാക്ട് തങ്ങൾക്ക് കിട്ടുമൊ എന്ന് ചില വാലന്മാർ ചീഫ് ഇഞ്ചിനീയർ അവർകളോടു അന്വേഷിച്ചിരുന്നു. അതു അവർക്കു തന്നെ കൊടുക്കാൻ നോക്കാമെന്നും അദ്ദേഹം ഉത്തരവു ചെയ്തു. കൺട്രാക്ടു അവർക്കു കൊടുക്കാൻ ജോലി നടത്തിപ്പിന് സൗകര്യവും ആ സാധുകൾക്ക് ഒരു ഉപജീവനമാർഗ്ഗവും ആയിരുന്നേനെ. എന്തുകൊണ്ടന്നാൽ അവർക്ക് മല സ്വന്തമായിട്ടുണ്ട്. അതിൽ നിന്നും കല്ല് പൊട്ടിച്ചെടുക്കാം. വഞ്ചികൾക്കും അവരെ സംബന്ധിച്ചേടത്തോളം അന്യരെ ആശ്രയിക്കേണ്ടതില്ല. തുഴയുന്നവരും അവരാണെന്ന് പ്രത്യേകം പറയണേമെന്നില്ലല്ലോ വേറെ ആളുകൾ കൺട്രാക്ട് എടുത്താൽ തന്നെയും കടത്തിക്കൊണ്ടുപോകാൻ ഇവരുടെ സഹായം കൂടാതെ സാധിക്കുകയില്ല. ഇപ്രകാരം എല്ലാംകൊണ്ടും ഇവർക്കായിരുന്നു പ്രസ്തുത കൺട്രാക്ട് എടുക്കുന്നതിന് സൌകര്യം കൂടുതൽ, ഒടുവിൽ അത് അവർക്ക് കിട്ടുകയും ഉണ്ടായില്ല. ഇക്കാര്യത്തിൽ ചീഫ് ഇഞ്ചിനീയർ അവർകൾ നിഷ്പക്ഷ നിലയിൽ ന്യായമായിട്ടാണ് പ്രവൃത്തിച്ചിട്ടുള്ളത്. അവിടത്തെ പരസ്യം മുറപ്രകാരം ഗസറ്റിൽ ചേർത്തു. എന്നാൽ അതിൽ Tenders are invited എന്ന് ഇംഗ്ലീഷ് വാക്കിലാണ് തുടങ്ങിയരുന്നത്. അക്ഷരമോ, മന്ത്രവാദം എഴുതുന്ന പോലെ (ചിരി) കാണാനും പാടില്ലാത്തവിധം അത്ര



ചെറുത്. ഇതുണ്ടോ സാധുക്കളായ വാലന്മാർക്ക് മനസ്സിലാകുന്നു? എന്തിനകം പറയുന്നു. ഇങ്ങിനെ ഒരു കാര്യം ഗസറ്റിൽ ഉണ്ടോ എന്നു കൂടി അവർക്ക് അറിയാനിടവരാതെ കാര്യം കഴിഞ്ഞു. പരസ്യം അനുസരിച്ച് Tender കൊടുത്ത ആളിൽനിന്നും വാലന്മാർ കിഴക്കരാറും പടി എടുത്തു. അവർക്ക് അത്രത്തോളം അഭിനിവേശം ഉണ്ടായിരുന്നതു കൊണ്ടാണ് അവർ ഇതിന് മുതിർന്നത്. ഈ നിലയിൽ അവർക്ക് തങ്ങളുടെ പ്രയത്നത്തിന് തക്ക പ്രതിഫലവും കിട്ടാതെ പോയി. അതുകൊണ്ട് നാട്ടുകാർ അറിയാൻ ചെയ്യുന്ന പരസ്യങ്ങൾ മിക്കവാറും മലയാളത്തിൽ തന്നേയാണ് വേണ്ടത്. വിദേശിയർ കൂടി കണ്ടിട്ട് നമുക്കു ലാഭം കിട്ടേണ്ടതായ ലേലപ്പരസ്യങ്ങൾ ഒഴിച്ച് മറ്റെല്ലാ പരസ്യങ്ങളും മലയാളത്തിൽ തന്നെ ആക്കുന്നതുകൊണ്ട് നാട്ടുകാർക്ക് ഗുണവും പരസ്യവിഷയത്തിൽ വൃഥാവ്യയം ചെയ്യുന്ന കടലാസ്സിന്റേയും അച്ചടിക്കൂലിയുടെയും വകയിൽ ഗവർമ്മേണ്ടിന് നല്ല ലാഭവും ലഭിക്കുന്നതാണ്. നമ്മുടെ മലയാളത്തിൽ അങ്ങനെ മതിയെന്നാകുന്നു എന്റെ അഭിപ്രായം.

മിസ്റ്റർ. എ. ബി. സേലം, മലയാളഭാഷയെ ചക്കടാവണ്ടിയോടും ഇംഗ്ലീഷിനെ മോട്ടാർകാറിനോടും തന്റെ പ്രസംഗത്തിൽ സാദൃശ്യപ്പെടുത്തിയത് വളരെ അസ്ഥാനത്തായിപ്പോയി എന്ന് പറയാതിരിക്കാൻ നിവൃത്തിയില്ല. മലയാളം അന്യനാടുകളിൽ നടപ്പില്ല എന്നുള്ള അദ്ദേഹത്തിന്റെ വാദം മിക്കവാറും ശരി തന്നെ, എന്നാൽ ഭാഷയെ ഉപയോഗിക്കുന്നത് ആശയങ്ങളെ മനസ്സിലാക്കാൻ വേണ്ടിയാണെന്ന് വിസ്മരിക്കരുതെ ഈ ആവശ്യം ഇംഗ്ലീഷിനെപ്പോലെ മലയാളത്തിലും ധാരാളം സാധിച്ചുവരുന്നുണ്ട്.

പൊളിറ്റിക്കൽ മീറ്റിംഗ്സ്സിനും മറ്റും മലയാളമാണ് വേണ്ടതെന്ന് മിസ്റ്റർ സേലം സ്വയം സമ്മതിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ആ അഭിപ്രായം തന്നെ ഈ ഭാഷയുടെ അത്യാവശ്യകതയെ വിളിച്ചു പറയുന്നില്ലെ? പൊളിറ്റിക്കൽ മീറ്റിംഗ്സ്സിനും മറ്റും കൂടുന്ന ഭൂരിപക്ഷം ജനങ്ങൾക്കും ഇംഗ്ലീഷ് നിശ്ചയമില്ലെന്നറിഞ്ഞിട്ടായിരിക്കുമല്ലോ ഇംഗ്ലീഷിൽ തന്നെ പ്രസംഗങ്ങളും പരസ്യങ്ങളും മറ്റും വേണമെന്ന് വാദിക്കുന്ന അദ്ദേഹം തന്നെ അത്തരം മീറ്റിംഗുകളിൽ സ്വയം മലയാളം ഉപയോഗിക്കുന്നത്. അതുകൊണ്ടുതന്നെയാണ് ഗവർമ്മേണ്ടു പരസ്യങ്ങളും പ്രസംഗങ്ങളുമെല്ലാം അധികം ജനങ്ങളും അറിയുന്ന മലയാളത്തിൽ തന്നെ ആവണമെന്ന് ഞാൻ പ്രതിപാദിക്കുന്നത്.

ഭാഷയിലും പ്രവൃത്തിയിലും വിചാരത്തിലും ഐക്യരൂപ്യം ഉണ്ടാകണമെങ്കിൽ ഇംഗ്ലീഷ് പഠിക്കണമെന്നും അദ്ദേഹം പ്രസ്താവിക്കുന്നു. അതും ശരിയല്ല. മലയാളം പഠിച്ചാലും അതുകൊണ്ടാകുന്നതല്ല എന്നാണ് എന്റെ ചോദ്യം.

ചില സംഗതികൾ മലയാളത്തിലാക്കാനും അപ്രകാരം ആക്കുന്നതും വിഷമമാണെന്നുള്ളതിൽ അദ്ദേഹത്തോടു ഞാനും യോജിക്കുന്നു. എന്നാൽ മുഴുവനും ഇംഗ്ലീഷിലാക്കണമെന്ന് പ്രമേയവതാരകനായ മിസ്റ്റർ രാജ അഭിപ്രായപ്പെടുന്നതായി പ്രമേയത്തിലില്ല ഇതിനു ചില ഒഴിവുകൾ അദ്ദേഹം നിർദ്ദേശിച്ചിട്ടുണ്ട്. ഇംപീരിയൽ ഗവർമ്മേണ്ടുമായുള്ള കത്തിടപാടുകൾ ഒഴിച്ചുള്ളതെല്ലാം മലയാളീകരിക്കണമെന്നേ പ്രമേയത്തിൽ പറയുന്നുള്ളൂ.

ഇനി മിസ്റ്റർ സേലം തീരെ വിസ്മരിച്ച് വിസ്തരിച്ച ഒരു കാര്യം മലയാളഭാഷയ്ക്ക് സ്വാരസ്യം ഇല്ലെന്നുള്ളതാണ്. എഴുത്തച്ഛൻ മുതലായ പൂജ്യപാദന്മാർ അവരുടെ ആശയങ്ങളെ സരസമായി പ്രകാശിപ്പിച്ചതും ഈ ഭാഷയിലല്ലെ? പൂനം, പൂന്താനം മുതലായവരും ഈ ഭാഷയെ എത്ര നല്ല വണ്ണം ചമല്ക്കരിച്ചിരിക്കുന്നു.

മഹാകവി കുമാരനാശാനും അദ്ദേഹത്തേപ്പോലുള്ളവരും മൃദുലങ്ങളായി പ്രൌഢങ്ങളായ ആശയങ്ങളെക്കൊണ്ട് അലങ്കരിച്ച് അനുഗ്രഹിച്ചിരിക്കുന്ന ഒരു ഭാഷയെ--കവിതിലകന്മാരായ ഉള്ളൂർ, വെള്ളത്തോൾ തുടങ്ങിയുള്ള മഹാരഥൻന്മാർ ഇന്നും തങ്ങളുടെ സുകുമാരങ്ങളായ കവനകലകളേക്കൊണ്ട് അനുഗ്രഹിച്ച് താലോലിച്ചുകൊണ്ടിരുക്കുന്ന ഒരു ഭാഷയെ—വിചാരം കൂടാതെ കേവലം ഒരു ചക്കടാവണ്ടിയോടു ഉപമിച്ചതു കേട്ടുംകൊണ്ട് സഹിച്ചിരിക്കാൻ ആ ഭാഷയുടെ സ്വാരസ്യം അനുഭവിച്ചിട്ടുള്ള യാതൊരു കേരളീയനും സാധിക്കാത്തതാകുന്നു. അതുകൊണ്ട് മിസ്റ്റർ സേലത്തിന്റെ ഈ പ്രതിപാദനത്തെ ഞാൻ കഴിയുന്നത്ര ശക്തിയോടുകൂടി പ്രതിഷേധിക്കുകയും, സോന്മേഷം പ്രമേയത്തെ പിന്താങ്ങുകയും ചെയ്തുകൊണ്ട് വിരമിക്കുന്നു.



# തൊഴിലില്ലായ്മ പരിഹരിക്കുന്നതിനായി സർക്കാർ ഒരു അൺഎംപ്ലോയ്മെന്റ് കമ്മിറ്റിയെ നിയമിക്കണമെന്നാവശ്യപ്പെട്ടുള്ള പ്രമേയം അവതരിപ്പിച്ചുകൊണ്ട് കൊച്ചിൻ ലെജിസ്ലേറ്റീവ് കൗൺസിലിൽ കെ. ടി. മാത്യു 11-03-1926-ൽ നടത്തിയ പ്രസംഗം

Sir, I rise to move the following resolution :-

"That this Council recommends to the Government to appoint a Committee, consisting of non-officials to investigate the problem of general unemployment in the State, to take evidence of witnesses and to report to Government six months from this date, suggesting inter alia, remedial measures for, as far as possible, solving the problem."

After the last war, the world has talked of unemployment so much, that there is a man hardly in Europe and America who has not heard of unemployment or given his ideas regarding its causes. The question of unemployment in England has been, for some years past, an important plank in all electioneering fights. A million and odd people out of 40 millions were in a state of unemployment there. Government in England had been taking many steps to meet this problem. Coal miners were given subsidy in order to help them to retain their employees.

This world condition might have contributed in its own way to the present state of unemployment in India. But the world-wide depression in trade is not the main cause of unemployment in our State. The present system of education has largely been the cause for bringing about the present state. The existing system of education makes men fond of desk work, and takes the spirit of adventure out of them. What we want is an education which will broaden the outlook of men, make them look upon settle-downess with disgust, and give them capacity and a stout heart. The unemployment problem in our State should be counted as the main cause for the fall in the number of Lower Secondary School pupils. The Administration Report of 1100 shows that the total strength of Lower Secondary pupils was 8,733 only in 1100 as against 8,958 in 1099. There was a fall of 225 pupils. The Diwan says in his Report that "this may perhaps be due to the gradual awakening in the public mind that a purely literary education is, after all, not a sure means to secure profitable careers." The training and education that they have received is such that it does not qualify them for any work requiring technical knowledge.

Our country is an agricultural country, but the present system of education has not been recognising the importance of agricultural training, and as a result of this, once a son of a farmer receives some education, he never cares to come back to his father's farm, although there is hardly any room for him elsewhere. His manners and habits are changed entirely, and his standard of living rises. This renders him unfit for carrying on the agricultural pursuit of his father. He seeks service and is obliged in the end to accept a post - if, after all, he succeeds to get one- of a clerical nature. Sir Rajendranath Mukerji, speaking on the problem of middle class unemployment, says, :-



"The educational opportunities so far open to them have been long one dead, uniform line. Very little effort has hitherto been made to place vocational or industrial training within easy reach of the poor middle classes. The multiplication of clerks, therefore, goes on a pace and poverty, more severe in its incidence than in its area, at present stares them in the face.

I may also cite here what a well-known Madras economist says on the subject:-

"Secondary education should aim to train the hand as well as the mind. The purely literary bias of the present curriculum should be given up. It is not necessary except in special cases to provide vocational training in special schools. Every school should have pretty, extensive, cultivable land of its own where the pupils and the teachers might co-operate to cultivate the field and engage themselves in such kinds of work as are required to make them a more or less self sufficing colony. The present generation of our students in English schools and Colleges has not been brought up in the idea, that the manual work is not "genteel" and to get themselves employed in the service of the Government, if possible, is to be preferred for a living on one's own account. In the peculiar circumstances of India, even in the case of University education, boys should be taken through a course of practical training in Agriculture and Handicrafts along with their literary and intellectual education. Our boys will not any be the worse of it from an intellectual point of view. The time and energy that are now being devoted for athletic sports can be more usefully diverted to Agriculture or Handicrafts. The free exercise of the limbs and the cultivation of group instincts, discipline, etc., which we suppose that the sports are likely to help can equally be supported by co-operative farming or gardening and working up of some manufacturers. In a country like England which is predominently urban, industrial and rich, a certain number of young men can afford to have the luxury of a life independent of manual labour but not in India."

There is the unanimous opinion among our leaders that there should be a change in the present system of education. It should be changed in such a way as to give a technical and vocational bias to it.

The number of unemployed young men among the educated middle classes is steadily increasing. The number has so increased that it is not possible for the Government to find employment for them in Government service. In answer to questions. (2) and (3) of the 7th December, it is said that during the years 1098, 1099 and 1100, the Government received 2,432 applications for employment, and out of these only 585 were appointed, either permanently or temporarily. This shows, that Government service could not be a real remedy to the problem of unemployment in our State. Posts in, Government service are limited and cannot be increased with a view to provide employment to all the unemployed in the State. All posts in Government service are now filled up, and we know that there are not many posts to be created. Our state is a small one, and, vacancies in Government service are not likely to occur very often, and even if they occur, educated young men living in villages do not get time or opportunity to apply for them. Government service does not, therefore, provide a remedy for the problem of unemployment.



It may be admitted that the present difficulty of unemployment is caused to a very large extent by the attitude of the educated young men, who look down upon certain professions. The prejudice against certain types of work exists in our State as elsewhere in India. A false prestige is attached to certain occupations. A skilled carpenter or a goldsmith may earn more than a clerk or a schoolmaster. Yet a clerk or a master is a more respected person. This difference in popular estimation is responsible for the fact that many of our young men have given up the so called lowly occupation, and have taken to the more "respectable" professions. No profession is mean which brings to the labourer, an adequate return through honest work. To relieve the congestion in the employment of the middle classes, it is necessary that the lowlier occupations which at one time were held by our people must again be attended to. The present mentality of the people can be changed by propaganda work, by promoting industrial development along right lines and by encouraging indigenous industries. People should be made to understand that it is not always advisible to renounce the callings of their parents and send their sons out in search of professions falsely conceived to be more honourable and dignified. This cannot be achieved in a day or two.

The development of industries is an absolute necessity in our country. The advantages of industrial development are undisputed. The Fiscal Commission appointed by the Government of India, after a careful investigation came to the conclusion that a development of industries "would be very much to the advantage of the country as a whole, creating new sources of health, encouraging the accumulation of capital, enlarging the public revenues of, providing more profitable employment of labour, reducing the excessive dependence of the country on the unstable profits of agriculture". It is pointed out by our leaders that no scheme for the solution of the problem of unemployment can be complete which does not include some provision for giving an impetus to the industrious development of the country. The Hon'ble K.C.Roy, Member, Council of State, recently remarked about the problem of unemployment thus:-

"Herein lay the problem of the hour both for the Government and the legislators. That thousands of men are being turned our every year....without any prospect of employment, will mean the creation of an army of young discontended educated men. They will be a danger to society. Their energies should be diverted to fruitful channels. The remedy is not merely the cry back to the land but the promotion of industrial pursuits."

Opinion is almost unanimous on the matter that, for solving the problem of unemployment properly and in an effective manner, new channels of employment should be created by starting new industries in the State. I admit that some industries on a large scale were tried in our State, but unfortunately, did not prove quite successful. I am not now pleading for the opening of large industries. My contention is that old cottage industries should be resuscitated.

In this connection, it may be pointed out that there are many cultivators who do not find enough work to engage themselves throughout the year. Agricultural labourers have got



work for some months in the year, and are in a state of chronic poverty for the rest of the months. Some of these supplement their income by additional work in industries or in other ways. There are, however, very many who are not able to secure any means

whereby they can add a little to their income. An enquiry should be made as to whether it is possible to introduce small home industries which would enable them to increase their earnings. One home industry will not be suitable to all taluks alike and an enquiry, therefore, is necessary.

With much regret, I may state here that cottage industries are not very much encouraged by our Government. What the foreign Government in our country was doing to root out indigenous industries was pointed out the other day by the hon'ble Member who moved the resolution for introducing compulsory handspinning in our schools. I do not say that our Government has cut off hands and fingers with a view to destroy our cottage industries, but let me point out that sufficient encouragement has not been given by our Government to the promotion of indigenous industries.

Let me take, for instance, jaggery industry. It is a painful duty to state that our Government is handicapping this industry. I have tabled a resolution on this matter, and so it is not necessary to linger long on the subject here. The matter will be dealt with exhaustively when the opportunity comes. But let me again say that cottage industries should be given adequate encouragement, and it will relieve to a large extent the unemployment among our agricultural labourers.

We have now the harbour scheme before us. This will provide employment for a large number of our young men. It should be the endeavour of our Government and the representatives of the Government on the Harbour Committee to secure the due share of appointments to Cochintes. We have entered into partnership with powers stronger than ourselves, and because of this, we have to take particular care to get our claims duly recognised.

In Travancore strenuous efforts are now being made for linking every part of the State by a net-work of Railways. This will greatly help to solve the problem, of unemployment. The Diwan of Travancore, at the recent session of the Travancore Popular Assembly, spoke in these words:

"A variety of reasons has led to the unemployment problem being inextricably mixed up with the educational question. I am not surprised. As the administration of the State became more highly organised and more complex from year to year, the need for public servants in many capacities grew rapidly. University Degree and School Certificates became the only means of testing fitness for Government employment, and the whole current of our youth set towards the institutions where such qualifications could be procured. Hence our swollen Colleges, our multiplicity of schools. Hence this spectre of unemployment. There is no getting away from the fact that the Government are the largest employers of educated



labour in Travancore. In so far as there are Government posts available the Government will continue to distribute them, and will continue to afford equality of opportunity to every son of the soil."

Travancore is already blessed with cheap water communications and if to this Railway facilities are also added, Travancore will become doubly blessed, and be in the best position possible to reap the benefits resulting from the Harbour. This is the time for our State also to take steps for connecting the various parts of the State by water and Railway Communications. People in my constituency and neighbouring villages have already requested the Government to extend a Railway line to those parts. The usefulness of Railway and water communications is undisputed. Like the Travancore Government, our Government also should undertake to open such facilities for the development of trade and commerce; or else we will only become the paying partner in the Harbour scheme. Our Government should, therefore, now put forth all its available resources for creating facilities for the development of trade and industries in the State. This will help to solve the problem of unemployment.

It has already been remarked that unemployment has become an acute problem in our State as elsewhere. In British India, Committees are being appointed to investigate the problem of unemployment. In Bengal an Unemployment Committee has already been appointed, and this committee has been specially asked to "investigate the problem among the educated middle classes in Bengal and to suggest remedial measures". On the motion of Mr. C. Gopala Menon, the Madras Legislative Council passed resolution recommending that a committee should be appointed to investigate the problem of general unemployment and to report to the Government adequate measures for combating this problem. This resolution has been accepted by the Government, and a committee has been appointed. The question of unemployment has not escaped the attention of the members of the Imperial Legislative Council. It was only the other day that that august assembly passed a resolution for the appointment of a committee to investigate and report on the unemployment problem. A few days back, the Assam Legislative Council passed a resolution for the formation of an Unemployment Committee.

I may submit that the distress caused by unemployment among the educated young men in the State is assuming, if it has not already assumed serious proportions and it is therefore, an imperative necessity that immediate steps should be taken to put an end to the present deplorable situation. Efforts should be made to provide fresh openings for those who are willing to work, but cannot find work. Further, measures should be adopted to prevent as far as possible, future unemployment.



## തൊഴിലില്ലായ്മ പരിഹരിക്കുന്നതിനായി ഒരു അൺഎംപ്ലോയ്മെന്റ് കമ്മറ്റിയെ നിയമിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടുള്ള ചർച്ചയിൽ പങ്കെടുത്തുകൊണ്ട് 23-04-1926-ൽ കെ. പി. നീലകണ്ഠപിള്ള തിരുവിതാംകൂർ ലെജിസ്ലേറ്റീവ് കൗൺസിലിൽ നടത്തിയ പ്രസംഗം

It is true that the people of Travancore are perhaps the most loyal in the world. But all the same it must be recognised that a chronic unemployment is a sure cause of political distemper. It therefore behoves the Government to obviate the difficulties of the situation. The longer the solution is postponed the more difficult it will be.

It has to be recognised that the Government will never be able to provide Government employment to all the educated subjects. The evil can therefore be averted only by opening up new vistas of honourable and profitable employment. There are the inexhaustible natural resources of the country remaining to be tackled. There is a lot of cultivable land remaining idle. The labour power of the State is not being properly harnessed and capital lies scattered about without finding proper investment. Literary education can never work towards the material salvation of the people unless we give the educated men and women the means to live useful and comfortable lives. I am glad that lower down in the programme of this session there is a resolution to be moved by Mr. Raman Menon. If that resolution is carefully discussed and accepted by the House, the problem of unemployment is bound to find a proper solution. I am sure that Mr. Menon's resolution would enable this House to deal effectively with this difficult question, because it is bound to disclose ways and means for making Travancore industrially and economically prosperous.

